| | |
|---|---|
| മലയാളം | malayalam |
| **കേരളപഠനം** | **Keralapadanam** |
| **കേരളം എങ്ങനെ ജീവിക്കുന്നു?** | **Keralam engane jeevikkunnu ?** |
| **കേരളം എങ്ങനെ ചിന്തിക്കുന്നു?** | **Keralam engane chinthikkunnu ?** |
| എഡിറ്റർ : | Editor : |
| ഡോ.കെ.പി.അരവിന്ദൻ | Dr.K.P.Aravindan |
| ഒന്നാം പതിപ്പ് : | First edition : |
| സെപ്തംബർ 2006 | September 2006 |
| ഏഴാം പതിപ്പ് : | Seventh edition : |
| ആഗസ്റ്റ് 2017 | August 2017 |
| പ്രസാധനം, വിതരണം : | Published & Distributed by : |
| കേരള ശാസ്ത്രസാഹിത്യ പരിഷത്ത് | Kerala Sasthra Sahithya Parishath |
| തൃശ്ശൂർ - 680004 | Thrissur - 680004 |
| ഇ-മെയിൽ : | e-mail : |
| publicationkssp@gmail.com | publicationkssp@gmail.com |
| ലിപിവിന്യാസം : | Type setting : |
| യുറീക്ക, കോഴിക്കോട് | Eureka, Kozhikode |
| കവർ : | Cover : |
| കെ.സി.സണ്ണി | K.C.Sunny |
| അച്ചടി : | Printing : |
| പ്രിന്റ് എക്സ്പ്രസ്സ്, കൊച്ചി | Printexpress, kochi |

₹ 250.00

KSSP 2269 VII E AUG 2017 C1/4 2K 25000 FT 732/06

## പഠന റിപ്പോർട്ട് തയ്യാറാക്കിയവർ

പ്രൊഫ. ടി പി കുഞ്ഞിക്കണ്ണൻ
കെ കെ ജനാർദനൻ
ഡോ. ആർ വി ജി മേനോൻ
ഡോ. ടി കെ ആനന്ദി
ഡോ. വി രാമൻകുട്ടി
ഡോ എം ഫിറോസ്
കെ ടി രാധാകൃഷ്ണൻ
സി എം മുരളീധരൻ
ഡോ. കെ പി അരവിന്ദൻ

## പഠനവുമായി സഹകരിച്ചവർ

കേരള പഠനം വിജയിപ്പിച്ചതിൽ നിസ്തുലമായ പങ്കുവഹിച്ചത് ഒട്ടേറെ പ്രയാസങ്ങൾ നേരിട്ട് വിവരശേഖരണം നടത്തിയ ആയിരക്കണക്കിന് പരിഷത്ത് പ്രവർത്തകരാണ്. അവരുടെയെല്ലാം പേരുകൾ ഇവിടെ രേഖപ്പെടുത്തുകയെന്നത് പ്രായോഗികമായി സാധ്യമല്ല. പഠനവുമായി ബന്ധപ്പെട്ട വിവിധ ശില്പശാലകളിൽ പങ്കാളികളായവരുടെയും പഠനവിവരങ്ങൾ ക്രോഡീകരിക്കുന്നതിന് പ്രധാനമായി സഹായിച്ചവരുടെയും പേരുകൾ മാത്രമാണ് ഇവിടെ രേഖപ്പെടുത്തുന്നത്.

പ്രൊഫ. കെ പാപ്പൂട്ടി
ഡോ. എൻ കെ ശശിധരൻ പിള്ള
പ്രൊഫ. പി കെ രവീന്ദ്രൻ, ടി കെ ദേവരാജൻ, ടി ഗംഗാധരൻ
ടി രാധാമണി, പി സുരേഷ്, എം ജി സുരേഷ് കുമാർ
ഡോ. പി എൻ എൻ പിഷാരടി, പ്രൊഫ. എം കെ പ്രസാദ്
എൻ ജഗജീവൻ, പി എസ് രാജശേഖരൻ
വൈ അച്യുതപ്രസാദ്, ഡോ. വി ആർ രഘുനന്ദനൻ
ആർ രാധാകൃഷ്ണൻ, ഡോ. കെ പി കൃഷ്ണൻകുട്ടി
പ്രൊഫ. കെ ശ്രീധരൻ, എം ഗോപകുമാർ
ടി എസ് അജിത, സി പി വിജയൻ, ഒ എം ശങ്കരൻ
ഡോ ജോൺ മത്തായി, ഡോ. ആർ ബി രാജലക്ഷ്മി, ആർ സതീഷ്
എ പി സരസ്വതി, കൊടക്കാട് ശ്രീധരൻ, കെ സുദർശനാഭായ്
കെ എം ഏലിയാസ്, വി ജി ഗോപിനാഥൻ, കെ പി രവിപ്രകാശ്
എ പി മുരളീധരൻ, കെ രാജേഷ്, കെ സുജാതകുമാരി
ഇ വിലാസിനി, ടി വി അംബുജാക്ഷി, വി ബിന്ദു, എം ഷീജ
ടി പി ശ്രീധരൻ, ടി പി സുകുമാരൻ, എ പി പ്രേമാനന്ദ്
എം പി സി നമ്പ്യാർ, എൻ അബ്ദുൾ സലാം
കെ ബി ജനാർദനൻ, പി കെ വിനോദ്
ഉജ്വൽ കോമത്ത്

## വിദഗ്ധ സഹായം

| | |
|---|---|
| ഡോ. കെ പി കണ്ണൻ | ഡോ. കെ എൻ ഗണേഷ് |
| ഡോ. കെ രാമചന്ദ്രൻ നായർ | ഡോ. എം പി പരമേശ്വരൻ |
| ഡോ. കെ എൻ ഹരിലാൽ | ഡോ. കെ വിജയകുമാർ |
| ഡോ. കെ ആർ തങ്കപ്പൻ | ഡോ. ബി ഇക്ബാൽ |
| ഡോ. ശങ്കരശർമ്മ | ഡോ. എ അച്യുതൻ |
| ഡോ. മൃദുൽ ഈപ്പൻ | ഡോ. ടി എം ശങ്കരൻ |
| ഡോ. നവനീതം | സി പി നാരായണൻ |
| കെ കെ കൃഷ്ണകുമാർ (CSES) | ഡോ. എം കെ സുകുമാരൻ നായർ |

## പ്രസാധകക്കുറിപ്പ്

പരിഷത്ത് നടത്തിയ കേരളപഠനത്തിന്റെ കണ്ടെത്തലുകൾ ചർച്ചകൾക്കായി പൊതുജനങ്ങളുടെ മുന്നിൽ അവതരിപ്പിക്കുന്നതിൽ ഞങ്ങൾക്ക് അതിയായ സന്തോഷമുണ്ട്. കേരള വികസനവുമായി ബന്ധപ്പെട്ട പരിഷത്തിന്റെ ഇടപെടലുകളുടെ സ്വാഭാവികമായ തുടർച്ചയും വളർച്ചയുമാണ് ഈ പഠനം. 1976ൽ 'കേരളത്തിന്റെ സമ്പത്ത്' എന്ന ശ്രദ്ധേയമായ ഗ്രന്ഥത്തോടെയാണ് പരിഷത്ത് വികസനരംഗത്ത് ശ്രദ്ധ പതിപ്പിച്ചു തുടങ്ങിയത്. ഈ പുസ്തകത്തിന്റെ ഉള്ളടക്കത്തെ ആസ്പദമാക്കി വ്യാപകമായ ക്ലാസുകളും പരിഷത്തിന്റെ നേതൃത്വത്തിൽ നടക്കുകയുണ്ടായി.

തുടർന്ന് ഗ്രാമശാസ്ത്രസമിതികളുടെ രൂപീകരണം, പരിസര ഊർജ്ജ രംഗത്തെ ഇടപെടലുകൾ, സമ്പൂർണ്ണസാക്ഷരതാ പ്രവർത്തനം, വിഭവ ഭൂപട നിർമ്മാണം, അധികാര വികേന്ദ്രീകരണ രംഗത്തെ ഇടപെടലുകൾ തുടങ്ങി ഒട്ടേറെ പ്രവർത്തനങ്ങൾ പരിഷത്ത് നടത്തിയിട്ടുണ്ട്. ഓരോ അവസരത്തിലും നിരവധി ലഘുലേഖകളും പുസ്തകങ്ങളും പ്രസിദ്ധീകരിക്കുകയുണ്ടായി. ക്ലാസുകൾ, ചർച്ചകൾ, സെമിനാറുകൾ, പ്രചാരണ ജാഥകൾ, കലാപരിപാടികൾ, ശില്പശാലകൾ, ഗ്രാമപാർലമെന്റുകൾ എന്നിങ്ങനെ വൈവിധ്യമാർന്ന രൂപങ്ങൾ ഈ ആശയ പ്രചാരണ പരിപാടിയ്ക്കുവേണ്ടി ഉപയോഗിച്ചു.

വികസനവുമായി ബന്ധപ്പെട്ട് വിവിധ രംഗങ്ങളിലെ പ്രശ്നങ്ങളിൽ ഇടപെടുന്നതോടൊപ്പം അവയെ മുന്നോട്ട് നയിക്കുന്നതിനാവശ്യമായ പഠന പരിപാടികളും പരിഷത്ത് ആസൂത്രണം ചെയ്തുവന്നിട്ടുണ്ട്. 1978 ലെ കുട്ടനാട് പഠനം, ചാലിയാർ, കല്ലടയാർ, വെള്ളൂർ, സൈലന്റ് വാലി തുടങ്ങിയ പാരിസ്ഥിതിക പ്രശ്നങ്ങളിൽ നടത്തിയ പഠനങ്ങൾ, 1984ൽ നടത്തിയ വിദ്യാഭ്യാസ രംഗത്തെ അഴിമതികളെക്കുറിച്ചുള്ള പഠനം, 1987 ലെ ആരോഗ്യസർവ്വേ, 1995 ലെ കേരള വിദ്യാഭ്യാസ കമ്മീഷൻ തുടങ്ങിയവ ഇക്കൂട്ടത്തിൽ എടുത്തു പറയേണ്ടവയാണ്.

ഏറെക്കാലത്തെ ചർച്ചകൾക്കുശേഷമാണ് കേരള സമൂഹത്തിന്റെ ഉള്ളറകളിലേക്ക് വെളിച്ചം വീശുന്ന കേരളപഠനപരിപാടിക്ക് പരിഷത്ത്

തീരുമാനിച്ചത്. പരിഷത്തും അതിന്റെ പഠനങ്ങളും ജനവിരുദ്ധമെന്ന് മുദ്ര കുത്തി വൻതോതിൽ ആക്രമിക്കപ്പെട്ട കാലഘട്ടത്തിൽ തന്നെയാണ് വിപുലമായ ഈ പഠന പരിപാടിക്ക് തുടക്കമിട്ടത്. അറിവ് കുത്തകവൽക്കരിക്കപ്പെടുകയും കമ്പോളവൽക്കരിക്കപ്പെടുകയും ചെയ്യുന്ന ഇക്കാലത്ത് ജനപക്ഷത്ത് നിന്നുള്ള പഠനങ്ങൾക്ക് ഏറെ പ്രസക്തിയുണ്ടെന്ന് ഞങ്ങൾ കരുതുന്നു.

ജനകീയമായി നടന്ന ഈ പഠന പരിപാടിയിൽ ഏതാണ്ട് അയ്യായിരത്തിനടുത്ത് പരിഷത്ത് പ്രവർത്തകരും സുഹൃത്തുക്കളും പങ്കാളികളായി. ഇരുപതിനായിരത്തോളം മണിക്കൂറുകൾ പരിശീലനങ്ങൾക്കും സർവ്വേ പ്രവർത്തനങ്ങൾക്കുമായി ഉപയോഗിച്ചതായി കണക്കാക്കാം. പാലക്കാട് ഐ ആർ ടി സി യിലും തിരുവനന്തപുരം വൈലോപ്പിള്ളി സംസ്കൃതി ഭവനിലും നടത്തിയ ശില്പശാലകളിലൂടെയാണ് ശേഖരിച്ച ഡാറ്റ വിശകലന വിധേയമാക്കിയത്. കേരളത്തിലെ ഒട്ടേറെ അക്കാദമിക് പണ്ഡിതന്മാർ വിവിധ ഘട്ടങ്ങളിലായി നിർദ്ദേശങ്ങൾ നൽകി ഞങ്ങളെ സഹായിച്ചിട്ടുണ്ട്. അവരുടെ ഓരോരുത്തരുടേയും പേരുകൾ ഇവിടെ രേഖപ്പെടുത്തുന്നില്ല. പഠനവുമായി സഹകരിച്ച എല്ലാവരോടും സംഘടനയ്ക്കുള്ള നന്ദി രേഖപ്പെടുത്താൻ ഈ അവസരം ഉപയോഗിക്കുന്നു.

ഓരോ അന്വേഷണ വിഷയത്തിനും ഒരു ആമുഖം നല്കാൻ മാത്രമാണ് ഇവിടെ ശ്രമിച്ചിട്ടുള്ളത്. പരിഷത്തിന്റെ ഭാഗത്തുനിന്നുള്ള വിശദീകരണങ്ങളോ വ്യാഖ്യാനങ്ങളോ അല്ല. ഇവയിലോരോ വിവരത്തിനും അതിലുമെത്രയോ കൂടുതൽ വ്യാഖ്യാനങ്ങളും അന്വേഷണങ്ങളും ആവശ്യമായി വരും . ഈ വിവരങ്ങൾ ചർച്ച ചെയ്യുന്ന എല്ലാവരും വ്യത്യസ്ത വീക്ഷണ കോണിൽ നിന്ന് അവയെകണ്ട് ഈ അന്വേഷണത്തിൽ പങ്കാളികളാവണം എന്നാണ് ഞങ്ങളാഗ്രഹിക്കുന്നത്.

പഠനത്തിന്റെ കണ്ടെത്തലുകൾ ശക്തമായ ആശയസംവാദത്തിനും, കൂടുതൽ ആഴത്തിലുള്ള പഠനങ്ങൾക്കും നിമിത്തമാവുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു.

**കേരള ശാസ്ത്രസാഹിത്യ പരിഷത്ത്**

# ഉള്ളടക്കം

## അദ്ധ്യായം 1

# വികസനത്തിലെ കേരളമാതൃക



**വി**കസനത്തിലെ കേരളമാതൃക(Kerala Model of Development) ഒരുപാട് ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. താരതമ്യേന താഴ്ന്ന വരുമാനനിരക്കുകൾ നിലനിൽക്കുമ്പോഴും ജീവിതഗുണസൂചകങ്ങളുടെ കാര്യത്തിൽ അത്ഭുതാവഹമായ നേട്ടങ്ങൾ കൈവരിക്കാൻ കഴിഞ്ഞു എന്നതാണല്ലോ കേരളമാതൃകയുടെ കാതൽ. സെന്റർ ഫോർ ഡെവലപ്മെന്റ് സ്റ്റഡീസിലെ ഗവേഷകരാണ് ഇതാദ്യം ലോകശ്രദ്ധയിൽ പെടുത്തിയത്. ഇന്ത്യയിലെ ദാരിദ്ര്യത്തെക്കുറിച്ചുള്ള പ്രഫ.ദണ്ഡേക്കറുടെ പുസ്തകത്തിൽ കേരളത്തിലെ കൊടിയ ദാരിദ്ര്യത്തെ പറ്റിയുള്ള പരാമർശങ്ങളോടുള്ള വെല്ലുവിളിയായിട്ടാണ് അവർ ഇതു പ്രസിദ്ധീകരിച്ചത്. ഇന്ത്യയുടെ മറ്റു ഭാഗങ്ങളേക്കാൾ ഏറെ മെച്ചപ്പെട്ട മനുഷ്യവികസന സൂചകങ്ങളാണ് കേരളത്തിലുള്ളത് എന്നവർ ചൂണ്ടിക്കാട്ടി. സംസ്ഥാനസർക്കാർ ബോധപൂർവം പിന്തുടർന്നുവരുന്ന നയങ്ങളും നടപടികളുമാണ് ഇതിന്റെ പിന്നിൽ എന്നായിരുന്നു അവരുടെ അഭിപ്രായം.

കേരളത്തിന്റെ മനുഷ്യവികസനസൂചകങ്ങളെ പലപ്പോഴും വികസിത രാജ്യങ്ങളുടേതുമായിട്ടാണ് താരതമ്യപ്പെടുത്താറുള്ളത്. ഇത്ര കുറഞ്ഞ ചെലവിൽ അവരുടേതിനോടു കിടപിടിക്കുന്ന ആരോഗ്യസൂചികകൾ എങ്ങനെ തരപ്പെടുത്തി എന്നതാണ് പലപ്പോഴും ഉയർത്തപ്പെടുന്ന ചോദ്യം. എന്നാൽ കൂടുതൽ പ്രസക്തമായ ചോദ്യം എന്തുകൊണ്ട് മറ്റു ഇന്ത്യൻ സംസ്ഥാനങ്ങൾക്ക് കേരളത്തിന്റേതുപോലുള്ള സാമൂഹിക-സാമ്പത്തിക നേട്ടങ്ങൾ കൈവരിക്കാനായില്ല എന്നതാണ്. കേരളവികസനാനുഭവത്തിന്റെ സവിശേഷമായ ചാലകശക്തി തുല്യതയിലും സാമൂഹ്യനീതിയിലും ഉള്ള ശക്തമായ ഊന്നലും പ്രതിബദ്ധതയുമാണ്. ശ്രീനാരായണ ഗുരുവെപ്പോലുള്ള നവോത്ഥാന നായകർ രൂപം കൊടുത്ത ഈ ധാരയ്ക്ക് കമ്മ്യൂണിസ്റ്റു പാർട്ടി സാമ്പത്തികവും രാഷ്ട്രീയവുമായ മാനങ്ങൾ നൽകി. ഐക്യ കേരളത്തിലെ ഒന്നാം ഇടതുപക്ഷ സർക്കാർ വിതരണനീതിക്ക് ഊന്നൽ കൊടുത്തുകൊണ്ട് ഭൂപരിഷ്ക്കരണം മുതലായ പദ്ധതികൾക്ക് ദീർഘവീക്ഷണത്തോടെ തുടക്കംകുറിച്ചു. അതിന്റെ തുടർച്ചയായുണ്ടായ സമത്വാധിഷ്ഠിത നയങ്ങൾക്കെതിരുനിൽക്കാൻ ഒരു സർക്കാരിനും കഴിയുമായിരുന്നില്ല. അതത്രമാത്രം കേരളജനതയുടെ മനോഘടനയെ സ്വാധീനിച്ചിരുന്നു. മൂന്നുനാലു ദശകങ്ങളോളമെങ്കിലും കേരളരാഷ്ട്രീയത്തിന് അസന്നിഗ്ദ്ധമായ ഒരു ഇടതുപക്ഷചായയുണ്ടായിരുന്നു-ഭരിക്കുന്ന പാർട്ടി ഏതായാലും.

### കേരളമാതൃകയുടെ നേട്ടങ്ങൾ

ഈ നയങ്ങളിലൂടെ കേരളം നേടിയ നേട്ടങ്ങൾ നിസ്സാരമല്ല. ജനന നിരക്ക്,ശിശു മരണനിരക്ക്,മാതൃമരണനിരക്ക് എന്നിവ ഇന്ത്യയിലെ മറ്റേതൊരു സംസ്ഥാനത്തെക്കാൾ ഏറെ കുറവും വികസിതരാജ്യങ്ങളിലേതിനോടു കിടപിടിക്കുന്നതുമാണ്. ജനന നിരക്ക് നാടകീയമായിത്തന്നെ കുറഞ്ഞ് ഏതാണ്ട് സ്ഥിരനിലവാരത്തിലെത്തിയിരിക്കുന്നു. കുട്ടികളിലെ പോഷണക്കുറവും വിളർച്ചയും ഇന്ത്യയിൽ ഏറ്റവും കുറവ് കേരളത്തിലാണ്. സമ്പൂർണ്ണസാക്ഷരതയും സമ്പൂർണ്ണ സ്കൂൾ പ്രവേശനവും മാത്രമല്ല ആനുപാതികമായി ഏറ്റവും കൂടുതൽ കുട്ടികൾ ഉന്നത വിദ്യാലയങ്ങളിൽ പോകുന്നതും കേരളത്തിന്റെ നേട്ടങ്ങളാണ്. ഏറ്റവും മെച്ചപ്പെട്ട ഡോക്ടർ-ജനസംഖ്യാ അനുപാതം, ആശുപത്രിക്കിടക്ക-ജനസംഖ്യാ അനുപാതം, ഏറ്റവും കൂടുതൽ റോഡു സാന്ദ്രത എന്നിവയും കേരളത്തിലാണ്. മെട്രോപോളിസുകൾ കഴിച്ചാൽ ഏറ്റവും കൂടുതൽ ഉപഭോഗച്ചരക്കുകൾ വിറ്റഴിക്കുന്നതു കേരളത്തിലാണ്. ദരിദ്രജന വിഭാഗങ്ങൾക്കിടയിൽ നിന്ന് സമൂഹത്തിന്റെ ഉപരിതലങ്ങളിലേക്കുണ്ടായ മേൽഗതിയുടെ തോതും മോശമല്ല.

ഭൗതിക ജീവിത ഗുണാങ്കങ്ങളുടെ കാര്യത്തിൽ മാത്രമല്ല ജീവിതശൈലിയിലും സാംസ്കാരികജീവിതത്തിലും വലിയ മാറ്റങ്ങളുണ്ടായി.വൃത്താന്തപത്രങ്ങളുടെയും മാസികകളുടെയും വായനയിൽ ഒന്നാമതാണു കേരളീയർ. കലാസാഹിത്യരംഗങ്ങളിലും ഉണർവും വളർച്ചയും ഉണ്ടായിട്ടുണ്ട്. സിനിമയും നാടകവും സാഹിത്യവും ജനകീയമായി. അവയിൽ പുരോഗമനപ്രസ്ഥാനങ്ങളുടെ സ്വാധീനവും പ്രകടമായിരുന്നു. രാജ്യത്ത് പൊതുവേ അസ്വസ്ഥതകൾ പടർന്നപ്പോഴും കേരളസമൂഹം മതേതരമൂല്യങ്ങളുടെയും സാമൂഹ്യനീതിയുടെയും നിലപാടുതറയിൽ ഉറച്ചുനിന്നു. ഇന്ത്യയിലെ മറ്റേതൊരു സമൂഹത്തേക്കാൾ കൂടുതലായി മലയാളി പഴമയുടെ ചങ്ങലപ്പൂട്ടുകൾ പൊട്ടിച്ചെറിയുകയും വിശാലമായ ലോകത്തേക്ക് കടന്നുചെല്ലുകയും ചെയ്തു.നൂറ്റാണ്ടുകളായി അന്തർമുഖരായിരുന്ന, മാറ്റങ്ങൾക്ക് പുറംതിരിഞ്ഞുനിന്ന ഒരു സമൂഹം പുറമേനിന്നുള്ള ആശയങ്ങൾക്കായി വാതിലുകൾ തുറന്നിടുകയും സ്വയം പരിണാമപ്പെടുകയും ചെയ്യുകയായിരുന്നു. ദുരാചാരങ്ങളുടെ നുകത്തിൽ നിന്നുള്ള മോചനവും പുതിയ വിദ്യാഭ്യാസം പ്രദാനം ചെയ്ത ആത്മവിശ്വാസവും മെച്ചപ്പെട്ട ജീവിതസാഹചര്യങ്ങൾ തേടി വിദൂര തീരങ്ങളിൽ വരെ ചെന്നെത്താൻ അവരെ പ്രാപ്തരാക്കി.

### കേരളമാതൃകയുടെ പ്രതിസന്ധി

എൺപതുകളോടെതന്നെ കേരളമാതൃക ഒരു പ്രതിസന്ധിയെ നേരിടുകയാണെന്ന് വ്യക്തമായിരുന്നു. ജീവിതഗുണതയിൽ കൈവരിച്ച ശ്രദ്ധേയമായ നേട്ടങ്ങൾക്കനുസൃതമായി സാമ്പത്തികവളർച്ചയിൽ മാറ്റങ്ങളുണ്ടായില്ല. മൂന്നു കാര്യങ്ങൾ തെളിഞ്ഞു നിൽക്കുന്നു: 1. സാമ്പത്തികവളർച്ചയിലെ മുരടിപ്പ്, 2. മോശമായിക്കൊണ്ടിരിക്കുന്ന ധന വ്യവസ്ഥ., 3. തൊഴിലവസരങ്ങൾ സൃഷ്ടിക്കുന്നതിലെ പരാജയം.

കാർഷികരംഗത്തെ പോക്ക് കീഴോട്ടായിരുന്നു. വ്യാവസായികരംഗവും മുരടിപ്പിൽ, സംസ്ഥാനത്തെ വരുമാനത്തിന്റെ വളർച്ച മിക്കവാറും സേവനരംഗങ്ങളിലൊതുങ്ങി. സ്റ്റേറ്റിന്റെ വരുമാനക്കമ്മി തുടർച്ചയായി വർദ്ധിക്കുകയും അതു വികസനത്തിനുവേണ്ടി കരുതേണ്ട തുക കൊണ്ടും വായ്പ കൊണ്ടും നികത്തുകയും പതിവായി. തത്ഫലമായി വികസന നിക്ഷേപങ്ങൾ നാമമാത്രമായി.സാമൂഹിക വികസനത്തിന്റെ രണ്ടാം തലമുറ പരിപാടികൾക്കായി കാര്യമായി യാതൊന്നും നീക്കിവയ്ക്കാനാവാത്ത അവസ്ഥ വന്നു.പൊതുജനാരോഗ്യ-വിദ്യാഭ്യാസ രംഗങ്ങളിലെ ആസ്തികളുടെ ജീർണ്ണതയും ഗുണമേന്മാനാശവും ആയിരുന്നു അതിന്റെ പരിണിത ഫലം. കേരളമാതൃകയുടെ ഗുണം

പറ്റി ഉയർന്നുവന്ന മധ്യവർഗം കൂട്ടത്തോടെ പൊതുസേവനങ്ങളെ തള്ളിക്കളഞ്ഞുകൊണ്ട് സ്വകാര്യസേവനദാതാക്കളെ പോറ്റിവളർത്താൻ തിടുക്കം കാട്ടി. അതോടെ പൊതുവ്യവസ്ഥകളെ പരിപാലിക്കുന്നതിലും അതിനായി പൊതുപണം നീക്കിവയ്ക്കുന്നതിലും അവർക്ക് താല്പര്യം ഇല്ലാതായി.

തൊഴിൽ രംഗം താറുമാറായി. ബിരുദധാരികൾ പെരുകിയതിനനുസരിച്ച് അവർക്ക് പറ്റിയ ജോലികൾ ഉണ്ടായില്ല, യോഗ്യതയ്ക്കു ചേരാത്ത തൊഴിലെടുക്കേണ്ട ഗതികേടും( Underemployment) വളർന്നു. വിദ്യാഭ്യാസത്തിന്റെ വൈകല്യം കൊണ്ടാവാം, കായികാധ്വാനത്തോടുള്ള വിരക്തി അഭ്യസ്തവിദ്യരുടെ മുഖമുദ്രയായി. ഫലമോ? തൊഴിലില്ലായ്മ കൊടികുത്തി വാഴുന്ന നാട്ടിൽ ഉള്ള പണിക്ക് ആളെ കിട്ടാത്ത അവസ്ഥ എന്ന വിരോധാഭാസം!

ആഗോളവൽക്കരണ നയങ്ങൾ പിന്തുടരുന്ന കേന്ദ്ര സർക്കാരിന്റെ ഘടനാപരമായ ക്രമീകരണ നടപടികൾ (structural Adjustment Programme) കൂനിൻമേൽ കുരുവായി. കാർഷിക വിളകളുടെ വിലത്തകർച്ചയും പൊതുവിതരണ സമ്പ്രദായത്തെ ദുർബലപ്പെടുത്തിയതും ഉദാഹരണങ്ങൾ. ഈ പ്രതിസന്ധിയെ നേരിടുന്നതിനു സമഗ്രവും ക്രമനിബദ്ധവുമായ ഒരു സമീപനം ഇടതുപക്ഷപാർട്ടികളുടെ ഭാഗത്തു നിന്നു പോലും ഉണ്ടായിട്ടില്ലെന്ന വിമർശനവുമുണ്ട്. ഇടതു പക്ഷത്തിന്റെ പരമ്പരാഗത വാദങ്ങൾ പ്രധാനമായും ആവശ്യത്തിനുള്ള കേന്ദ്ര നിക്ഷേപം ഉണ്ടാകാത്തതിലും ആഗോളവത്ക്കരണത്തിനെതിരെയുള്ള പൊതു വിമർശനങ്ങളിലുമൊതുങ്ങുന്നു. കേരള സമ്പദ്‌വ്യവസ്ഥയുടെ ഗുരുതരമായ പ്രതിസന്ധിയുടെ ആഴങ്ങളിലേക്കു കടക്കാനുള്ള ശ്രമങ്ങൾ വേണ്ടത്ര ഉണ്ടായിട്ടില്ല. ആരോഗ്യകരമായ തൊഴിൽ സംസ്കാരം വളർത്തിയെടുക്കാൻ നമുക്ക് കഴിഞ്ഞിട്ടില്ല. കേരളത്തിന്റെ രാഷ്ട്രീയ അജണ്ട തീരുമാനിക്കുന്നതിൽ മദ്ധ്യവർഗ്ഗത്തിന്റെ താത്പര്യങ്ങൾ അമിതമായ സ്വാധീനം ചെലുത്തുന്നുണ്ട്. ഇത് പലപ്പോഴും ദരിദ്ര ജനവിഭാഗങ്ങളുടെ താത്പര്യങ്ങൾക്ക് എതിരായും ഭവിക്കുന്നു. പൊതുമേഖലയുടെ പ്രവർത്തനത്തെ പ്രതികൂലമായി ബാധിക്കുന്ന മാനേജ്മെന്റിന്റെ കെടുകാര്യസ്ഥത, അവിഹിതമായ രാഷ്ട്രീയ ഇടപെടലുകൾ, ആർക്കുമാർക്കും ഉത്തരവാദിത്വമില്ലാത്ത അവസ്ഥ എന്നിവയെ ഫലപ്രദമായി നേരിടാനും കഴിയുന്നില്ല.

**നവലിബറൽ അജണ്ട**

മറുഭാഗത്താകട്ടെ, കേരള മാതൃക ആന്തരികമായിത്തന്നെ വികലവും നിലനിൽപ്പില്ലാത്തതുമാണെന്ന വാദമാണ് വലതുപക്ഷം മുന്നോട്ടു വെക്കുന്നത്. സ്വതന്ത്ര വിപണിയെ ആശ്രയിച്ചുള്ള വികസനമാണ് അവരുടെ മന്ത്രം. സാമൂഹിക നീതി സർക്കാരിന്റെ തലവേദനയല്ല എന്നാണവരുടെ പക്ഷം. വലതുപക്ഷത്തിന്റെ ഈ നവ ലിബറൽ സമീപനത്തിന് കേരള സമൂഹത്തിൽ കൂടുതൽ കൂടുതൽ സ്വീകാര്യത കൈവന്നുകൊണ്ടിരിക്കയാണ്. തത്വത്തിലല്ലെങ്കിലും പ്രയോഗത്തിൽ സാമൂഹ്യനീതിയിലൂന്നുന്ന രാഷ്ട്രീയ സമീപനങ്ങൾക്കു പകരം വ്യക്തിഗത പരിഹാരങ്ങളിലേക്കു നീങ്ങുന്ന അരാഷ്ട്രീയതയ്ക്കു മാന്യത കൈവന്നിരിക്കുന്നു. ഇത് വിപണിവത്കരണത്തിന് സാധൂകരണമാകുന്നു. കാശു കൊടുക്കാൻ കഴിയുന്നവർക്കു മെച്ചപ്പെട്ട സേവനം ലഭ്യമാക്കുന്നതിന് 'ഫെസിലിറ്റേറ്റർ' ആകുകയാണ് സർക്കാറിന്റെ ധർമ്മമെന്നും, സർക്കാർ സേവന ദാദാവാകേണ്ടതില്ല എന്നുമുള്ളത് നവലിബറൽ രാഷ്ട്രീയമാണെന്നു പോലും തിരിച്ചറിയപ്പെടുന്നില്ല. ജിമ്മും, എക്സ്പ്രസ് വേയും, സ്മാർട്ട് സിറ്റിയും, ഷോപ്പിംഗ് മാളുകളും, ടൂറിസ്റ്റ് വില്ലേജുകളുമൊക്കെയാണ് വികസനത്തിന്റെ ലക്ഷണങ്ങളെന്ന് അവിടെങ്ങും എത്തിനോക്കാൻ കഴിയാത്തവർ പോലും വിശ്വസിച്ചു തുടങ്ങിയിരിക്കുന്നു. ഇവയെയൊക്കെ എതിർത്താൽ വികസന വിരുദ്ധരായി മുദ്ര കുത്തപ്പെടുമെന്ന

അവസ്ഥ വന്നിരിക്കുന്നു. വലതുപക്ഷ വീക്ഷണത്തിൽ വികസനമെന്നത് രാജ്യത്തിന്റെ പ്രകൃതി സമ്പത്തിന്റെ വർദ്ധിച്ച ചൂഷണത്തിലൂടെ സ്വകാര്യ സമ്പത്ത് കുന്നുകൂടുന്നതാണ്.

ഈ വീക്ഷണം ശക്തിപ്പെടുന്നതുകൊണ്ടാണ് അടിസ്ഥാനപരമായ മാറ്റങ്ങൾക്ക് തുടക്കം കുറിക്കാൻ ശ്രമിച്ച പാഠ്യപദ്ധതി പരിഷ്കരണവും ജനകീയാസൂത്രണവും നീർത്തടാധിഷ്ടിത വികസനവും ഒന്നും സമൂഹത്തിൽ കാര്യമായ ചലനങ്ങൾ ഉണ്ടാക്കാഞ്ഞത്. റോഡും, ഷോപ്പിംഗ് കോംപ്ളക്സും സിമന്റും കോൺക്രീറ്റുമാണ് വികസനം എന്ന ഭ്രമത്തെ മറി കടക്കാൻ കേരളസമൂഹത്തെകുറിച്ച്, ആഴത്തിലുള്ള, വസ്തുനിഷ്ഠമായ അറിവ് ആവശ്യമാണ്. പലപ്പോഴും 'സാധാരണക്കാരുടെ' ആവശ്യം എന്ന നിലയിൽ മുന്നോട്ടുവെക്കപ്പെടുന്നതും മധ്യവർഗ്ഗത്തിന്റെ ആവശ്യങ്ങളാണ്. സ്വാശ്രയക്കോളേജിലെ ഫീസു പ്രശ്നം തന്നെ ഏറ്റവും കാലികമായ ഉദാഹരണം. ഒന്നാം ക്ലാസ്സിൽ സ്കൂളിലെത്തുന്ന കുട്ടികളിൽ 20 ശതമാനവും പത്തിലെത്തും മുമ്പ് കൊഴിഞ്ഞുപോകുന്നു. ശേഷിക്കുന്നതിൽ പാതി പത്തിലെ പരീക്ഷയിൽ അരിച്ചുമാറ്റപ്പെടുന്നു. പത്തിൽ ജയിക്കുന്നവരിൽത്തന്നെ പാതിമാത്രം പന്ത്രണ്ടു കടക്കുകയും അതിലെ പാതി മാത്രം എൻട്രൻസ് പരീക്ഷ എഴുതാൻ മുതിരുകയും ചെയ്യുന്ന ഒരു സംവിധാനത്തിലാണ് സ്വാശ്രയക്കോളേജുകളിലെ ഫീസ് മുഖ്യ വിദ്യാഭ്യാസ പ്രശ്നമായി കൊണ്ടാടപ്പെടുന്നത്. സ്വാശ്രയക്കോളേജിലെ അഴിമതി തടയേണ്ടത് ആവശ്യം തന്നെ. പക്ഷേ ഭൂരിപക്ഷം പേരും, പാവപ്പെട്ടവർ ഏതാണ്ട് മുഴുവനായും, പുറന്തള്ളപ്പെടുന്ന സ്കൂൾവിദ്യാഭ്യാസം മെച്ചപ്പെടുത്തുന്നതല്ലേ അതിനേക്കാൾ പ്രധാനം? ഉന്നത വിദ്യാഭ്യാസരംഗത്താണെങ്കിൽ പോലും മുഖ്യധാരാ ശാസ്ത്ര-മാനവിക-ബിരുദ വിദ്യാഭ്യാസത്തിന്റെ ഗുണമേൻമ എന്തേ ചർച്ചാവിഷയമാകുന്നില്ല?. ഇവിടെയൊക്കെയാണ് ഉപരിവർഗ്ഗത്തിന്റെയും അവരുടെ കൂടെയെത്താൻ വെമ്പുന്ന മധ്യ വർഗ്ഗത്തിന്റെയും ആശകളും ആശങ്കകളും പൊതു അജണ്ടയായി അവതരിപ്പിക്കപ്പെടുന്നതിന്റെ അപകടം വെളിവാകുന്നത്. കേരളത്തിന്റെ ഭാഗധേയവുമായി താദാത്മ്യം പ്രാപിച്ച, ഇവിടെ ജീവിക്കാൻ ആഗ്രഹിക്കുന്ന ബഹുഭൂരിപക്ഷത്തിന്റെ താത്പര്യങ്ങളെക്കാൾ, എങ്ങിനെയെങ്കിലും ഇവിടെ നിന്നും രക്ഷപ്പെടാനുഴറുന്ന, അതിനുള്ള വിക്ഷേപണ പീഠമായി മാത്രം ഇവിടുത്തെ പൊതു സൗകര്യങ്ങളെ കാണുന്നവരുടെ താത്പര്യങ്ങൾക്ക് മുൻതൂക്കം കിട്ടുകയാണ് അതുമൂലം സംഭവിക്കുന്നത്. ഇത് തിരുത്തുന്നതിനും കേരള സമൂഹത്തിന്റെ യഥാർത്ഥ അവസ്ഥയെക്കുറിച്ചുള്ള വസ്തുനിഷ്ഠമായ അറിവ് കൂടിയേ തീരൂ.

ഉദാഹരണമായി കേരളത്തിലെ എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ രജിസ്റ്റർ ചെയ്തിട്ടുള്ളവർ നാൽപ്പത് ലക്ഷത്തോളമാണ്. എന്നാൽ ഇവരിൽ പലരും കടൽ കടന്നവരോ, പലവിധ താൽക്കാലിക ജോലികളിൽ ഏർപ്പെട്ടിരിക്കുന്നവരോ ആണെന്ന് എല്ലാവർക്കും വ്യക്തിപരമായ അനുഭവങ്ങളിലൂടെ അറിയാം.അതിന്റെ അടിസ്ഥാനത്തിൽ കേരളത്തിൽ ഈ പറയുന്നതു പോലെയുള്ള തൊഴിലില്ലായ്മയില്ലായെന്ന് പലരും സാമാന്യവൽക്കരിക്കുന്നു. എല്ലാവരും സർക്കാർ ഉദ്യോഗത്തിനുവേണ്ടി കാത്തിരിക്കുന്നതാണ് കേരളത്തിലെ പ്രശ്നം എന്നവർ പറയുന്നു. പുതുതായി രൂപംകൊള്ളുന്ന സാങ്കേതിക മേഖലകളിൽ "ഇഷ്ടം പോലെ" അവസരങ്ങളുണ്ട് എന്ന് അവർ വീണ്ടും സ്വാനുഭവകഥകളുടെ തെളിവിൽ ഉറപ്പിച്ചു പറയുന്നു. ഇത് എത്രമാത്രം സാധുവാണ്? വളരെയധികം ദൃശ്യത ഉള്ള തൊഴിലുകൾ (ഉദാ: ഇലക്ട്രോണിക് മീഡിയ) യഥാർത്ഥത്തിൽ എത്രമാത്രം വ്യാപകമാണ്? നമ്മുടെ തൊഴിലില്ലായ്മ പരിഹരിക്കാൻ അവ എത്രത്തോളം ഉതകും? ഒരു കണക്കുമില്ല.

അതുപോലുള്ള മറ്റൊരു സ്വാനുഭവകഥാകഥനമാണ് "കേരളത്തിൽ യഥാർത്ഥ ദാരി

ദ്ര്യമില്ല, ആപേക്ഷിക ദാരിദ്ര്യമേയുള്ളു" എന്നത്. കടബാധ്യതമൂലം ആത്മഹത്യ ചെയ്ത പലരുടെ വീടുകളിലും ടീവിയും, ഫ്രിഡ്ജും ഉണ്ടായിരുന്നു എന്നതുതന്നെ തെളിവ്. ഇതെത്രമാത്രം ശരിയാണ്? ഒരു നേരം പോലും വയർനിറച്ചുണ്ണാനില്ലാത്തവർ ആത്മഹത്യ ചെയ്യാത്തതാണോ അവരുടെ തെറ്റ്? അതുകൊണ്ടാണല്ലോ അവർ മാധ്യമങ്ങളിൽ തെളിയാത്തത്! തീരെ താഴ്ന്ന വരുമാനമുള്ളവർക്കുപോലും ഒരു മാതിരി ജീവിത സുരക്ഷ ഉറപ്പു നൽകിയിരുന്ന പൊതു സേവന സംവിധാനങ്ങളായിരുന്നു കേരള മാതൃകയുടെ വിജയരഹസ്യം. ആ സംവിധാനങ്ങളെ തകർക്കുന്ന നവ ലിബറൽ നയങ്ങൾ ഇവരെ എങ്ങനെയാണ് ബാധിക്കുന്നത്? ഇതും പഠിക്കേണ്ടിയിരിക്കുന്നു.

കേരള വികസന മാതൃകയുടെ മേൻമയെയും, നേട്ടങ്ങളെയും ഞങ്ങൾ കുറച്ചു കാണുന്നില്ല. പക്ഷേ എൺപതുകളോടെ അത് ഒരു ഗുരുതരമായ പ്രതിസന്ധിയെ നേരിട്ടു എന്നത് അംഗീകരിച്ചേ തീരൂ. പക്ഷേ അതിനുള്ള പ്രതിവിധി കേരള മാതൃകയുടെ അടിസ്ഥാന ദർശനമായിരുന്ന സാമൂഹിക നീതിയെ തള്ളിക്കളയലല്ല; സാമൂഹികനീതി ഉറപ്പാക്കിക്കൊണ്ടുള്ള സാമ്പത്തിക വികസനത്തിനുള്ള വഴി തേടുകയായിരിക്കണം. അതിനു സഹായിക്കുന്ന വിധത്തിൽ കേരളത്തിന്റെ തൊഴിൽ മേഖലയിലും വിദ്യാഭ്യാസ മേഖലയിലും, സാംസ്കാരിക മേഖലയിലും മാറ്റങ്ങൾ ഉണ്ടാകേണ്ടതുണ്ട്. മാറ്റങ്ങൾക്കായുള്ള ഏതു ശ്രമങ്ങൾക്കും അടിസ്ഥാനമാകേണ്ടത് നിലവിലുള്ള അവസ്ഥയെപറ്റിയുള്ള കൃത്യമായ ബോധമാണ്.

അതിനുള്ള ഒരു എളിയ ശ്രമമായിട്ടാണ് 'കേരളം എങ്ങനെ ജീവിക്കുന്നു? എങ്ങനെ ചിന്തിക്കുന്നു?' എന്ന ഈ പഠനം വിഭാവനം ചെയ്തത്. കേരളത്തിലെ പ്രകടമായ വൈരുദ്ധ്യങ്ങൾ മനസ്സിലാക്കാനുള്ള ഒരു ശ്രമമാണ് ഇത്. അളക്കാവുന്ന ജീവിതഗുണസൂചികകളിലെല്ലാം മേന്മ കാണിക്കുമ്പോൾ തന്നെ ദാരിദ്ര്യത്തിന്റെയും ജീർണ്ണതയുടേയും തുരുത്തുകൾ നിലനിൽക്കുന്നു. ഒരു വശത്ത് അസൂയാവഹമായ തൊഴിൽ സുരക്ഷയും മറുഭാഗത്ത് രൂക്ഷമായ അരക്ഷിതാവസ്ഥയും. ഒരു വശത്ത് തൊഴിലില്ലായ്മയും മറുവശത്ത് ആവശ്യമുള്ള പണികൾക്ക് ആളെ കിട്ടായ്കയും. ഒരു വശത്ത് ഗൾഫിൽ നിന്നുള്ള വമ്പിച്ച പണം വരവും മറുവശത്ത് വികസനത്തിന് വിദേശവായ്പ കൂടിയേ തീരൂ എന്ന അവസ്ഥയും. പണം പെരുകുന്ന സമൂഹവും പാപ്പരാകുന്ന സർക്കാരും. ഒരു വശത്ത് സ്ത്രീകളുടെ വിദ്യാഭ്യാസ രംഗത്തെ അസൂയാവഹമായ മുന്നേറ്റം, മറുവശത്ത് അവരുടെ നിലനിൽക്കുന്ന അസ്വതന്ത്രത.

ഈ വൈരുദ്ധ്യങ്ങളെ നിർധാരണം ചെയ്യാനുതകുന്ന ചില അടിസ്ഥാന വിവരങ്ങൾ ഈ പഠനത്തിൽ കൂടി കണ്ടെത്താൻ കഴിയും എന്ന പ്രതീക്ഷയോടെയാണ് കേരള ശാസ്ത്രസാഹിത്യ പരിഷത്ത് ഈ ഉദ്യമത്തിന് തുടക്കം കുറിച്ചത്.

## അദ്ധ്യായം 2

# പഠന രീതി



സമകാലിക കേരളത്തെ അറിയുകയെന്ന അടിയന്തരാവശ്യത്തിൽ നിന്നാണ് കേരളപഠനം ഉരുത്തിരിയുന്നത്. കേരളത്തിലെ ജനജീവിതത്തിലും വികസന രംഗങ്ങളിലും പുതുമയാർന്ന പ്രശ്നങ്ങൾ ഉണ്ടായിക്കൊണ്ടിരിക്കയാണ്. ഇവയിൽ മിക്കതും ലളിതമായ വ്യാഖ്യാനങ്ങളിലൊതുങ്ങാത്ത ഗൗരവമേറിയ രാഷ്ട്രീയ മാനങ്ങളുള്ളവയാണ്. ഇത്തരം പ്രശ്നങ്ങളുടെ കാരണങ്ങളും പരസ്പര ബന്ധങ്ങളും തിരിച്ചറിഞ്ഞുകൊണ്ട് മാത്രമെ അവ പരിഹരിക്കാനുള്ള ശ്രമങ്ങൾ നടത്താൻ കഴിയൂ. സ്ഥിതിഗതികൾ കഴിയാവുന്നത്ര ശാസ്ത്രീയമായി ജനസമക്ഷം അവതരിപ്പിച്ചുകൊണ്ടു മാത്രമെ ഇത് സാദ്ധ്യമാകൂ. ഈ ധാരണയാണ് കേരളപഠനത്തിന്നായുള്ള തീരുമാനമെടുക്കാൻ പരിഷത്തിനെ പ്രേരിപ്പിച്ചത്. 2003 ഫെബ്രുവരിയിൽ കണ്ണൂരിലെ പെരളശ്ശേരിയിൽ നടന്ന വാർഷികമാണ് ഈ തീരുമാനമെടുത്തത്. കേവലമായൊരു അക്കാദമിക് താൽപര്യമായിരുന്നില്ല; മറിച്ച് കേരളത്തിന്റെ അവസ്ഥ മനസ്സിലാക്കി ഇടപെടുകയെന്ന സാമൂഹ്യ ദൗത്യമാണ് കേരളപഠനത്തിലേക്ക് പരിഷത്തിനെ എത്തിച്ചത്.

### പശ്ചാത്തലം

കേരളത്തിന്റെ സമകാലിക അവസ്ഥയുടെ ഉള്ളറകളിലേക്ക് ഒരു ജനകീയ അന്വേഷണം നടത്തണമെന്ന ആശയം ഏറെക്കാലമായി പരിഷദ് വേദികളിലെ ചർച്ചയായിരുന്നു. കേരളത്തിലെ പരിഹരിക്കപ്പെടാത്ത പ്രശ്നങ്ങൾ ഒരു ഭാഗത്ത്, ഇവയ്ക്ക് ലളിതമായ പരിഹാരമില്ലെന്ന തിരിച്ചറിവ് മറുഭാഗത്ത്. എങ്കിലും ചില ശ്രമങ്ങളെങ്കിലും നടത്തണമെന്ന താൽപര്യം-ഇവയെല്ലാംകൂടി ചേർന്ന വസ്തുനിഷ്ഠ സാഹചര്യമാണ് ഈയൊരു ജനകീയാന്വേഷണത്തിന് പരിഷത്തിനെ പ്രേരിപ്പിച്ചത്. “കേരളത്തിന്റെ സമ്പത്ത്” എന്ന ഗ്രന്ഥം ചർച്ച ചെയ്യുക വഴി രൂപപ്പെട്ടുവന്ന ആശയ മണ്ഡലം, വിവിധ വികസന രംഗങ്ങളിലെ ഇടപെടൽ വഴി ആർജിച്ച അനുഭവങ്ങൾ, ആരോഗ്യ സർവേയിലൂടെ അക്കാദമീയ പഠനരംഗത്ത് കൈവന്ന ആത്മവിശ്വാസം എന്നിവയൊക്കെയായിരുന്നു പരിഷത്തിന് ഈ രംഗത്ത് കൈമുതലായുള്ളത്.

### ആവശ്യകത

സാമ്പത്തികവികസന സൂചികകളിൽ ദേശീയ ശരാശരിയേക്കാൾ പിന്നാക്കം നിൽക്കുമ്പോഴും ജീവിതഗുണനിലവാരത്തിൽ ഏറെ മുന്നിട്ട് നിൽക്കുന്നു എന്നത് കേര

ളവികസനാനുഭവത്തിന്റെ പ്രത്യേകതയായി സൂചിപ്പിച്ചിരുന്നുവല്ലോ. പരമ്പരാഗത സാമ്പത്തിക രീതിയിൽ നിന്ന് വ്യത്യസ്തമായൊരു അനുഭവമാണ് ഇതെന്നതിനാൽ ഒരു "കേരളവികസന മാതൃക" യായാണ് ഈ വികസനാനുഭവത്തെ കണക്കാക്കിയത്. എന്നാൽ, ഒന്നൊന്നര പതിറ്റാണ്ടായി ഈ അവസ്ഥ മാറിക്കൊണ്ടിരിക്കയാണ്. അതിന്റെ ഫലമായി, സംസ്ഥാനത്തിന്റെ സാമ്പത്തിക വളർച്ചാനിരക്ക് വർദ്ധിക്കുകയും ജീവിത ഗുണനിലവാരം മെച്ചപ്പെട്ട തോതിൽ തുടരുകയുമാണെന്ന് പുതിയ കണക്കുകൾ കാണിക്കുന്നു. എന്നാൽ നേരത്തേതിൽ നിന്ന് വ്യത്യസ്തമായി ഈ സാമ്പത്തിക വളർച്ചയും മെച്ചപ്പെട്ട ജീവിതവും ജനങ്ങളിൽ ഒരു ചെറിയ ശതമാനത്തിന് മാത്രമെ ലഭിക്കുന്നുള്ളൂ എന്ന് അഭിപ്രായമുണ്ട്. ഈ സ്ഥിതി പുതിയ സാമൂഹ്യ പ്രശ്നങ്ങൾക്ക് വഴിയൊരുക്കുമെന്ന ആശങ്ക പലഭാഗത്ത് നിന്നും ഉയരുന്നുണ്ട്.

**പൊതുലക്ഷ്യങ്ങൾ**

കേരളപഠനത്തിന്റെ പൊതുലക്ഷ്യങ്ങളെ ഇനി പറയും പ്രകാരം സംഗ്രഹിക്കാം.

ഒന്ന്, കേരളീയ ജീവിതസാഹചര്യങ്ങളെക്കുറിച്ചും വികസനമേഖലകളെക്കുറിച്ചും വിപുലമായ സംവാദങ്ങളും നയപരിപാടികളും രൂപപ്പെടുത്തുന്നതിനും വിപുലപ്പെടുത്തുന്നതിനും വേണ്ട "ഡാറ്റാബേസ്" തയ്യാറാക്കുക. ഇതിനു വേണ്ട ഗണപരവും (Quantitative) ഗുണപരവും (Qualitative) ആയ വിശദാംശങ്ങൾ ശേഖരിക്കുക.

രണ്ട്, സംസ്ഥാനത്തിലെ സാമ്പത്തിക, ഭൗതിക, പാരിസ്ഥിതിക ജീവിതവ്യവഹാരങ്ങളുമായി ബന്ധപ്പെട്ട തൊഴിൽ, വരുമാനം, കടം, ചെലവ്, ഉപഭോഗം എന്നിങ്ങനെയുള്ള ഗണപരമായ വിവരങ്ങളുടെ ശേഖരണം. അതുവഴി 'കേരളം എങ്ങനെ ജീവിക്കുന്നു' എന്ന് മനസ്സിലാക്കുക.

മൂന്ന്, സാമൂഹ്യ രാഷ്ട്രീയ സാമ്പത്തിക പ്രശ്നങ്ങളോട് വ്യത്യസ്ത ജനവിഭാഗങ്ങളുടെ പ്രതികരണവും അവ ഉരുത്തിരിഞ്ഞു വരുന്ന സാഹചര്യങ്ങളും മനസ്സിലാക്കുക.

നാല്, ശേഖരിച്ച വിവരങ്ങളുടെ അപഗ്രഥനത്തിന്റെ അടിസ്ഥാനത്തിൽ സൂക്ഷ്മതല പഠനങ്ങൾ നടത്തേണ്ട സവിശേഷ പ്രശ്നങ്ങൾ കണ്ടെത്തുക.

അഞ്ച്, സംസ്ഥാനത്തിലെ സാമൂഹ്യ-സാമ്പത്തിക ജീവിതത്തിന്റെ പരസ്പര ബന്ധങ്ങളും വൈരുദ്ധ്യങ്ങളും പരിശോധിക്കുന്ന സംവാദങ്ങൾക്ക് പ്രേരകമാവുക.

**തുടക്കം**

2002 ഏപ്രിലിൽ പരിഷത് മുൻകൈ എടുത്ത് വിവിധ രംഗങ്ങളിലെ വിദഗ്ദ്ധരെ പങ്കെടുപ്പിച്ച് തിരുവനന്തപുരത്തെ സെന്റർ ഫോർ ഡവലപ്പ്മെന്റ് സ്റ്റഡീസിൽ വെച്ച് നടത്തിയ ആശയസംവാദത്തോടെയാണ് 'കേരളപഠന'ത്തിന് തുടക്കമാകുന്നത്. സംസ്ഥാനത്തിന്റെ ധനകാര്യ പ്രതിസന്ധിയെക്കുറിച്ചുള്ള വിവാദങ്ങളും സർക്കാർ ജീവനക്കാരുടെ സമരത്തിൽ ഉയർന്നുവന്ന പ്രശ്നങ്ങളും പുതിയ ഒട്ടേറെ ചർച്ചകൾ ഉയർത്തിയ ഘട്ടത്തിലായിരുന്നു ഈ കൂടിച്ചേരൽ നടന്നത്. ജനങ്ങളുടെ കാഴ്ചപ്പാടുകളിലെ മാറ്റങ്ങളും കാഴ്ചപ്പാടും ജീവിതവും തമ്മിലുള്ള പരസ്പര ബന്ധവും കണക്കിലെടുത്തുകൊണ്ടുള്ള വിശാലമായൊരു അന്വേഷണം വേണമെന്ന് ഈ കൂടിച്ചേരൽ നിർദ്ദേശിച്ചു. അതാണ് "കേരളം എങ്ങനെ ജീവിക്കുന്നു, എങ്ങനെ ചിന്തിക്കുന്നു" എന്ന അന്വേഷണത്തിലേക്ക് പരിഷത്തിനെ നയിച്ചത്.

പഠനത്തിന്റെ തയ്യാറെടുപ്പുകളുടെ ഭാഗമായി നിരവധി വിദഗ്ദ്ധരുമായി ചർച്ചകൾ നടത്തുകയും അവരുടെ വിലപ്പെട്ട അഭിപ്രായം ശേഖരിക്കുകയുമുണ്ടായി. അതോടൊപ്പം 2002, 2003 വർഷങ്ങളിൽ പരിഷത് നടത്തിയ ജനസംവാദപരിപാടികളിൽ നിന്ന്

ലഭിച്ച അറിവുകളും കേരളപഠനത്തിന്റെ പരികൽപ്പനകൾ രൂപീകരിക്കുന്നതിൽ പ്രധാന പങ്ക് വഹിക്കുകയുണ്ടായി. ഇവയുടെ അടിസ്ഥാനത്തിൽ ഗ്രൂപ്പ് ചർച്ചകൾ, ശിൽപ്പശാലകൾ എന്നിവയിലൂടെ ആയിരത്തിലധികം പ്രവർത്തകരുടെ നിർദ്ദേശങ്ങൾ പരിഗണിച്ചുകൊണ്ടാണ് 'കേരളപഠനം' പരിപാടി രൂപപ്പെടുത്തുന്നത്. ഇക്കാലയളവിൽ കേരളത്തിലെ നിരവധി സാമൂഹ്യ ശാസ്ത്രജ്ഞരുമായി ആശയവിനിമയം നടത്തി അവരുടെ നിർദ്ദേശങ്ങൾ കൂടി കൂട്ടിച്ചേർക്കാനും ശ്രമിച്ചിട്ടുണ്ട്. കേരളപഠനത്തിന്റെ സാദ്ധ്യതകളോടൊപ്പം അതിന്റെ പരിമിതികളെക്കുറിച്ചും പരിഷത്തിന് ബോധ്യമുണ്ടായിരുന്നു. എന്നിരിക്കിലും നിരവധി പുതിയ അന്വേഷണങ്ങൾക്ക് ഈ ഉദ്യമം വഴിതെളിക്കും എന്ന പ്രതീക്ഷയാണ് പരിഷത്തിന് ഈ പ്രവർത്തനത്തിന് ഊർജം പകർന്നത്.

**പ്രവർത്തനങ്ങൾ**

എല്ലാ ഘട്ടങ്ങളിലും എല്ലാ തലങ്ങളിലും ജനകീയത ഉറപ്പുവരുത്തിക്കൊണ്ടുള്ള പ്രവർത്തനങ്ങളായിരുന്നു പഠനത്തിലുടനീളം നടന്നത്. കോഴിക്കോട് ജില്ലയിലെ പേരാമ്പ്രയിൽ നടന്ന പരിഷത്തിന്റെ സംസ്ഥാന പ്രവർത്തക ക്യാമ്പിൽ വെച്ച് (2003 സെപ്തംബർ) പ്രാഥമിക അംഗീകാരം നൽകിയ ചോദ്യാവലി പിന്നീട് നടന്ന ത്രിതല പരിശീലന ക്യാമ്പുകളിലൂടെയാണ് പൂർണ്ണത കൈവരിച്ചത്.

**a. വീടുകളുടെ തെരഞ്ഞെടുപ്പ്** : കേരളപഠനത്തിന്റെ വിവരശേഖരണത്തിന്റെ അടിസ്ഥാന യൂണിറ്റ് കുടുംബങ്ങളാണ്. സാംഖ്യക നിയമമനുസരിച്ച് ഓരോ 1000 വീടിനും ഒന്ന് (അഥവാ ഏതാണ്ട് 5500 ജനങ്ങൾക്ക് ഒരു വീട്) എന്ന രീതിയിലായിരുന്നു തെരഞ്ഞെടുപ്പ്. ഈ രീതിയിൽ തെരഞ്ഞെടുത്ത 6000 വീടുകളിലാണ് സർവെ നടത്താനുദ്ദേശിച്ചത്. വീടുകളുടെ എണ്ണം കണ്ടെത്താനായി ഉപയോഗിച്ച സൂത്രവാക്യവും ന്യായീകരണവും താഴെ കൊടുക്കുന്നു.

തിരുവനന്തപുരത്തെ ശ്രീചിത്ര ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ സയൻസ് ആന്റ് ടെക്നോളജിയുടെ ഭാഗമായുള്ള അച്യുതമേനോൻ സെന്റർ ഫോർ ഹെൽത്ത് സയൻസിലെ വിദഗ്ദ്ധരുടെ സഹായത്തോടെയാണ് സാംഖ്യക നിയമമനുസരിച്ച് കുടുംബങ്ങളുടെ എണ്ണം കണ്ടെത്തിയത്. അതിനായി

$$N = \frac{Z^2 \times PQ}{L^2} \times D$$

എന്ന സൂത്രവാക്യമായിരുന്നു ഉപയോഗിച്ചത്. ഇവിടെ

N = Sample size
Z = Confidence limit factor which is 1.96 for 95% level of confidence
P = The probability of death due to all reasons; ie. 0.006 for Kerala.
Q = The probability of non-occurance ie-0.994
L = The limit of accuracy required, which is 20% of P. ie; 0.0012
D = The correction factor for design effect; i.e. 2

ഈ രീതിയിൽ $$N = \frac{(1.96)^2 \times 0.006 \times 0.994}{(0.0012)^2} \times 2 = 32{,}730$$ പേർ

ഒരു കുടുംബത്തിൽ ശരാശരി 5.5 പേർ എന്ന അനുമാനത്തിൽ കണക്കാക്കിയാൽ 5950 കുടുംബങ്ങൾ കിട്ടും. ഇത് 6000 ആക്കി ഉയർത്തുകയായിരുന്നു.

കേരള സമൂഹത്തിലെ ജനസംഖ്യയെ പൊതുവിൽ ബാധിക്കുന്ന ഏറ്റവും ചെറിയ സൂചകമായ പൊതുമരണ നിരക്കി(6/1000)നെ അടിസ്ഥാനമാക്കിയാണ് മുകളിൽ കൊടുത്ത രീതിയിൽ വീടിന്റെ തെരഞ്ഞെടുപ്പ് നടത്തിയത്. "സിസ്റ്റമാറ്റിക് റാൻഡം സാമ്പിളിങ്ങ്" എന്ന രീതിശാസ്ത്രമനുസരിച്ച് വോട്ടേഴ്സ് ലിസ്റ്റ് ഉപയോഗിച്ചാണ്

സർവെ നടത്തേണ്ട യഥാർത്ഥ വീട് ഏതാണെന്ന് കണ്ടെത്തിയത്.

**b. വിവരശേഖരണം**: വിവരം ശേഖരിക്കുന്ന കുടുംബം ഒരു പ്രദേശത്തെ കുടുംബങ്ങളുടെ പ്രാതിനിധ്യ സ്വഭാവമുള്ളതായിരിക്കണമെന്നതുകൊണ്ടാണ് സിസ്റ്റമാറ്റിക് റാൻഡം സാമ്പിളിങ്ങ് രീതി ഉപയോഗിക്കാൻ കാരണം. കേരളത്തിലെ എല്ലാ പഞ്ചായത്തുകളിലേയും നഗരസഭകളിലേയും അവിടുത്തെ ജനസംഖ്യയ്ക്ക് ആനുപാതികമായ തോതിൽ വാർഡുകൾ തെരഞ്ഞെടുത്തു. ഗ്രാമപഞ്ചായത്തുകളിലെ തെരഞ്ഞെടുത്ത വാർഡുകളിൽ ഓരോന്നിലും ഒരു വീട് എന്ന രീതിയിലാണ് വിവരശേഖരണം നടത്തിയത്.

കോർപ്പറേഷനുകളിൽ തെരഞ്ഞെടുക്കപ്പെട്ട ഒരു വാർഡിൽ നിന്ന് 5 വീടുകൾ വീതമാണ് കണ്ടെത്തിയത്. ഒരു ലക്ഷത്തിലധികം ജനസംഖ്യയുള്ള നഗരസഭകളിൽ (ആലപ്പുഴ, പാലക്കാട്) തെരഞ്ഞെടുത്ത ഒരു വാർഡിൽ നിന്ന് രണ്ട് വീടുകൾ വീതമാണ് തെരഞ്ഞെടുത്തത്. മറ്റെല്ലാ നഗരസഭകളിലും തെരഞ്ഞെടുത്ത വാർഡിൽ നിന്ന് ഒരു വീട് വീതമാണ് സർവെ ചെയ്തത്.

കേരളത്തിലെ ഗ്രാമ-നഗര പ്രദേശങ്ങളെ പൊതുവിൽ പ്രതിനിധാനം ചെയ്യുന്നതിനാലും ശാസ്ത്രീയ തെരഞ്ഞെടുപ്പ് രീതി അവലംബിച്ചതിനാലും കേരളപഠനത്തിനായി തെരഞ്ഞെടുത്ത വീടുകൾ സംസ്ഥാനത്തിന്റെ പൊതുസ്വഭാവങ്ങൾ പ്രതിനിധാനം ചെയ്യുന്നവയായിരുന്നു എന്നാണ് പിന്നീടുള്ള അപഗ്രഥനങ്ങൾ കാണിക്കുന്നത്. അതായത്, കേരളസമൂഹത്തിന്റെ ഒരു പരിച്ഛേദമായിരുന്നു അഥവാ മുഴുവൻ കേരളത്തിന്റെ പ്രതിബിംബമായിരുന്നു കേരളപഠനത്തിൽ ഉൾപ്പെട്ട പ്രദേശങ്ങളും കുടുംബങ്ങളും എന്നർത്ഥം.

6000 വീടുകളെയും കണ്ടെത്തി പഠനം പൂർത്തിയാക്കാൻ കഴിഞ്ഞില്ലെന്നത് കേരളപഠനത്തിന്റെ ഒരു പരിമിതിയായിരുന്നു. ആകെ 5696 വീടുകളിൽ നിന്ന് അതായത് ലക്ഷ്യമിട്ടതിന്റെ 95% വീടുകളിൽ നിന്നാണ് പൂർണമായി വിവരങ്ങൾ ലഭിച്ചത്.

**c. ചോദ്യാവലി :** ചോദ്യാവലിക്ക് രണ്ട് ഭാഗങ്ങളുണ്ടായിരുന്നു. ജീവിതവുമായി ബന്ധപ്പെട്ട ഗണാത്മക കാര്യങ്ങൾ ശേഖരിക്കുന്ന ഒന്നാം ഭാഗവും ഗുണാത്മക കാര്യങ്ങൾ ശേഖരിക്കുന്ന രണ്ടാം ഭാഗവും

**ഭാഗം ഒന്ന്** - കുടുംബത്തിന്റെ പൊതുവിവരങ്ങൾക്കായിരുന്നു ഊന്നൽ. ജാതി, മതം, വിദ്യാഭ്യാസയോഗ്യത, തൊഴിൽ, വരുമാനം, വീട്, ഭൂ ഉടമസ്ഥത, കൃഷി, ഉപഭോഗചെലവ്, ചികിത്സാചെലവ് എന്നിങ്ങനെ 37 ഇനത്തിൽപെട്ട ചോദ്യങ്ങളും അവയുമായി ബന്ധപ്പെട്ട ഉപചോദ്യങ്ങളും ഉണ്ടായിരുന്നു. ഉപഭോക്തൃ ചെലവുകൾ, ദീർഘകാല ഉപഭോക്തൃ ഉൽപ്പന്നങ്ങളുടെ ഉടമസ്ഥത (22 ഇനങ്ങൾ) അപ്രതീക്ഷിത വൻ ചെലവുകൾ, ചികിത്സാ ചെലവ് എന്നിവയുടെ വിശദാംശങ്ങൾ ശേഖരിച്ചിരുന്നു. നാഷണൽ സാമ്പിൾ സർവ്വെ ഓർഗനൈസേഷൻ (NSSO), ഉപഭോക്തൃ ചെലവ് നിർണ്ണയിക്കാൻ ഉപയോഗിക്കുന്ന മാതൃകയിലാണ് പിന്നിട്ട ഒരു മാസത്തെ ചെലവുകൾ കണ്ടെത്തിയത്. ഇതിൽ 32 ഇനങ്ങൾ ഉൾപ്പെടുത്തിയിരുന്നു. വലിയ ചെലവുകൾ ഒരു വർഷത്തേക്കായിരുന്നു കണക്കാക്കിയത്; ചികിത്സാചെലവ് പിന്നിട്ട രണ്ടാഴ്ചയെ അടിസ്ഥാനമാക്കിയും. രോഗാതുരത കണക്കാക്കുകയും പഠനത്തിന്റെ ഒരു ലക്ഷ്യമായിരുന്നു.

**ഭാഗം രണ്ട്:** നിലപാടുകളുടെ പരസ്പരബന്ധം മനസ്സിലാക്കാവുന്ന രീതിയിലായിരുന്നു ചോദ്യങ്ങൾ തയ്യാറാക്കിയത്. ഇതിൽ ഭക്ഷണം, സംസ്കാരം, മാധ്യമം, വിദ്യാഭ്യാസം, ആരോഗ്യം, പരിസ്ഥിതി, കൃഷി, ആഗോളവൽക്കരണം, ഉപഭോഗം, സ്വാശ്രയത്വം, ഗവൺമെന്റ്, ജനകീയാസൂത്രണം, ജൻഡർ, വിവാഹം, ക്രിമിനലീകരണം,

സാമൂഹ്യ പദവിയിലെ മാറ്റം എന്നീ കാര്യങ്ങളുമായി ബന്ധപ്പെട്ട നിലപാടുകളും സമീപനങ്ങളും ലഭിക്കത്തക്കവിധം ചോദ്യങ്ങളും ഉപചോദ്യങ്ങളുമുണ്ടായിരുന്നു.

**d. പരിശീലനം:** വിവിധ മേഖലകളിൽ പ്രവർത്തിക്കുന്ന പരിഷത്ത് പ്രവർത്തകരായിരുന്നു പ്രധാനമായും വിവരശേഖരണം നടത്തിയത്. സാമൂഹ്യ പ്രതിബദ്ധതയായിരുന്നു എല്ലാവരേയും ഇതിലേക്ക് പ്രചോദിപ്പിച്ചത്. സർവെ പ്രവർത്തകർക്കുള്ള സംസ്ഥാന-ജില്ലാതല പരിശീലന ക്യാമ്പുകൾ രണ്ട് ദിവസത്തേക്കായിരുന്നു സംഘടിപ്പിച്ചത്. കേരളപഠനത്തിന്റെ പ്രാധാന്യം, ആവശ്യകത, പശ്ചാത്തലം എന്നിവ ആമുഖമായി അവതരിപ്പിച്ച് ചർച്ച ചെയ്തു. തുടർന്ന് ചോദ്യാവലിയുടെ പ്രാഥമിക രൂപം അവതരിപ്പിക്കുകയും വിശദമായ ഗ്രൂപ്പ് ചർച്ചക്ക് വിധേയമാക്കുകയും ചെയ്തു. ചർച്ചകളിൽ ഉയർന്ന കാര്യങ്ങൾ കൂടി പരിഗണിച്ച് പ്രവർത്തകർ ഗ്രൂപ്പുകളായി പരിശീലന ക്യാമ്പിന്റെ സമീപത്തുള്ള വീടുകളിൽ ചോദ്യാവലി "ഫീൽഡ് ടെസ്റ്റ്" നടത്തി. സംസ്ഥാന പരിശീലനത്തിലും തുടർന്ന് നടന്ന 14 ജില്ലാ പരിശീലനങ്ങളിലും ഉയർന്നുവന്ന നിർദ്ദേശങ്ങൾ കൂടി പരിഗണിച്ചാണ് ചോദ്യാവലിയുടെ അവസാനരൂപം തയ്യാറാക്കിയത്.

ചോദ്യാവലി ജില്ലാതല പരിശീലനത്തോടെ പൂർത്തിയായി. പരിഷ്കരിച്ച ചോദ്യാവലി ഉപയോഗിച്ചുകൊണ്ടുള്ള പരിശീലനമാണ് ബ്ലോക്ക്- പഞ്ചായത്ത് തലങ്ങളിൽ നടന്നത്. ഒരു ദിവസമായിരുന്നു പരിശീലനം. ചോദ്യാവലി സ്വയം ഉൾക്കൊള്ളാനും പരിശോധിക്കാനുമായിരുന്നു ഈ തലത്തിൽ ശ്രമിച്ചത്.

ചോദ്യാവലിയോടൊപ്പം സർവെയുടെ ഉദ്ദേശ്യലക്ഷ്യങ്ങളും ചോദ്യാവലിയുടെ ഉപയോഗവും സ്വഭാവവും വിശദീകരിക്കുന്ന കൈപ്പുസ്തകവും ഓരോ സർവെ ടീമിന്നും നൽകിയിരുന്നു. സർവെ സമയത്ത് കണ്ടെത്തുന്ന പ്രത്യേക കാര്യങ്ങളും അനുഭവങ്ങളും, രേഖപ്പെടുത്താനായി ഓരോ ടീമിനും പ്രത്യേക ഡയറിയും നൽകിയിരുന്നു.

**e. സർവെ പ്രക്രിയ:** 2-3 അംഗങ്ങൾ അടങ്ങുന്ന ഗ്രൂപ്പുകളായിട്ടായിരുന്നു വീടുകൾ സന്ദർശിച്ച് വിവരങ്ങൾ ശേഖരിച്ചത്. ഗ്രൂപ്പിൽ ഒരു സ്ത്രീയെങ്കിലും ഉണ്ടാവണമെന്ന് നിഷ്കർഷിച്ചിരുന്നു. കുടുംബത്തെ ഒരു യൂണിറ്റായി കണക്കാക്കി കുടുംബാംഗങ്ങളുമായി സർവെ ടീം നടത്തിയ ഗ്രൂപ്പ് ചർച്ച എന്ന രീതിയിലാണ് സർവെ പ്രക്രിയ നടന്നത്. ചില കാര്യങ്ങൾ സ്ത്രീകളുമായി പ്രത്യേകം ചർച്ച ചെയ്തിരുന്നു. ശരാശരി 2 മണിക്കൂർ കൊണ്ടാണ് സർവ്വെ പ്രവർത്തനം നടന്നതെങ്കിലും ചില വീടുകളിൽ 3-4 മണിക്കൂർ വരെ നീണ്ടുപോയിട്ടുണ്ട്. ചർച്ചയുടെ അടിസ്ഥാനത്തിൽ വിവരങ്ങൾ പ്രത്യേകം രേഖപ്പെടുത്തുകയും പിന്നീട് ടീം കൂടിയിരുന്ന് ചോദ്യാവലി പൂരിപ്പിക്കുകയുമായിരുന്നു. ഒഴിവുദിവസങ്ങളിലും പ്രവൃത്തി ദിനങ്ങളിൽ വൈകീട്ടുമായിരുന്നു ഭവന സന്ദർശനം നടന്നത്. തൊഴിലിന്റെ കാര്യത്തിൽ പ്രത്യേകം തൊഴിൽ കോഡുകൾ (ഓരോ തൊഴിലിനും വ്യത്യസ്തം) കൈപ്പുസ്തകത്തിൽ അനുബന്ധമായി നൽകിയിരുന്നു. ചോദ്യാവലിയിലെ ചോദ്യങ്ങൾ അതേപടി ചോദിക്കുന്നത് കഴിവതും ഒഴിവാക്കി ആ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ സ്വാഭാവികമായി അറിയുന്നതിനായിരുന്നു ടീമിന്റെ ശ്രമം.

പൂരിപ്പിച്ച് തിരികെ ലഭിച്ച ചോദ്യാവലികൾ സൂക്ഷ്മ പരിശോധന നടത്തുകയും അപാകത ഉള്ളവ തിരിച്ചയച്ച് പൂർത്തിയാക്കുകയും ചെയ്തിരുന്നു. സർവെയുടെ സംഘാടനം, ചുമതല എന്നിവ സംബന്ധിച്ച് ഇൻവെസ്റ്റിഗേറ്റർ, മുതിർന്ന പരിഷത് പ്രവർത്തകർ എന്നിവർ ചെയ്യേണ്ട കാര്യങ്ങളുടെ വിശദാംശങ്ങൾ കൈപ്പുസ്തകത്തിൽ നൽകിയിരുന്നു. സർവെ ടീമിന്റെ ചുമതലകൾ പ്രത്യേകം വിഭജിച്ച് നിജപ്പെടുത്തിയി

രുന്നു. ഇതോടൊപ്പം സർവെയിൽ പാലിക്കേണ്ട കൃത്യത, പൂർണ്ണത, സത്യസന്ധത, മുൻവിധിയില്ലായ്മ, സ്വാഭാവിക അന്തരീക്ഷ സൃഷ്ടി, സംവാദരീതി എന്നിവയെക്കുറിച്ചും ഉള്ള വിശദാംശങ്ങൾ കൈപ്പുസ്തകത്തിലും ക്ലാസുകളിലും നൽകിയിരുന്നു.

**പ്രത്യേകതകൾ**

**a. പ്രാഥമിക ഡാറ്റയെ മാത്രം ആശ്രയിക്കുന്നു**

ഇത്രയേറെ വിപുലമായൊരു പഠനമാണെങ്കിലും പൂർണ്ണമായും പ്രാഥമിക വിവരങ്ങളെ മാത്രമാണ് ആശ്രയിക്കുന്നത് എന്നതാണ് കേരളപഠനത്തിന്റെ എടുത്തു പറയേണ്ടുന്ന ഒരു പ്രത്യേകത. 6000 വീടുകൾ എന്ന വലിയ സാമ്പിളാണെങ്കിലും സൂക്ഷ്മ പഠനങ്ങളുടെ സങ്കേതമായ ഗ്രൂപ്പ് ചർച്ച പോലുള്ള രീതികൾ ഉപയോഗപ്പെടുത്തിയാണ് പഠനം നടത്തിയത്. ഗുണപരമായ വിവരങ്ങൾ പ്രത്യേകിച്ചും അഭിപ്രായങ്ങളും സമീപനങ്ങളും പഠനത്തിന്റെ ഭാഗമായി ശേഖരിച്ചു. കുടുംബത്തെ ഒരു യൂണിറ്റായി കണക്കാക്കി ചർച്ച നടത്തുകയും പൊതുധാരണയിലെത്തുന്ന കാര്യങ്ങൾ കുടുംബത്തിന്റെ അഭിപ്രായമായി കണക്കാക്കുകയുമാണ് ചെയ്തത്.

**b. ജനകീയത**

പഠനപ്രക്രിയയുടെ ജനകീയ സ്വഭാവമാണ് എടുത്തു പറയേണ്ടുന്ന മറ്റൊരു സവിശേഷത. പ്രവർത്തകരുടെ സന്നദ്ധതയും സാമൂഹ്യ പ്രതിബദ്ധതയുമായിരുന്നു ഇതിൽ പ്രധാനം. എന്നാൽ അക്കാദമിക് കാർക്കശ്യത്തിൽ ഒരു വീട്ടുവീഴ്ചയ്ക്കും തയ്യാറായിരുന്നില്ല. വളരെ സുഘടിതവും നിയന്ത്രിതവും സമയബന്ധിതവുമായിരുന്നു കേരളപഠനത്തിന്റെ പ്രക്രിയ. 2004 ജനുവരി മുതൽ ഏപ്രിൽ വരെയുള്ള സമയത്താണ് വിവരശേഖരണം നടന്നത്. കേരളത്തിലെ മുഴുവൻ പഞ്ചായത്ത്/നഗരസഭകളിലുമായി ഏതാണ്ട് അയ്യായിരത്തോളം പ്രവർത്തകരാണ് ഈ പഠനപരിപാടിയിൽ പങ്കെടുത്തത്.

**c. സാമ്പത്തികം**

കേരളപഠനത്തിനുള്ള ഒന്നാംഘട്ട ചെലവുകൾ കണ്ടെത്തിയത് പൂർണ്ണമായും ജനകീയമായിട്ടായിരുന്നു. പഠനത്തിന്റെ സ്വാശ്രയസ്വഭാവം നിലനിർത്താനും പ്രവർത്തകരുടെ സന്നദ്ധത ഉറപ്പാക്കാനും പരിഷത്തിന്റെ ഓരോ അംഗവും സ്വന്തം അധ്വാനത്തോടൊപ്പം 10 രൂപ സംഭാവനയായി പ്രത്യേകം നൽകാനും തീരുമാനിച്ചിരുന്നു. സംസ്ഥാനതലത്തിൽ നടന്ന മൊത്തം പ്രവർത്തനങ്ങൾക്ക് 3.43 ലക്ഷം രൂപ ചെലവായി. ഇതിനു പുറമെ സർവ്വേ സംഘാടനത്തിനും യാത്രകൾക്കുമായി വലിയ തുക പ്രാദേശിക പ്രവർത്തകർ സ്വന്തം കൈയിൽ നിന്ന് ചെലവഴിച്ചിട്ടുണ്ട്.

**കേരളപഠനം-വിവിധ ഘട്ടങ്ങൾ**

മൂന്ന് ഘട്ടങ്ങളായാണ് കേരളപഠനം വിഭാവനം ചെയ്തിരുന്നത്- വിവരശേഖരണം, വിവര വിശകലനം, വിവരത്തെ അറിവാക്കി മാറ്റൽ. ഈ പ്രക്രിയയിൽ ഊന്നൽ നൽകിയ കാര്യങ്ങൾ താഴെ പറയുന്നവയായിരുന്നു.

- തൊഴിലും വരുമാനവും ജീവിത സാഹചര്യങ്ങളും മനസ്സിലാക്കൽ
- തൊഴിലിനെ മാനദണ്ഡമാക്കി വരുമാന നിർണ്ണയം, സാമൂഹ്യ ഉയർച്ച-താഴ്ചകൾ മനസ്സിലാക്കൽ, സാമൂഹ്യ-സാമ്പത്തിക പദവി നിർണ്ണയിക്കൽ,
- സാമൂഹ്യ-സാമ്പത്തിക തട്ടുകളുടെ നിർണ്ണയം
- വിവിധ വിഭാഗങ്ങളുടെ ജീവിതപശ്ചാത്തലവും അവരുടെ നിലപാടുകളും തമ്മിലുള്ള പരസ്പര ബന്ധങ്ങൾ മനസ്സിലാക്കൽ

**അപഗ്രഥനം**

കേരളപഠനത്തിലൂടെ ലഭ്യമായ വിവരങ്ങളെ കേവലം ശതമാനവും അനുപാതവും ആക്കി വിശദീകരിക്കാനും പട്ടികപ്പെടുത്താനുമല്ല പ്രധാനമായും ശ്രമിച്ചത്. മറിച്ച്, വസ്തുതകളും വിവരങ്ങളും ജീവിതരീതിയും ചിന്തയും നിലപാടുകളുമെല്ലാം തമ്മിലുള്ള പരസ്പര ബന്ധങ്ങൾ കണ്ടെത്താൻ സഹായിക്കുന്ന അപഗ്രഥനരീതിയാണ് അവലംബിച്ചത്.

കേരളപഠനത്തിനായി തെരഞ്ഞെടുത്ത വീടുകൾ കേരളസമൂഹത്തിന്റെ പൊതു സ്വഭാവം പ്രതിനിധീകരിക്കുന്നവയായിരുന്നുവെന്ന് മുകളിൽ സൂചിപ്പിച്ചല്ലോ. ഇക്കാര്യം ഉറപ്പിക്കാനായി ചില പൊതു കണക്കുകളുമായി പഠനകാര്യങ്ങളെ ബന്ധപ്പെടുത്തി പരിശോധിച്ചു. ജനസംഖ്യയിലെ സ്ത്രീപുരുഷ അനുപാതം, ജാതി-മത അനുപാതം, ഗ്രാമ-നഗര അനുപാതം എന്നിവയൊക്കെയാണ് ഇതിനായി ഉപയോഗിച്ചത്. 2001 ലെ സെൻസസിന്റെ അടിസ്ഥാനത്തിൽ ഇതു സംബന്ധിച്ച് ലഭിച്ച കണക്കുകളും 2004ലെ കേരളപഠനത്തിലെ സാമ്പിൾ വീടുകളിൽ നിന്നുള്ള കണ്ടെത്തലുകളും പട്ടിക 8, 13 എന്നിവയിൽ നൽകിയിരിക്കുന്നു. ഇവ പൊരുത്തപ്പെടുന്നതിനാൽ സർവെയിലെ സാമ്പിൾ വീടുകൾ കേരളത്തിന്റെ പൊതു സ്ഥിതിഗതികൾ  പ്രതിനിധീകരിക്കുന്നതായി നിഗമനത്തിലെത്താവുന്നതാണ്.

**സാമ്പത്തിക ഗ്രൂപ്പിന്റെ രൂപീകരണം**

സാമൂഹ്യ-സാമ്പത്തിക ഘടകങ്ങളെ അടിസ്ഥാനമാക്കി കുടുംബങ്ങളെ വർഗീകരിക്കുക എന്നത് ജീവിതയാഥാർത്ഥ്യങ്ങളെ കണക്കിലെടുത്തുകൊണ്ടുള്ള രീതിയാണ്. മുൻകാലങ്ങളിൽ ജാതി- മതാടിസ്ഥാനത്തിലായിരുന്നു വർഗീകരണം. കേരളത്തിലാകട്ടെ വിദ്യാഭ്യാസം, ഭൂപരിഷ്കരണം, പുതിയ തൊഴിലവസരങ്ങൾ, സംവരണം തുടങ്ങിയ നടപടികൾ കീഴ്ജാതിക്കാരുടെ സാമൂഹ്യ ഉന്നമനത്തിന് ഇടയാക്കിയതിനാൽ ജാതി അടിസ്ഥാനത്തിലുള്ള വിഭജനം ഇന്ന് ഏറെ പ്രസക്തമല്ല. എന്നു വെച്ച് ജാതി ഇല്ലാതാകുന്നില്ല. ഒരു സമൂഹത്തിൽ നിലനിൽക്കുന്ന അസമത്വങ്ങളെ വിശദീകരിക്കാൻ സാമൂഹ്യ-സാമ്പത്തിക ഘടകങ്ങളാണ് ഏറ്റവും അനുയോജ്യം. എന്നാൽ ഇത്തരം വർഗീകരണങ്ങൾ വ്യക്തവും, ലളിതവും സമൂഹത്തിൽ പൊതുവായി പ്രായോഗികമായി ഉപയോഗിക്കാൻ കഴിയുന്നതുമാവണം. ഇന്ത്യയെപ്പോലൊരു രാജ്യത്ത് തൊഴിലിനെ ഒരു മാനദണ്ഡമാക്കുന്നത് പല കാരണങ്ങളാൽ പ്രയാസമേറിയതാണ്. ആർജ്ജിത സ്വത്ത്, പുറംവരുമാനം തുടങ്ങി ഏറെ പ്രസക്തമായ ഘടകങ്ങൾ തൊഴിലിനെ മാത്രം ആധാരമാക്കിയാൽ പരിഗണിക്കപ്പെടാതെ പോയേക്കും.

ഇക്കാര്യങ്ങൾ കണക്കിലെടുത്താണ് പരിഷത്ത് നടത്തിയ 1987-ലെ ആരോഗ്യ സർവെയുടെ അപഗ്രഥനം നടത്തിയത്.  സാമൂഹ്യ സാമ്പത്തിക സ്ഥിതി (Socio Economic Status-SES) അനുസരിച്ചുള്ള അന്നത്തെ വർഗീകരണം സമൂഹവും ആരോഗ്യവും തമ്മിലുള്ള ബന്ധം വിലയിരുത്തുന്നതിൽ ഏറെ ഫലപ്രദമായിരുന്നു. വീടിന്റെ ഭൗതികസ്ഥിതി, പ്രതിശീർഷവരുമാനം, കുടുംബത്തിന്റെ ഭൂഉടമസ്ഥത, അംഗങ്ങളുടെ വിദ്യാഭ്യാസ യോഗ്യത എന്നിവ പൊതുവിൽ കണക്കിലെടുത്തുകൊണ്ടുണ്ടാക്കിയ ഒരു Composite Index ന്റെ അടിസ്ഥാനത്തിൽ കുടുംബങ്ങളെ നാല് സാമൂഹ്യ സാമ്പത്തിക വിഭാഗങ്ങ(SES)ളായി വർഗീകരിക്കുകയായിരുന്നു. ഇത്പ്രകാരം പരമദരിദ്രർ (14.7%), ദരിദ്രർ (48.2%) ഇടത്തരക്കാർ (29%) സമ്പന്നർ 8% എന്നിങ്ങനെയായിരുന്നു വിഭജിച്ചത്.

കേരളത്തിൽ കുടുംബങ്ങളെ ഇതേ രീതിയിൽ നാലായി വർഗീകരിക്കുന്നത് ഇന്നും പ്രസക്തമാണ്. അതിനാൽ ചില പരിഷ്കാരങ്ങളോടെ ആരോഗ്യസർവെയുടെ രീതി കേരളപഠനത്തിലും ആവർത്തിച്ചു. കുടുംബത്തിന്റെ പണച്ചെലവും കുടുംബത്തിൽ ആർജ്ജിച്ച ഉപഭോക്തൃ ഉൽപ്പന്നങ്ങളും കൂടി ഇവിടെ കണക്കിലെടുക്കുന്നു. എന്നാൽ, വിദ്യാഭ്യാസത്തെ ഒരു മാനദണ്ഡമായി ഈ വർഗ്ഗീകരണത്തിൽ പരിഗണിച്ചിട്ടില്ല. കാരണം സാമൂഹ്യഗ്രൂപ്പ് നിർണ്ണയിക്കുന്നതിൽ വിദ്യാഭ്യാസം ഒരു ഘടകമാകുമ്പോൾ തിരിച്ച് വിദ്യാഭ്യാസ നിലവാരം സാമൂഹ്യ ഗ്രൂപ്പ് നിർണ്ണയിക്കുന്നതിനും ഇടയാക്കുന്നു. അതായത് വിദ്യാഭ്യാസം ഒരേസമയം കാര്യവും കാരണവുമാകുന്നതിനാലാണ് അത് ഒഴിവാക്കിയത്.

ഈ അടിസ്ഥാനത്തിൽ നാല് ഘടകങ്ങളെ മാനദണ്ഡമാക്കി കുടുംബങ്ങളെ അടിസ്ഥാന യൂണിറ്റായി കണക്കാക്കി കൊണ്ടുള്ള വർഗീകരണമാണ് കേരളപഠന അപഗ്രഥനത്തിൽ സ്വീകരിച്ചത്. അവ ഇപ്രകാരമാണ്.

1. പ്രതിശീർഷ വരുമാനം (പരമാവധി 5 സ്കോർ): കുടുംബങ്ങളെ വരുമാന അടിസ്ഥാനത്തിൽ അഞ്ച് തലങ്ങളായി (Quintiles) വിഭജിച്ചു. അതിന്റെ അടിസ്ഥാനത്തിൽ വരുമാനം കുറഞ്ഞ താഴത്തെ 20ശതമാനത്തിൽ പെട്ടവർക്ക് ഒരു സ്കോറും വരുമാനം കൂടിയ മുകളിലത്തെ 20 ശതമാനത്തിൽ പെട്ടവർക്ക് 5 സ്കോറും നൽകി.

2. പ്രതിശീർഷ ചെലവ് (പരമാവധി 10 സ്കോർ): ചെലവിനെ 10 തലങ്ങളായാണ് (Deciles) വിഭജിച്ചത്. സ്വയം വെളിപ്പെടുത്തുന്ന വരുമാനത്തേക്കാൾ വിശ്വാസ്യത സ്വയം വെളിപ്പെടുത്തുന്ന ചെലവിനാണെന്നതിനാൽ അതിന് കൂടുതൽ പ്രാധാന്യം നൽകിയതുകൊണ്ടാണ് ഈ ഘടകത്തിന് കൂടിയ സ്കോർ നൽകുന്നത്. ചെലവ് ഏറ്റവും കുറഞ്ഞ താഴത്തെ പത്ത് ശതമാനത്തിൽ പെടുന്നവർക്ക് ഒരു സ്കോറും ചെലവ് കൂടിയ മുകളിലത്തെ 10 ശതമാനക്കാർക്ക് 10 സ്കോറും ലഭിക്കുന്നു.

3. വീടിന്റെ പൊതുസ്ഥിതി (ഒൻപത് ഘടകങ്ങൾ-ഓരോന്നിന്നും ഓരോ സ്കോർ വീതം )

    a. മേൽക്കൂര- ഓല/ഷീറ്റ് -1; ഓല+ മറ്റുള്ളവ -2; ഓട് -3; കോൺക്രീറ്റ്-4

    b. നിലം - മണ്ണ്/ചാണകം-1; മണ്ണ്, ചാണകം+ സിമന്റ് -2; സിമന്റ് -3; മൊസൈക്ക്-4; ഗ്രാനൈറ്റ്/മാർബിൾ-5

4. ഉപഭോക്തൃ ഉൽപ്പന്നങ്ങളുടെ ഉടമസ്ഥത (പത്ത് പ്രധാന ഉൽപ്പന്നങ്ങൾ- ഓരോന്നിന്റെ ഉടമസ്ഥതക്ക് ഓരോ സ്കോർ)- റേഡിയോ, ടി.വി., വാഷിങ്ങ് മെഷീൻ, മിക്സി, ഫ്രിഡ്ജ്, ഗ്യാസ് സ്റ്റൗവ്, കാർ / ജീപ്പ്, ടൂവീലർ, കമ്പ്യൂട്ടർ, എയർകണ്ടീഷനർ

**ഗ്രൂപ്പുകളുടെ രൂപീകരണം**

മുകളിൽ പറഞ്ഞതുപോലെ ഓരോ കുടുംബത്തിനും ഉണ്ടാകാവുന്ന സ്കോറുകൾ മൊത്തം കണക്കാക്കുന്നു. അതിന്നു ശേഷം Cut-off കണക്കാക്കി കുടുംബങ്ങളെ നാലായി വർഗ്ഗീകരിക്കുന്നു. (പട്ടിക 1 കാണുക)

സ്കോർ നിർണ്ണയം ജീവിതാനുഭവത്തെ അടിസ്ഥാനമാക്കിയാണ് നടത്തിയത്. ഉദാ: ഒരു പരമ ദരിദ്ര കുടുംബത്തിന് നാം ലിസ്റ്റ് ചെയ്ത 10 ഉപഭോഗ വസ്തുക്കളിൽ

| പട്ടിക 1<br>വിവിധ സാമ്പത്തിക ഗ്രൂപ്പുകളുടെ രൂപീകരണം | | |
|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | സ്കോർ | വർഗ്ഗീകരണം |
| EG I | 11ൽ കുറവ് | BPL ദരിദ്രർ |
| EG II | 11-16 | APL ദരിദ്രർ |
| EG III | 17-24 | താഴ്ന്ന ഇടത്തരക്കാർ |
| EG IV | 24 ൽ കൂടുതൽ | ഉയർന്ന ഇടത്തരക്കാർ |

| പട്ടിക 2<br>സാമ്പത്തിക വിഭാഗങ്ങളുടെ വിതരണം | | |
|---|---|---|
| EG | കുടുംബം (%) | വ്യക്തികൾ (%) |
| I | 14.0 | 15.1 |
| II | 32.2 | 34.8 |
| III | 43.2 | 41.2 |
| IV | 10.6 | 8.8 |

ഏതാണ്ട് 2 എണ്ണം പോലും സ്വന്തമായി ഉണ്ടാകാൻ സാദ്ധ്യതയില്ല. ഇങ്ങനെയുള്ള ഒരു കുടുംബം കുടുംബ ചെലവിന്റെ കാര്യത്തിൽ താഴത്തെ ഒന്നാമത്തെയോ രണ്ടാമത്തെയോ തലത്തിലോ വരുമാനത്തിന്റെ കാര്യത്തിൽ ഏറ്റവും താഴത്തെ തലത്തിലുമോ ആയിരിക്കും. ഇത്തരം കുടുംബങ്ങളുടെ വീടിന്റെ പൊതുസ്ഥിതിക്ക് പരമാവധി 5 സ്കോറിൽ കൂടുതൽ വരാൻ സാദ്ധ്യതയില്ല. ഇവ ഒന്നിച്ച് കൂട്ടിയാൽ (2+2+1+5) 10 സ്കോർ ആയിരിക്കും. ഈ ധാരണയിലാണ് 11 സ്കോർ ഒന്നാമത്തെ 'Cut off' പരിധിയായി കണക്കാക്കിയത്. 11ൽ താഴെ സ്കോർ വരുന്ന കുടുംബത്തെ സാമ്പത്തിക ഗ്രൂപ്പ് I ആയി പരിഗണിക്കുന്നു. ഇതേ രീതിയിൽ കട്ട് ഓഫ് നിർണ്ണയിച്ച് II മുതൽ IV വരെയുള്ള ഗ്രൂപ്പുകളെയും കണക്കാക്കിയിരിക്കുന്നു (പട്ടിക 1 കാണുക).

പട്ടിക 2-ൽ കുടുംബങ്ങളുടേയും അതിലെ ജനങ്ങളുടേയും എണ്ണം നൽകിയിരിക്കുന്നു. സാമ്പത്തിക ഗ്രൂപ്പ് (Economic Group - EG) ഒന്നിലും രണ്ടിലും കുടുംബങ്ങളിലെ അംഗസംഖ്യ പൊതുവിൽ കൂടിയതിനാലാണ് വ്യക്തികളുടെ എണ്ണത്തിന്റെ അനുപാതം വർദ്ധിക്കാൻ കാരണം.

**1987 ലെ ആരോഗ്യസർവെയുമായി താരതമ്യം**

1987-ൽ പരിഷത്ത് നടത്തിയ ആരോഗ്യ സർവെയിൽ പ്രതിശീർഷ വരുമാനം, വിദ്യാഭ്യാസ യോഗ്യത, വീടിന്റെ പൊതുസ്ഥിതി, കുടുംബത്തിന്റെ കൈവശഭൂമി എന്നീ ഘടകങ്ങളെ പൊതുവിൽ കണക്കിലെടുത്തുകൊണ്ടുള്ള ഒരു Composite index ആയിരുന്നു ഉപയോഗിച്ചതെന്ന് സൂചിപ്പിച്ചല്ലോ. ഇത് വഴി തയ്യാറാക്കിയ സൂചികയായിരുന്നു അന്നത്തെ സാമൂഹ്യ-സാമ്പത്തിക വർഗീകരണത്തിന്റെ മാനദണ്ഡം.

1987ൽ സ്വീകരിച്ച അതേ നാല് ഘടകങ്ങളെ തന്നെ അടിസ്ഥാനമാക്കി (പ്രതിശീർഷ വരുമാനം, വിദ്യാഭ്യാസ യോഗ്യത, കുടുംബത്തിന്റെ ഭൂ ഉടമസ്ഥത, വീടിന്റെ പൊതുസ്ഥിതി) 2004-ലെ കേരള പഠന സാമ്പിളിനെ പരിശോധിച്ചാൽ 17 വർഷങ്ങൾക്കിടയിൽ കേരളത്തിലെ സാമൂഹ്യ-സാമ്പത്തിക ഘടനയിൽ വന്ന മാറ്റങ്ങളുടെ ഏകദേശ രൂപം വ്യക്തമാകും.

ഓരോ ഘടകത്തിനും ഒന്ന് മുതൽ നാല് വരെയുള്ള സ്കോറുകളനുസരിച്ചാണ്

| ഇനം | മാനദണ്ഡം | സ്കോർ |
|---|---|---|
| 1) പ്രതിശീർഷ വരുമാനം (പ്രതിമാസം) | <100 രൂപ<br>100-190 ”<br>190-250 ”<br>>250 ” | 1<br>2<br>3<br>4 |
| 2) ഭൂവുടമസ്തത | < 11 സെന്റ്<br>11-50<br>50-250<br>>250 | 1<br>2<br>3<br>4 |
| 3) വിദ്യാഭ്യാസ യോഗ്യത | ❖ ഒരാളെങ്കിലും ഏഴാംതരം എന്നാൽ ആർക്കും ഹൈ സ്ക്കൂൾ വിദ്യാഭ്യാസം ഇല്ല. | 1 |
| | ❖ ഒരാളെങ്കിലും ഹൈസ്കൂൾ അതിൽ കൂടുതൽ ആരും ഇല്ല | 2 |
| | ❖ ഒന്നിലധികം പേർ ഹൈസ്കൂളോ, ഒരാളെങ്കിലും അതിൽ കൂടുതലോ | 3 |
| | ❖ ഒന്നിൽ കൂടുതൽ പേർ ഹൈസ്കൂളിൽ കൂടുതൽ | 4 |
| 4) വീട് എ. തറ | < 200 ച. അടി.<br>201-500<br>501-1000<br>>1000 | 1<br>2<br>3<br>4 |
| ബി. മേൽക്കൂര | പുല്ല്, ഓല<br>ഷീറ്റ്, ആസ്ബറ്റോസ്<br>ഓട്<br>കോൺക്രീറ്റ് | 1<br>2<br>3<br>4 |

1987ൽ വർഗ്ഗീകരണം നടത്തിയത്. സ്കോറുകളും അവക്കുള്ള മാനദണ്ഡവും താഴെ കൊടുത്തിരിക്കുന്നു.

1 മുതൽ 4 വരെയുള്ള സ്കോറിന്റെ മാനദണ്ഡങ്ങളിൽ വരുന്ന കുടുംബങ്ങളുടെ അനുപാതത്തിൽ വന്ന മാറ്റമാണ് പട്ടിക 3 എ മുതൽ 3 ഇ വരെ നൽകിയത്. ഇവയുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ സാമൂഹ്യ സാമ്പത്തിക സ്ഥിതി (Socio Economic Status, SES) ആണ് പട്ടിക 3 എഫ് കാണിക്കുന്നത്. 2004 ലെ കേരള പഠനം കണക്കുകളിൽ നിന്ന് നഗരമേഖലകളിൽ നിന്നുള്ളവ ഒഴിവാക്കിയാണ് ഈ കണക്ക് കൂട്ടൽ നടത്തിയത്. വരുമാനത്തിന്റെ കാര്യത്തിൽ നാണ്യപ്പെരുപ്പത്തിന്ന് അനുസൃതമായ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്.

അതനുസരിച്ച് SES 1ലും 2ലും പെടുന്ന കുടുംബങ്ങളുടെ അനുപാതം 1987നെ അപേക്ഷിച്ച് കുറഞ്ഞതായി കാണാം. SES 3 ലും 4 ലും വർദ്ധനവുണ്ടായിരിക്കുന്നു.

| പട്ടിക 3<br>1987 മായുള്ള താരതമ്യം (ഗ്രാമീണം) | | | | |
|---|---|---|---|---|
| സ്കോർ | | 1987 | 2004 | മാറ്റം (%) |
| a) വിദ്യാഭ്യാസ നിലവാരം | | | | |
| | 1 | 26 | 13.6 | -48 |
| | 2 | 18 | 14.7 | -19 |
| | 3 | 36 | 46.7 | 30 |
| | 4 | 20 | 25.0 | 25 |
| b) പ്രതിശീർഷ വരുമാനം | | | | |
| | 1 | 35 | 12.1 | -66 |
| | 2 | 32 | 22.5 | -30 |
| | 3 | 10 | 13.0 | 30 |
| | 4 | 23 | 52.4 | 128 |
| c) ഭൂ ഉടമസ്ഥത | | | | |
| | 1 | 27 | 30.2 | 12 |
| | 2 | 32 | 35.9 | 12 |
| | 3 | 29 | 25.3 | -13 |
| | 4 | 12 | 8.5 | -29 |
| d) പാർപ്പിടം-മേൽക്കൂര | | | | |
| | 1 | 31 | 5.0 | -84 |
| | 2 | 1 | 4.7 | 369 |
| | 3 | 58 | 48.6 | -16 |
| | 4 | 10 | 40.6 | 306 |
| e) പാർപ്പിടം-(തറ) | | | | |
| | 1 | 37 | 9.8 | -73 |
| | 2 | 35 | 32.7 | -7 |
| | 3 | 20 | 40.1 | 101 |
| | 4 | 9 | 17.4 | 93 |
| f) സാമൂഹ്യ-സാമ്പത്തിക സ്ഥിതി | | | | |
| SES | I | 14.7 | 6.0 | -59 |
| | II | 48.2 | 24.9 | -48 |
| | III | 29 | 37.2 | 28 |
| | IV | 8.1 | 32.0 | 295 |

(പട്ടിക-3 എഫ്) കാണുക. ഏറ്റവും കുറവ് SES 1 ന്റെ കാര്യത്തിലാണ്; ഏറ്റവും കൂടുതൽ SES 4 ലും. ഇത് കാണിക്കുന്നത് കേരളത്തിൽ ഇടത്തരക്കാരുടെ എണ്ണത്തിൽ വന്ന വർദ്ധനയാണ്.

**ജനസംഖ്യാഘടന**

കേരളപഠനത്തിലെ സാമ്പിൾ ജനസംഖ്യയുടെ പ്രായഘടനയും സ്ത്രീ-പുരുഷ അനുപാതവും പട്ടിക 4 ൽ നൽകിയിരിക്കുന്നു. സെൻസസ് കണക്കുകളിൽ നിന്ന് വലിയ വ്യത്യാസം ഇതിനില്ല. കേരളത്തിന്റെ പൊതു സ്വഭാവത്തെ സാമ്പിൾ പ്രതിനി

പട്ടിക-4
ജനസംഖ്യയുടെ പ്രായ-ലിംഗ ഘടന

| പ്രായ ഗ്രൂപ്പ് | സ്ത്രീ | പുരുഷൻ | മൊത്തം | സ്ത്രീ % | പുരുഷൻ % | മൊത്തം % |
|---|---|---|---|---|---|---|
| 0 - 4 | 882 | 892 | 1774 | 3.16 | 3.20 | 6.36 |
| 5 - 9 | 992 | 1018 | 2010 | 3.55 | 3.65 | 7.20 |
| 10-14 | 1085 | 1109 | 2194 | 3.89 | 3.97 | 7.86 |
| 15-19 | 1236 | 1271 | 2507 | 4.43 | 4.55 | 8.98 |
| 20-24 | 1535 | 1385 | 2920 | 5.50 | 4.96 | 10.46 |
| 25-29 | 1274 | 1303 | 2577 | 4.57 | 4.67 | 9.23 |
| 30-34 | 1051 | 1109 | 2160 | 3.77 | 3.97 | 7.74 |
| 35-39 | 1094 | 936 | 2030 | 3.92 | 3.35 | 7.27 |
| 40-44 | 949 | 900 | 1849 | 3.40 | 3.23 | 6.63 |
| 45-49 | 916 | 828 | 1744 | 3.28 | 2.97 | 6.25 |
| 50-54 | 796 | 750 | 1546 | 2.85 | 2.69 | 5.54 |
| 55-59 | 674 | 622 | 1296 | 2.42 | 2.23 | 4.64 |
| 60-64 | 488 | 493 | 981 | 1.75 | 1.77 | 3.52 |
| 65-69 | 510 | 431 | 941 | 1.83 | 1.54 | 3.37 |
| 70-74 | 318 | 281 | 599 | 1.14 | 1.01 | 2.15 |
| 75-79 | 197 | 196 | 393 | 0.71 | 0.70 | 1.41 |
| 80 + | 227 | 158 | 385 | 0.81 | 0.57 | 1.38 |
| **മൊത്തം** | **14236** | **13696** | **27932** | **50.97** | **49.03** | **100.00** |

ധീകരിക്കുന്നു എന്ന് ഇത് കാണിക്കുന്നു. പ്രായഘടനയെ ചിത്രീകരിക്കുന്ന പ്രായ പിരമിഡുകൾ കാണുക (ചിത്രം 1). ഇന്ത്യയുടെ പിരമിഡിൽ നിന്ന് കേരളത്തിന്റേത് ആകൃതിയിൽ തികച്ചും വ്യത്യസ്തമാണ്. ഇന്ത്യയുടേത് യഥാർത്ഥ പിരമിഡ് ആകൃതിയിലാണ്. അതായത് പ്രായം കുറഞ്ഞവരെ പ്രതിനിധാനം ചെയ്യുന്ന താഴെ വീതി കൂടിയും മേലോട്ട് പടിപടിയായി വീതി കുറഞ്ഞും. പിരമിഡ് എന്നതിനേക്കാൾ ബാരൽ ആകൃതിയാണ് കേരളത്തിന്റെ ചിത്രത്തിന്. 24-29 വയസ്സുകാരെ ചിത്രീകരിക്കുന്നിടത്താണ് വീതി ഏറ്റവും കൂടുതൽ. (ഇന്ത്യയേക്കാൾ അമേരിക്കയുമായാണ് കേരളത്തിന് ഇക്കാര്യത്തിൽ സാമ്യം).

ചിത്രം 1



ജനസംഖ്യയുടെ 70.25 ശതമാനത്തിന്റെ പ്രായം 15 നും 64 നും ഇടയിലാണ് (പട്ടിക 5). പ്രായവർധന വേഗത്തിൽ നടന്നുകൊണ്ടിരിക്കയാണെങ്കിലും ഇന്നത്തെ നിലയിൽ നമ്മുടേത് അധ്വാനക്ഷമമായ ജനങ്ങളാണ്. ആശ്രിത ജനസംഖ്യയുടെ അനുപാതം കുറവാണെന്നതാണ് ഇതിന്റെ മറുവശം. ആശ്രിത പ്രായക്കാരും തൊഴിൽ പ്രായക്കാരും തമ്മിലുള്ള അനുപാതമാണ് ആശ്രിതത്വ അനുപാതം (Dependency ratio). കുട്ടികളുടെ അനുപാതവും വൃദ്ധരുടെ അനുപാതവും കൂടിച്ചേർന്നതാണ് മൊത്തം ആശ്രിതത്വ അനുപാതം.

**പട്ടിക-5**
**പ്രായഘടനയും ആശ്രിതത്വവും**

| വിഭാഗം | എണ്ണം | % |
|---|---|---|
| കുട്ടികൾ (0-14 വയസ്സ്) | 5988 | 21.45 |
| തൊഴിലെടുക്കുന്ന പ്രായം 15-64 വയസ്സ് | 19611 | 70.25 |
| വൃദ്ധർ >64 | 2318 | 8.30 |

**പട്ടിക-6**
**ആശ്രിതത്വ അനുപാതം**

| രാജ്യം | കുട്ടികൾ | വൃദ്ധർ | മൊത്തം |
|---|---|---|---|
| ബംഗ്ലാദേശ് | 0.67 | 0.05 | 0.72 |
| ഇന്ത്യ | 0.54 | 0.08 | 0.62 |
| സ്വീഡൻ | 0.30 | 0.27 | 0.57 |
| ഇന്തോനേഷ്യ | 0.48 | 0.07 | 0.55 |
| യു എസ് എ | 0.34 | 0.19 | 0.53 |
| ശ്രീലങ്ക | 0.39 | 0.09 | 0.48 |
| തായ്‌ലന്റ് | 0.39 | 0.08 | 0.47 |
| ഇററലി | 0.22 | 0.23 | 0.45 |
| ജപ്പാൻ | 0.23 | 0.21 | 0.44 |
| കേരളം | 0.31 | 0.12 | 0.42 |

പലതരത്തിലുള്ള രാജ്യങ്ങളുമായുള്ള താരതമ്യം ശ്രദ്ധിക്കുക (പട്ടിക 6). ലോകത്തിൽ ആശ്രിതത്വ അനുപാതം ഏറ്റവും കുറവുള്ള പ്രദേശങ്ങളിലൊന്നാണ് കേരളം. മൊത്തത്തിൽ ഇന്ത്യയടക്കമുള്ള വികസ്വര രാജ്യങ്ങളെ അപേക്ഷിച്ച് ബാല ആശ്രിതത്വം വളരെ കുറവാണ്. അതേ സമയം വികസിത രാജ്യങ്ങളെ അപേക്ഷിച്ച് വൃദ്ധ ആശ്രിതത്വം കുറഞ്ഞുമിരിക്കുന്നു. വൃദ്ധ ആശ്രിതത്വമാണ് സമൂഹത്തിന് കൂടുതൽ ചെലവേറിയത് എന്നും അറിയേണ്ടതുണ്ട്. ചുരുക്കത്തിൽ സാമ്പത്തിക വളർച്ചക്ക് ഏറെ അനുകൂലമായ ജനസംഖ്യാപരമായ സാഹചര്യങ്ങളാണ് ഇപ്പോൾ കേരളത്തിലുള്ളത്.

ഇന്ത്യയെ അപേക്ഷിച്ച് മധ്യമാന പ്രായം (Median age) നാലു വയസ്സു കൂടുതലാണെങ്കിലും വികസിത രാജ്യങ്ങളെ അപേക്ഷിച്ച് മലയാളികൾ ഇപ്പോഴും ചെറുപ്പമാണ് (ചിത്രം 2). മധ്യമാന പ്രായം ഏറ്റവും കുറവ് മുസ്ലീം സമുദായത്തിനാണ്. കൂടുതൽ മുന്നോക്ക ഹിന്ദുക്കൾക്കും ക്രിസ്ത്യാനികൾക്കും (പട്ടിക 7). വടക്കൻ കേരളത്തിലെ കുറഞ്ഞ പ്രായം അവിടെ മുസ്ലീം സമുദായം താരതമ്യേന കൂടുതൽ ഉള്ളതുകൊണ്ടാണ്.




| പട്ടിക-7<br>പ്രായത്തിന്റെ മധ്യവും മധ്യമാനവും വിവിധ വിഭാഗങ്ങളിൽ | | |
|---|---|---|
| **വിഭാഗം** | **മധ്യം** | **മധ്യമാനം** |
| മൊത്തം | 32.4 | 29 |
| സ്ത്രീ | 32.8 | 30 |
| പുരുഷൻ | 32.0 | 29 |
| **പ്രദേശം** | | |
| തെക്കൻ കേരളം | 34.4 | 32 |
| മധ്യ കേരളം | 34.0 | 32 |
| വടക്കൻ കേരളം | 30.4 | 27 |
| **മതം** | | |
| ഹിന്ദു | 34.0 | 32 |
| മുസ്ലീം | 27.9 | 24 |
| ക്രിസ്ത്യൻ | 34.4 | 32 |
| **ജാതി** | | |
| മുന്നോക്കം | 35.8 | 34 |
| പിന്നോക്കം | 33.7 | 31 |
| പട്ടികജാതി | 32.1 | 29 |
| പട്ടികവർഗ്ഗം | 32.9 | 30 |

ജനസംഖ്യയുടെ ജാതി-മത ഘടന പട്ടിക 8 ൽ നൽകിയിരിക്കുന്നു. പിന്നോക്ക ഹിന്ദുക്കളാണ് ഏറ്റവും വലിയ വിഭാഗം. തുടർന്ന് മുസ്ലീങ്ങളും. ഈ രണ്ടു വിഭാഗവും ആദിവാസി-ദളിത് സമൂഹങ്ങളും ചേർന്നാൽ ജനസംഖ്യയുടെ അറുപതു ശതമാനത്തിലേറെ വരും. ഈ വിഭാഗങ്ങളിലും സെൻസസ് കണക്കുകളുമായി യോജിക്കുന്നതാണ് കേരള പഠനത്തിന്റെ സാമ്പിൾ എന്ന് കാണാവുന്നതാണ്.

**പട്ടിക-8**
**ജനസംഖ്യ ജാതി മത ഘടന പ്രകാരം**

| വിഭാഗം | കേരള പഠനം 2004 (%) | സെൻസസ് 2001 (%) |
|---|---|---|
| നായർ | 12.88 | |
| മറ്റു മുന്നോക്കം | 1.77 | |
| മൊത്തം മുന്നോക്കം | 14.65 | |
| ഈഴവ | 22.91 | |
| മറ്റു പിന്നോക്കം | 8.48 | |
| മൊത്തം പിന്നോക്കം | 31.39 | |
| പട്ടികജാതി | 9.07 | 9.80 |
| പട്ടികവർഗ്ഗം | 1.07 | 1.10 |
| മൊത്തം ഹിന്ദു | 54.47 | 56.16 |
| മുസ്ലീം | 26.88 | 24.70 |
| ക്രിസ്ത്യൻ | 18.33 | 19.02 |
| മററുള്ളവ/വിട്ടുപോയത് | 0.31 | 0.12 |

**പട്ടിക-9**
**മുന്നോക്ക ജാതിയിലെ ഉപവിഭാഗങ്ങൾ**

| ഉപജാതി | മുന്നോക്കക്കാരുടെ (%) | ഹിന്ദുക്കളിലെ (%) | ജനസംഖ്യയുടെ (%) |
|---|---|---|---|
| നായർ | 90.30 | 22.94 | 12.50 |
| ബ്രാഹ്മണർ | 4.52 | 1.15 | 0.62 |
| അമ്പലവാസി | 2.47 | 0.63 | 0.34 |
| മററുള്ളവർ | 2.72 | 0.69 | 0.38 |

സെൻസസിൽ ലഭ്യമല്ലാത്തതാണ് ഹിന്ദു സമുദായത്തിലെ ഉപജാതികളുടെ കണക്കുകൾ. സർവേയിൽ നിന്ന് ലഭിച്ച വിവരങ്ങൾ പട്ടിക 9 ലും 10 ലുമായി കാണാവുന്നതാണ്. നാടാർ സമുദായത്തിൽ ഹിന്ദുക്കളായി മതം രേഖപ്പെടുത്തിയവർ മാത്രമേ ഉൾപ്പെട്ടിട്ടുള്ളൂ. സമൂഹങ്ങൾ ചെറുതാവുന്നതിനനുസരിച്ച് കണക്കുകളുടെ കൃത്യത കുറയാൻ സാദ്ധ്യതയുണ്ടെന്നത് ശ്രദ്ധിക്കേണ്ടതാണ്.

സർവേ ഫോറം നിർമ്മിക്കുന്ന ഘട്ടത്തിലെ നോട്ടപ്പിശകു മൂലം ലത്തീൻ കത്തോലിക്കർ തുടങ്ങിയ ക്രിസ്ത്യാനികളുടെ ഇടയിലെ പിന്നോക്ക വിഭാഗങ്ങളെ പ്രത്യേകമായി രേഖപ്പെടുത്താൻ കഴിഞ്ഞില്ല. ഇത് പഠനത്തിലെ ഒരു അപാകതയായി കരുതേണ്ടതാണ്.

| പട്ടിക-10<br>പിന്നോക്ക ജാതിയിലെ ഉപവിഭാഗങ്ങൾ | | | |
|---|---|---|---|
| ഉപജാതി | പിന്നോക്കക്കാരുടെ (%) | ഹിന്ദുക്കളിലെ (%) | ജനസംഖ്യയുടെ (%) |
| ഈഴവ | 72.98 | 40.79 | 22.22 |
| വിശ്വകർമ്മ | 11.44 | 6.40 | 3.48 |
| പിന്നോക്ക നായർ | 2.98 | 1.67 | 0.91 |
| ധീവരർ | 2.64 | 1.47 | 0.80 |
| നാടാർ(ഹിന്ദു) | 1.61 | 0.90 | 0.49 |
| എഴുത്തച്ഛൻ | 1.58 | 0.88 | 0.48 |
| കുഡുംബി | 0.85 | 0.47 | 0.26 |
| കണിയാൻ | 0.83 | 0.47 | 0.25 |
| ചാലിയ | 0.68 | 0.38 | 0.21 |
| മറ്റുള്ളവർ | 4.41 | 2.47 | 1.34 |

അഞ്ചുപേരടങ്ങുന്നതാണ് കേരളത്തിലെ ഒരു ശരാശരി കുടുംബം. കുടുംബത്തിന്റെ വലുപ്പം ഏറ്റവും കൂടുതലുള്ളത് മുസ്ലീം വിഭാഗത്തിലാണ് (പട്ടിക 11). ഏറ്റവും കുറവ് മുന്നോക്ക ഹിന്ദുക്കളിലും ക്രിസ്ത്യാനികളിലും.

| പട്ടിക - 11<br>കുടുംബാംഗങ്ങളുടെ ശരാശരി എണ്ണം | |
|---|---|
| ആകെ | 4.9 |
| പ്രദേശം | |
| തെക്കൻ കേരളം | 4.4 |
| മധ്യ കേരളം | 4.6 |
| വടക്കൻ കേരളം | 5.6 |
| മതം | |
| ഹിന്ദു | 4.6 |
| മുസ്ലീം | 6.1 |
| ക്രിസ്ത്യൻ | 4.5 |
| ജാതി | |
| നായർ | 4.4 |
| മറ്റു മുന്നോക്കം | 4.4 |
| ഈഴവ | 4.7 |
| മറ്റു പിന്നോക്കം | 4.8 |
| പട്ടികജാതി | 4.8 |
| പട്ടികവർഗ്ഗം | 4.7 |

| പട്ടിക-12<br>കുടുംബ രൂപം (%) | | |
|---|---|---|
| വിഭാഗം | അണുകുടുംബം | കൂട്ടുകുടുംബം |
| ആകെ | 86.2 | 13.8 |
| പ്രദേശം | | |
| തെക്കൻ കേരളം | 92.1 | 7.9 |
| മധ്യ കേരളം | 91.0 | 9.0 |
| വടക്കൻ കേരളം | 78.7 | 21.3 |
| മതം | | |
| ഹിന്ദു | 86.8 | 13.2 |
| മുസ്ലീം | 82.2 | 17.8 |
| കൃസ്ത്യൻ | 89.4 | 10.6 |
| ജാതി | | |
| നായർ | 91.1 | 8.9 |
| മറ്റു മുന്നോക്കം | 92.9 | 7.1 |
| ഈഴവ | 86.2 | 13.8 |
| മറ്റു പിന്നോക്കം | 86.9 | 13.1 |
| പട്ടികജാതി | 87.3 | 12.7 |
| പട്ടികവർഗ്ഗം | 85.0 | 15.0 |
| സാമ്പത്തിക ഗ്രൂപ്പ് | | |
| I | 83.1 | 16.9 |
| II | 82.4 | 17.6 |
| III | 87.9 | 12.1 |
| IV | 94.5 | 5.5 |




അണുകുടുംബങ്ങളാണ് ബഹുഭൂരിപക്ഷവും. വടക്കൻ കേരളത്തിലാണ് കൂട്ടുകുടുംബങ്ങൾ താരതമ്യേന കൂടുതൽ. മുസ്ലീം, ആദിവാസി വിഭാഗങ്ങളിലും കൂട്ടുകുടുംബങ്ങൾ മറ്റുള്ളവരേക്കാൾ കൂടുതലാണ്. സാമ്പത്തിക സ്ഥിതി ഉയരുന്നതിനനുസരിച്ച് അണുകുടുംബങ്ങളുടെ തോത് കൂടി വരുന്നതായും കാണാം (പട്ടിക 12).

സംസ്ഥാനത്തും വിവിധ ജില്ലകളിലുമുള്ള ലിംഗാനുപാതം (ആയിരം പുരുഷന്മാർക്ക് എത്ര സ്ത്രീകൾ) പട്ടിക 13 ൽ കാണുക. പൊതുവിൽ സെൻസസ് കണക്കുകളു

പട്ടിക-13
ലിംഗാനുപാതം വിവിധ ജില്ലകളിലും സംസ്ഥാനത്തും

| ജില്ല | കേരള പഠനം 2004 | സെൻസസ് 2001 |
|---|---|---|
| തിരുവനന്തപുരം | 1084 | 1058 |
| കൊല്ലം | 1036 | 1070 |
| പത്തനംതിട്ട | 1059 | 1094 |
| ആലപ്പുഴ | 1012 | 1079 |
| കോട്ടയം | 1037 | 1025 |
| ഇടുക്കി | 958 | 999 |
| എറണാകുളം | 1013 | 1017 |
| തൃശ്ശൂർ | 1052 | 1092 |
| പാലക്കാട് | 1004 | 1068 |
| മലപ്പുറം | 1086 | 1063 |
| കോഴിക്കോട് | 1040 | 1058 |
| വയനാട് | 974 | 1000 |
| കണ്ണൂർ | 1101 | 1090 |
| കാസർഗോഡ് | 1032 | 1047 |
| **സംസ്ഥാനം** | **1046** | **1058** |

മായി ചേർന്നു പോകുന്നതു തന്നെയാണിതും. ചെറിയ വ്യത്യാസങ്ങൾ പുറത്തു ജോലിയെടുക്കുന്നവരെ കണക്കാക്കുന്നതിലെ വ്യത്യസ്തതകൾ കൊണ്ടാവാം.

പ്രായം വർദ്ധിക്കുന്നതിനനുസരിച്ച് ലിംഗാനുപാതം വർദ്ധിക്കുന്നു (ചിത്രം 3). പുരുഷന്മാർ ജോലിക്കായി പുറത്തു പോകുന്നതും 35 വയസ്സു കഴിഞ്ഞുള്ള പുരുഷന്മാരിലെ താരതമ്യേന ഉയർന്ന മരണ നിരക്കുമാണ് ഇതിനു കാരണങ്ങൾ.

**നിലപാടുകളും സമീപനങ്ങളും**

കേരളപഠനത്തിന് പ്രധാനമായി രണ്ടു ഭാഗങ്ങളുണ്ട്. സാമൂഹ്യ- സാമ്പത്തിക അവസ്ഥയുമായി ബന്ധപ്പെട്ട ഗുണാത്മക വിഷയങ്ങളുടെ അന്വേഷണമാണ് ഒരു ഭാഗം. മറ്റൊരു ഭാഗം ജനങ്ങളുടെ സമീപനങ്ങളേയും നിലപാടുകളേയും സ്വാധീനിക്കുന്ന ഘടകങ്ങളെക്കുറിച്ചുള്ള അന്വേഷണമാണ്. ഗണാത്മക വിവരങ്ങളുടെ അഥവാ സാമൂഹ്യസാമ്പത്തിക മേഖലയിലെ പ്രവണതകളുടെ കൃത്യമായ പ്രതിഫലനം തന്നെയാണ് ഒരർത്ഥത്തിൽ ഗുണാത്മകവിവരങ്ങൾ. വർത്തമാനകാല സാമൂഹ്യ സാഹചര്യത്തിൽ സംവാദവിധേയമായിക്കൊണ്ടിരിക്കുന്ന പ്രധാന പ്രശ്നങ്ങളിൽ ജനങ്ങളുടെ ധാരണകൾ എങ്ങനെ രൂപപ്പെടുന്നു എന്നറിയാനുള്ള പരിമിതമായ ഒരു പരിശ്രമമാണിതെന്നു പറയാം. ജനങ്ങളുടെ അഭിപ്രായങ്ങൾ, അഭിപ്രായങ്ങളിലെ മാറ്റങ്ങൾ,സാമാന്യവത്കരണങ്ങൾ, അഭിപ്രായങ്ങളെയും ധാരണകളെയും സ്വാധീനിക്കുന്ന ഘടകങ്ങൾ, ഇവയ്ക്കെല്ലാം ആധാരമായ സാമൂഹ്യ-സാമ്പത്തിക-രാഷ്ട്രീയ പശ്ചാത്തലങ്ങളെക്കുറിച്ചുള്ള അന്വേഷണം എന്നിവയെല്ലാമാണ് സാമാന്യമായി ഈ പഠനഭാഗത്തിലുൾപ്പെടുന്നത്.

സാമൂഹ്യ സാമ്പത്തിക വിവരങ്ങൾ ശേഖരിച്ച വീടുകളിൽ നിന്നു തന്നെയാണ് സമീപനങ്ങളെക്കുറിച്ചുള്ള വിവരശേഖരണം നടന്നതെങ്കിലും, ഈ രണ്ടുതരം വിവരങ്ങളുടേയും വിശ്വാസ്യതയുടേയും കൃത്യതയുടേയും തോത് വ്യത്യസ്തമാണ്. അളന്നറിയാൻ കഴിയുന്ന വസ്തുതകൾ പോലെ വഴങ്ങുന്നതല്ല അഭിപ്രായങ്ങൾ. എങ്കിലും അനുയോജ്യമായ ചില അളവുകോലുകൾ പ്രയോജനപ്പെടുത്തുമ്പോൾ അഭിപ്രായങ്ങളെയും അളക്കാനും വിലയിരുത്താനും നമുക്കു സാധിക്കും. ഈ അന്വേഷണവുമായി ബന്ധപ്പെട്ട വിവിധ വിഷയമേഖലകളിൽ വിവിധ വിഭാഗങ്ങളുടെ സമീപനങ്ങളിലുള്ള സാമ്യങ്ങളും വൈരുദ്ധ്യങ്ങളും, തെളിഞ്ഞുവരുന്ന പൊതുപ്രവണതകളും, വിശകലന വിധേയമാക്കുമ്പോൾ ഗുണാത്മകവിവരങ്ങളുടെ കാര്യത്തിലും ഈ പഠനത്തിന്റെ ആധികാരികത ഉയർന്ന നിലവാരം പുലർത്തുന്നുണ്ടെന്നു കാണാം.

എന്നാൽ അഭിപ്രായങ്ങളെയും സമീപനങ്ങളെയും കുറിച്ചുള്ള ഏതൊരു അന്വേഷണത്തിനുമുള്ള പരിമിതി അവ വ്യക്തിഗതവും മുൻവിധികളുൾക്കൊള്ളുന്നതാകാനുമുള്ള സാദ്ധ്യത-ഈ പഠനത്തിലും സംഭാവ്യമാണ്. ഈ സാധ്യതക്ക് വേണ്ടത്ര പരിഗണന നൽകിക്കൊണ്ടു വേണം ഇതിലെ നിഗമനങ്ങൾ സ്വീകരിക്കുവാൻ.

അഭിപ്രായങ്ങൾ കേവലമായ പ്രതികരണങ്ങൾ മാത്രമല്ല, അവ വസ്തുനിഷ്ഠമായ ഒരു സാമൂഹ്യ-സാമ്പത്തിക-ഭൗതിക ജീവിത പരിസ്ഥിതിയുടെ ഉല്പന്നം കൂടിയാണ്. അങ്ങനെ നോക്കുമ്പോൾ ഈ പഠനത്തിന്റെ പൊതു നിഗമനങ്ങൾക്കുവിരുദ്ധമായ ഒരു പ്രവണതയും അനുഭവപ്പെടുന്നില്ല എന്ന് എടുത്തുപറയേണ്ടതുണ്ട്. ഈ പഠനഭാഗത്തിന് പ്രധാനമായി അനുഭവപ്പെട്ട ഒരു പരിമിതി താരതമ്യത്തിനാവശ്യമായ മുൻകാല അടിസ്ഥാന വിവരങ്ങളുടെ (Baseline data) അഭാവമാണ്. ഈ മേഖലയിൽ ഇത്തരം പഠനങ്ങൾ വളരെ ദുർലഭമായി മാത്രമേ മുമ്പ് നടന്നിട്ടുള്ളൂ എന്നതിനാലാണിത്.

## വിശകലനത്തിന്റെ രീതി സമ്പ്രദായം

ആദ്യഭാഗത്ത് സൂചിപ്പിച്ചിട്ടുള്ളതുപോലെ കുടുംബത്തെ ഒന്നിച്ചിരുത്തി വിശദമായ ഒരു ചർച്ചയുടെ രൂപത്തിലാണ് ഈ പഠനം നടന്നിട്ടുള്ളത്. കൃത്യമായ മറുപടികൾക്കു പുറമേ ഉടൻ പ്രതികരണങ്ങളും സൂചനകളുമെല്ലാം പരിഗണിച്ചുകൊണ്ടാണ് അഭിപ്രായങ്ങൾ രേഖപ്പെടുത്തിയത്. കുടുംബത്തിന്റെ പൊതുപ്രതികരണം എന്ന നിലയിലാണ് അവ പരിഗണിച്ചിട്ടുള്ളത്. എന്നാൽ കുട്ടികൾ, യുവാക്കൾ, സ്ത്രീകൾ എന്നിവരോട് പ്രത്യേകം ഉന്നയിച്ച് മറുപടി തേടിയ പ്രശ്നങ്ങളുമുണ്ട്. (ഉദാ: വേഷം, സീരിയൽ, സിനിമ, സ്ത്രീധനം, സ്ത്രീകൾക്കെതിരായ അതിക്രമം മുതലായവ) കുടുംബത്തിന്റെ പ്രതികരണത്തിൽ ഗൃഹനാഥന്റെ/മുഖ്യമായി പ്രതികരിച്ചയാളുടെ വീക്ഷണഗതിക്ക് പ്രാമുഖ്യം ലഭിക്കാൻ സാധ്യതയേറെയുണ്ട്. അത് ഒട്ടും അസ്വാഭാവികമല്ല എന്നു വസ്തുനിഷ്ഠമായി തിരിച്ചറിഞ്ഞുകൊണ്ട് നിഗമനങ്ങളെ സ്വീകരിക്കാനേ ഇത്തരമൊരു പഠനസമ്പ്രദായത്തിൽ സാധ്യമാവൂ. വിശദമായ നിരവധി പഠനങ്ങളുടെ ആവശ്യകതയിലേക്ക് വിരൽചൂണ്ടുന്ന വിവരങ്ങളാണ് ലഭിച്ചിട്ടുള്ളത് എന്നതിനാൽ ഈ പോരായ്മകൾ ഭാവിപഠനങ്ങളിൽ പരിഹരിക്കാവുന്നതേയുള്ളൂ.

## പരസ്പര സ്വാധീനങ്ങൾ

നേരത്തെ സൂചിപ്പിച്ച 4 വ്യത്യസ്ത സാമ്പത്തിക ഗ്രൂപ്പുകൾ (I പരമദരിദ്രവിഭാഗം-14%, II ദരിദ്രവിഭാഗം-32.2%, III. താഴ്ന്ന ഇടത്തരക്കാർ - 43.2%. IV. ഉയർന്ന ഇടത്തരക്കാർ-10.6% കുടുംബങ്ങൾ) തിരിച്ച് അഭിപ്രായങ്ങളിലും സമീപനങ്ങളിലുമുള്ള സാമ്യങ്ങളും വൈരുദ്ധ്യങ്ങളും പരിശോധിക്കുന്നതിനാണ് പ്രാധാന്യം നൽകിയിട്ടുള്ളത്. പ്രധാന മതവിഭാഗങ്ങൾ തിരിച്ചും വിശകലനങ്ങൾ ലഭ്യമാണ്. മുന്നോക്കജാതി, പിന്നോക്കജാതി, പട്ടികജാതി, പട്ടികവർഗം എന്നിങ്ങനെ തിരിച്ചുള്ള വിശകലനങ്ങൾ പ്രസക്തമായ ഒട്ടേറെ വിഷയങ്ങളുണ്ട്. ഈ ഓരോ വിഭാഗത്തിലും സാമ്പത്തിക നിലയനുസരിച്ചുള്ള ചേരുവകളുടെ ഘടനയും ഓരോ സാമ്പത്തിക വിഭാഗത്തിലും ജാതി-മത-പ്രാദേശിക ചേരുവകളുടെ ഘടനയും അഭിപ്രായരൂപീകരണത്തിലും ശീലങ്ങളിലും സാംസ്കാരിക ഇടപെടലുകളിലുമെല്ലാം എങ്ങനെ പ്രതിഫലിക്കുന്നു എന്നറിയാനാണ് ഈ വിശകലനരീതിയിലൂടെ ശ്രമിക്കുന്നത്.

രാഷ്ട്രീയ ആഭിമുഖ്യവും നിലപാടുകളും തമ്മിലുള്ള ബന്ധവും വിശകലനവിധേയമാക്കുന്നുണ്ട്. കേരളത്തിലെ പ്രധാനപ്പെട്ട മൂന്ന് രാഷ്ട്രീയ ചേരികളിൽ (എൽ ഡി എഫ്, യു ഡി എഫ്, ബി ജെ പി) അണിനിരന്നിട്ടുള്ളവരുടെ പ്രതികരണം എന്ന നിലയിലും വിഷയങ്ങളെ സമീപിക്കുന്നുണ്ട്. 2001-ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ വോട്ടു ചെയ്തതിന്റെ അടിസ്ഥാനത്തിലാണ് രാഷ്ട്രീയ ചായ്വ് രേഖപ്പെടുത്തിയിട്ടുള്ളത്. സർവ്വേയുടെ അനുഭവത്തിൽ കൂടിയ സത്യസന്ധതയോടെ പ്രതികരണം ലഭിച്ച ചോദ്യമായിട്ടാണ് ഇതിനെ വിലയിരുത്തിയിട്ടുള്ളത്.

ചുരുക്കത്തിൽ താഴെ പറയുന്ന ഇനങ്ങളിലാണ് ഈ വിശകലനങ്ങൾ പൊതുവേ തയ്യാറാക്കിയിട്ടുള്ളത്.

1. സാമ്പത്തിക നില, 2. രാഷ്ട്രീയ അനുഭാവം, 3. മതം, ജാതി, 4. പ്രദേശം

വിദ്യാഭ്യാസ നിലവാരം, മാധ്യമസ്വാധീനം എന്നിവയെ ആധാരമാക്കിയുള്ള പ്രസക്തമായ ചില വിശകലനങ്ങളും ഉൾപ്പെടുത്തിയിട്ടുണ്ട്.



## അദ്ധ്യായം 3

# വീടും പരിസരവും

**കേ**രളത്തിന്റെ സമ്പദ് വ്യവസ്ഥയെ സംബന്ധിച്ചിടത്തോളം എൺപതുകളുടെ പകുതിക്ക് ശേഷമുള്ളത് വളർച്ചയുടേതായ ഒരു കാലഘട്ടമാണ്. ദീർഘകാലത്തെ സാമ്പത്തിക മുരടിപ്പിന് ശേഷം ഇക്കാലയളവിൽ സംസ്ഥാന സാമ്പത്തികരംഗം സാമാന്യം ഭേദപ്പെട്ട വളർച്ചാനിരക്കാണ് കൈവരിച്ചത്. 1970-86 കാലഘട്ടത്തിൽ സംസ്ഥാനത്തിന്റെ ആഭ്യന്തരോല്പാദന വളർച്ചാനിരക്ക് ദേശീയ ശരാശരിയേക്കാൾ വളരെ താഴെയായിരുന്നു. എന്നാൽ1987- 2002 കാലയളവിലാകട്ടെ സംസ്ഥാനം ദേശീയ ശരാശരിയെ തുടർച്ചയായി മറികടന്നിരിക്കയാണ്.

ചിത്രം-1

ആഭ്യന്തരോല്പാദന വളർച്ചാനിരക്ക്-ഇന്ത്യയും കേരളവും (1970-2002)




(അവലംബം-മാനവ വികസന റിപ്പോർട്ട് (കേരളം) - CDS 2005)

പ്രതിശീർഷവരുമാനം കണക്കാക്കുമ്പോൾ കേരളവും രാജ്യത്തിന്റെ ഇതര പ്രദേശങ്ങളും തമ്മിലുള്ള അന്തരം കൂടുതൽ പ്രകടമാണ്. ജനസംഖ്യാരംഗത്ത് നാം കൈവരിച്ച നേട്ടങ്ങളാണ് അതിന് പ്രധാന കാരണം. സംസ്ഥാനത്തിന്റെ വരുമാനം കണക്കാക്കുമ്പോൾ പുറംനാടുകളിൽ പണിയെടുക്കുന്നവർ അയക്കുന്ന പണം കൂടി പരിഗണിച്ചാൽ കേരളത്തിന്റെ വളർച്ചാതോത് വീണ്ടും വർദ്ധിക്കുന്നു. ഈ പുതുക്കിയ ആളോഹരി വരുമാന സൂചിക (MPCI -Mean Percapita Income - ഇതിൽ പണത്തിന്റെ പുറം വരവ് കൂടി ഉൾപ്പെട്ടിരിക്കുന്നു) പ്രകാരം എൺപതുകളുടെ പകുതി മുതൽ കേരളം 6.86% നിരക്കിൽ വളരുകയാണ്. ഏത് മാനദണ്ഡം വെച്ച് നോക്കിയാലും ഇത് വളരെ ഉയർന്നൊരു നിരക്കാണ്. ഈ വളർച്ചാനിരക്ക് ഇതേ തോതിൽ നിലനിന്നാൽ ഓരോ പത്തു വർഷത്തിനുള്ളിലും ആളോഹരി വരുമാനം ഏതാണ്ട് ഇരട്ടിയാകും.

എൺപതുകളുടെ രണ്ടാംപകുതിയിൽ ആരംഭിച്ച തുടർച്ചയായ വളർച്ചാനിരക്ക് കേരളത്തിലെ ജനങ്ങളുടെ പൊതുജീവിത നിലവാരത്തിൽ നന്നായി പ്രതിഫലിക്കുന്നതായി കാണാം. ഇക്കാര്യങ്ങൾ കണക്കുകളുടെ അടിസ്ഥാനത്തിൽ തന്നെ സമർത്ഥിക്കാനാവശ്യമായ സർവ്വേ വിവരങ്ങൾ പരിഷത്ത് പഠനങ്ങളിൽ തന്നെയുണ്ട്. 1987-ൽ പരിഷത്ത് നടത്തിയ 'ആരോഗ്യസർവ്വേ' കേരളത്തിലെ എല്ലാ പഞ്ചായത്തുകളിലുമായി 9940 ഗ്രാമീണ വീടുകളിലെ വിവരങ്ങൾ ശേഖരിച്ച് വിശകലനം ചെയ്തിരുന്നു (KSSP-1) പിന്നീട് 1996ൽ 1987ലേതിന്റെ 10% വീടുകൾ വീണ്ടും സർവെ ചെയ്ത് മറ്റൊരു പഠനവും നടത്തി. (KSSP-2) ഇപ്പോൾ നടന്ന 'കേരളപഠന'ത്തിലാകട്ടെ സംസ്ഥാനത്തിലെ 5696 വീടുകളിലെ വിവരങ്ങൾ ആണ് ഉള്ളത് (KSSP-3). ഇവ താരതമ്യം ചെയ്ത് പരിശോധിക്കാം.

**പാർപ്പിടം**

കേരളത്തിലെ 95%ത്തിലധികം പേരും ഇന്ന് താമസിക്കുന്നത് സ്വന്തം വീടുകളിലാണ്. ഇത് എല്ലാ സാമ്പത്തിക വിഭാഗത്തിൽ പെട്ടവർക്കും ബാധകമാണ്. ഇത് സാധ്യമായത് എഴുപതുകളുടെ ഒടുക്കത്തിൽ ആരംഭിച്ചതും എൺപതുകളുടെ അവസാനത്തോടെ ത്വരിതപ്പെട്ടതുമായ ഭവന നിർമ്മാണ മേഖലയിലെ അഭിവൃദ്ധി മൂലമാണ്. ചിത്രം-2ൽ നിർമ്മിക്കപ്പെട്ട വീടുകളുടെ സഞ്ചിത വിവരം വർഷാടിസ്ഥാനത്തിൽ കൊടു

ചിത്രം -2
നിർമ്മിക്കപ്പെട്ട വീടുകളുടെ സഞ്ചിത വിവരം-വർഷാടിസ്ഥാനത്തിൽ



| പട്ടിക1<br>വീടിന്റെ ഉടമസ്ഥത-സാമ്പത്തിക വിഭാഗങ്ങളിൽ | |
|---|---|
| സാമ്പത്തിക വിഭാഗം | സ്വന്തം വീടുള്ളവർ |
| I | 95.5% |
| II | 95.6% |
| III | 94.9% |
| IV | 95.5% |
| ആകെ | 95% |

ത്തിരിക്കുന്നത് ശ്രദ്ധിക്കുക. കഴിഞ്ഞ ഇരുപത് വർഷത്തിനിടയിലാണ് മൊത്തം വീടുകളുടെ 62%വും നിർമ്മിക്കപ്പെട്ടത് എന്ന് കാണാം.

പാർപ്പിട രംഗത്തുണ്ടായ ഈ വൻമുന്നേറ്റം കേവലം എണ്ണത്തിന്റെ കാര്യത്തിൽ മാത്രമല്ല. വലിപ്പത്തിലും ഗുണമേന്മയിലും വീടുകൾ ഇക്കാലയളവിൽ ഏറെ മെച്ചപ്പെട്ടിട്ടുള്ളതായി കാണാം. ഗൃഹനിർമ്മാണത്തിന് വേണ്ടിവരുന്ന മൊത്തം ചെലവിന്റെ തോത് കണ്ടെത്താൻ പരിശോധിക്കാവുന്ന ഏറ്റവും അനുയോജ്യമായ ഘടകം, അതിന്റെ മേൽക്കൂര ഏത് വിധം നിർമ്മിക്കപ്പെട്ടു എന്നതാണല്ലോ. ഇക്കാര്യ

| പട്ടിക 2 എ<br>വീടിന്റെ മേൽക്കൂര-വിവിധ സാമ്പത്തിക വിഭാഗങ്ങളിൽ | | | | | |
|---|---|---|---|---|---|
| മേൽക്കൂര | I | II | III | IV | ആകെ |
| ഓല/പുല്ല്/ഷീറ്റ് | 31.7 | 11.2 | 3.1 | – | 9.4 |
| ഓട് | 60.4 | 62.1 | 42.1 | 6.9 | 47.3 |
| കോൺക്രീറ്റ് | 8.0 | 26.7 | 54.8 | 93.1 | 43.3 |

| പട്ടിക 2 ബി<br>വീടിന്റെ തറ-വിവിധ സാമ്പത്തിക വിഭാഗങ്ങളിൽ | | | | | |
|---|---|---|---|---|---|
| തറ | I | II | III | IV | ആകെ |
| ചാണകം/ചളി | 48 | 13.3 | 2 | 0.1 | 11.9 |
| സിമന്റ്/മൊസൈക് | 52 | 85.0 | 84.3 | 55.6 | 69.1 |
| ടൈൽ | – | 1.3 | 9 | 24.8 | 9.5 |
| മാർബിൾ/ഗ്രാനൈറ്റ് | – | 0.4 | 4.7 | 19.5 | 9.5 |

ത്തിൽ ഓല കെട്ടിമേഞ്ഞ വീടുകളിൽ നിന്നും ആദ്യം ഓടിട്ട വീടുകളിലേക്കും പിന്നീട് കോൺക്രീറ്റ് മേൽപ്പുരയിലേക്കുമുള്ള പരിണാമം അനുസ്യൂതം സംഭവിക്കുന്നതായി കാണാൻ കഴിയും. (പട്ടിക -2 എ കാണുക) ഇപ്പോൾ മൊത്തം വീടുകളുടെ 43.3%വും കോൺക്രീറ്റ് വാർപ്പിട്ടവയാണ്. ഓല കെട്ടി മേഞ്ഞതോ ഷീറ്റിട്ടതോ ആയ വീടുകൾ 10% ൽ താഴെ മാത്രമാണ്. 1987-ൽ സ്ഥിതി നേരെ തിരിച്ചായിരുന്നു.

മേൽക്കൂരയുടേത് പോലെ വീടുകളുടെ തറയുടെ കാര്യത്തിലും ഈ മാറ്റം പ്രകടമാണ്. ആഡംബര നിർമ്മാണ വസ്തുക്കളായ ഗ്രാനൈറ്റ്, മാർബിൾ, സിറാമിക് ടൈൽസ് എന്നിവയുടെ ഉപയോഗം വളരെയേറെ വർധിച്ചിരിക്കുന്നു. (പട്ടിക-2 ബി)




ചിത്രം -3
വീടുകളുടെ മേൽക്കൂര 1987; 1996; 2004 വർഷങ്ങളിൽ

അഞ്ചിലൊന്നോളം വീടുകളിൽ തറ നിർമ്മാണത്തിന് ഇപ്പോൾ ഉപയോഗപ്പെടുത്തുന്നത് ഇത്തരം വസ്തുക്കളാണ്.

വ്യത്യസ്ത സാമ്പത്തിക വിഭാഗങ്ങൾക്കിടയിൽ വിവിധ രീതികളിലുള്ള മേൽക്കൂരയും തറയും ഉള്ള വീടുകൾ ഏത് വിധമാണ് വിന്യസിക്കപ്പെട്ടതെന്നറിയാൻ പട്ടിക 2 എ, 2ബി എന്നിവ ശ്രദ്ധിക്കുക. അതി ദരിദ്രരുടെ വിഭാഗത്തിൽ 31.7% കുടുംബങ്ങൾ വീടിന് മേൽക്കൂര നിർമ്മിക്കാൻ ഇപ്പോഴും ഉപയോഗിക്കുന്നത് പുല്ല്, ഓല, ഷീറ്റ് എന്നിവയാണ്. ഈ വിഭാഗത്തിന്റെ 48 ശതമാനത്തോളം വീടുകളിൽ തറ ചാണകം കൊണ്ടോ ചളി കൊണ്ടോ മെഴുകിയവയാണ്. എന്നാൽ ഗ്രൂപ്പ് 4ന്റെ കാര്യത്തിൽ 93 ശതമാനത്തിലധികം വീടുകളും കോൺക്രീറ്റ് മേൽക്കൂരയുള്ളവയാണ്. ഇവരുടെ 44.3% വീടുകളിൽ തറയ്ക്ക് ഉപയോഗിച്ചിരിക്കുന്നത് ഗ്രാനൈറ്റ്, മാർബിൾ, ടൈൽസ് എന്നീ ആഡംബര വസ്തുക്കളാണ്.

മൊത്തം വീടുകളിൽ വാസയോഗ്യമായ പക്കവീടുകളുടെ അനുപാതത്തിലും ഓരോ വീട്ടിലും ഉള്ള ശരാശരി മുറികളുടെ എണ്ണത്തിലും വലിയ വർദ്ധനവാണ് 1987ന് ശേഷം ഉണ്ടായിരിക്കുന്നത് (പട്ടിക3)

93.8% വീടുകൾക്കും അടുക്കള പ്രത്യേകമായുണ്ട്. അഖിലേന്ത്യാ ശരാശരി ഇത് 64% മാത്രമാണ് (2001-ലെ സെൻസസ് പ്രകാരം). പട്ടിക 4 സൂചിപ്പിക്കുന്നതുപോലെ 1987നും 2004നും ഇടയിൽ, പാചകത്തിന് ഉപയോഗിക്കുന്ന ഇന്ധനത്തിന്റെ കാര്യത്തിലും സാരമായ മാറ്റം സംഭവിച്ചിട്ടുണ്ട്. പ്രാഥമിക ഇന്ധനം എന്ന നിലയിൽ വിറകിനുണ്ടായിരുന്ന സ്ഥാനം കുറഞ്ഞുവരികയാണ്. പകരം ഗ്യാസിന്റെ ഉപയോഗം നല്ല രീതിയിൽ വർദ്ധിച്ചിരിക്കുന്നു. ദക്ഷത കൂടിയ അടുപ്പുകൾ ഉപയോഗിക്കുന്നവരുടെ എണ്ണത്തിലും നല്ല വർദ്ധനവ് ഉണ്ടായിട്ടുണ്ട്. 1987-ൽ കേവലം ഒരു ശതമാനം മാത്രമായിരുന്നത് 2004-ൽ പത്ത് ശതമാനമായി ഉയർന്നിട്ടുണ്ട്.

പട്ടിക-3
ശരാശരി മുറികളുടെ എണ്ണവും
വാസയോഗ്യമായ വീടുകളുടെ അനുപാതവും (1987-2004)

| മാനദണ്ഡം | 1987 | 2004 |
|---|---|---|
| ശരാശരി മുറികളുടെ എണ്ണം | 2.0 | 4.5 |
| വാസയോഗ്യമായ പക്കവീടുകൾ % | 38.8 | 82.9 |

| പട്ടിക -4<br>പാചകാവശ്യത്തിനായുള്ള ഇന്ധനം (ശതമാനത്തിൽ) 1987-2004 | | |
|---|---|---|
| **ഇന്ധനം / വർഷം** | **1987** | **2004** |
| വിറക് | 96 | 48 |
| വിറക് + ഗ്യാസ് | - | 35 |
| ഗ്യാസ് മാത്രം | 3 | 14 |
| മണ്ണെണ്ണ | 1 | 2 |
| മറ്റുള്ളവ | - | 1 |

84.8% വീടുകളും വൈദ്യുതീകരിച്ചവയാണ്. (ഇതിൽ 81.1% സിംഗിൾഫേസും 3.7% ത്രീഫേസുമാണ്) വയനാട് (63%), ഇടുക്കി (76.1%), പാലക്കാട് (78.3%) മലപ്പുറം (79%) എന്നീ ജില്ലകളിൽ മാത്രമാണ് എൺപതു ശതമാനത്തിൽ താഴെ വീടുകളിൽ വൈദ്യുതീകരണം നടന്നത്. 2001-ലെ സെൻസസ് പ്രകാരം വൈദ്യുതീകരണത്തിന്റെ ദേശീയ ശരാശരി 55.8% ആണ്എന്ന വസ്തുത കൂടി നാം ഓർക്കണം.

1990 കളിൽ ഗൃഹനിർമ്മാണ രംഗത്തുണ്ടായ മുന്നേറ്റം സാമ്പത്തിക വളർച്ചയിലും സ്വാധീനമുണ്ടാക്കി. 1970-86 കാലഘട്ടത്തിൽ നിർമ്മാണമുൾപ്പെട്ട ദ്വിതീയ മേഖലയുടെ വളർച്ചാനിരക്ക് 2.36% ആയിരുന്നു. എന്നാൽ 1987-2002 കാലയളവിൽ ഇത് 6.13% നിരക്കിലേക്കുയർന്ന് ഇതര ഇന്ത്യൻ സംസ്ഥാനങ്ങളുടേതിന് ഒപ്പമെത്തി.

വ്യാവസായികരംഗത്ത് നിലനിൽക്കുന്ന മാന്ദ്യം പരിഗണിക്കുമ്പോൾ, ദ്വിതീയ മേഖലയുടെ ഈ വളർച്ചാനിരക്കിന്റെ മുഖ്യകാരണം നിർമ്മാണപ്രവർത്തനങ്ങളുടെ വർധനവാണെന്ന് വ്യക്തമാണ്. വ്യാവസായികരംഗത്തെ ആഭ്യന്തരോൽപാദനം സ്ഥിരവിലയിൽ കണക്കാക്കിയാൽ 1998-99ൽ 3504 കോടി രൂപയായിരുന്നത് 2002-03 ആയപ്പോൾ 3067 കോടി രൂപയായി കുറയുകയാണ് ചെയ്തത് (അതായത് വാർഷിക വളർച്ചാനിരക്ക്-2.5%). അതേസമയം നിർമ്മാണമേഖലയുടേത് 2522 കോടി രൂപയിൽ നിന്ന് 3512 കോടി രൂപയായി ഉയർന്നു (വാർഷിക വളർച്ചാനിരക്ക് 7.9%)-*അവലംബം-എക്കണോമിക് റെവ്യൂ 2004*) കേരളപഠനത്തിലെ വിവരങ്ങൾ സൂചിപ്പിക്കുന്നത് നിർമ്മാണത്തൊഴിലാളികൾ മൊത്തം തൊഴിൽ സേനയുടെ 10.9% വരുമെന്നാണ്. കേരളത്തിലെ കുടുംബവരുമാനത്തിൽ 9.2 ശതമാനവും ലഭ്യമാവുന്നത് നിർമ്മാണത്തൊഴിലുകളിൽ നിന്നാണ്. അതേസമയം വ്യാവസായിക മേഖലയുടെ ഇക്കാര്യത്തിലെ സൂചികകൾ യഥാക്രമം 7.9 ശതമാനവും 8.1 ശതമാനവുമാണ്. ഇവ സൂചിപ്പിക്കുന്ന പ്രധാന കാര്യം കേരളത്തിന്റെ സമ്പദ്ഘടന ഇന്ന് നിർമ്മാണമേഖലയെ ഏറെ ആശ്രയിക്കുന്നുവെന്നും അവിടെ സംഭവിക്കുന്ന ഏത് പിന്നോട്ടടിയും കേരള സമ്പദ്ഘടനയെ സാരമായി ബാധിക്കുമെന്നുമാണ്.

**കുടിവെള്ളം**

സുരക്ഷിതമായ കുടിവെള്ളം ലഭ്യമാകുന്ന കാര്യത്തിലും 1987-2004 കാലഘട്ടം ഗണ്യമായ പുരോഗതി കൈവരിച്ചിട്ടുണ്ട് (പട്ടിക-5). സുരക്ഷിതമല്ലാത്ത സ്രോതസ്സുകളിൽ നിന്ന് കുടിവെള്ളം ശേഖരിക്കുന്ന കുടുംബങ്ങളുടെ എണ്ണം (ഇതിൽ കിണർ ഉൾപ്പെടുത്തിയിട്ടില്ല) 34.1%ത്തിൽ നിന്ന് 16.3% ആയി താഴ്ന്നു. ശ്രദ്ധേയമായ നേട്ടം കൈവരിച്ചത് വീടിനുള്ളിൽ പൈപ്പ് വെള്ളം ലഭ്യമാകുന്ന കാര്യത്തിലാണ്. ആറ് മടങ്ങിലേറെ വർദ്ധനവാണ് ഇക്കാര്യത്തിൽ ഉണ്ടായിട്ടുള്ളത്.

| പട്ടിക 5<br>കുടിവെള്ള സ്രോതസ്സ് 1987-2004 ശതമാനത്തിൽ | | | |
|---|---|---|---|
| സ്രോതസ്സ് (ശതമാനത്തിൽ) | 1987 | 1996 | 2004 |
| സ്വന്തം കിണർ | 53.8 | 65.1 | 51.5 |
| പൈപ്പ് വെള്ളം | 3.6 | 4.2 | 22.8 |
| പൊതുടാപ്പ് | 8.5 | 7.5 | 9.3 |
| സുരക്ഷിതമല്ലാത്ത സ്രോതസ്സുകൾ | 34.1 | 27.3 | 16.3 |

**ശുചിത്വം**

കഴിഞ്ഞ രണ്ട് ദശകത്തിനിടയിൽ ഏറ്റവും ശ്രദ്ധേയമായ നേട്ടമെന്ന് പറയാവുന്നത് ശുചിത്വത്തിന്റെ കാര്യത്തിലാണ്. വീടുകളിൽ കക്കൂസ് നിർമ്മിക്കുന്ന കാര്യത്തിൽ ഒരു വിജയഗാഥ തന്നെ കേരളം രചിച്ചു എന്ന് പറയാം. 1987-ൽ 48.3 ശതമാനമായിരുന്നു കക്കൂസുള്ള വീടുകളുടെ എണ്ണം. എന്നാൽ 2004-ൽ 91.9% വീടുകളിലും കക്കൂസ് ഉണ്ട് (പട്ടിക 6). ഗൃഹനിർമ്മാണരംഗത്ത് ഉണ്ടായ വൻമുന്നേറ്റം സൃഷ്ടിച്ച പൊതു സാഹചര്യം കക്കൂസ് വ്യാപനത്തിന് സഹായകമായ ഒരു ഘടകമാണ്. എന്നാൽ അത് മാത്രമല്ല, ഇക്കാര്യത്തിൽ ഉണ്ടായ സാമൂഹ്യഇടപെടൽ, വിശേഷിച്ച് ജനകീയാസൂത്രണത്തിന്റെ ഘട്ടത്തിൽ പ്രാദേശിക ഭരണസംവിധാനങ്ങൾ നടപ്പിലാക്കിയ ശുചിത്വ പദ്ധതികളായിരിക്കാം ഈ ഒരു ശ്രദ്ധേയമായ നേട്ടത്തിന് കളമൊരുക്കിയത്. ഈ മുന്നേറ്റം ഏറ്റവും പ്രധാനമായി സ്വാധീനിച്ചത് ആരോഗ്യരംഗത്താണ്.

| പട്ടിക - 6<br>കക്കൂസുകളുടെ ഉപയോഗം 1987-2004 (%) | | | |
|---|---|---|---|
| ഇനം | 1987 | 1996 | 2004 |
| കക്കൂസ് | 48.3 | 69.9 | 91.9 |
| വെളിപ്രദേശം | 51.4 | 27.6 | 6.5 |
| മറ്റ് രീതികൾ | 0.3 | 2.5 | 1.6 |

ഒരിക്കൽ ശിശു-ബാല മരണങ്ങൾക്ക് മുഖ്യകാരണങ്ങളിലൊന്നായിരുന്ന ഛർദ്ദ്യതിസാരത്തിന്റെ വ്യാപനം ഗണ്യമായി കുറഞ്ഞത് കക്കൂസ് ഉപയോഗത്തിലുണ്ടായ വർദ്ധനവിന് ആനുപാതികമായി തന്നെയാണ്.

**ഖരമാലിന്യ സംസ്കരണവും മലിനജലം ഒഴുക്കലും**

കക്കൂസുപയോഗത്തിന്റെ കാര്യത്തിൽ ഉണ്ടാക്കാൻ കഴിഞ്ഞ നേട്ടം, ഗാർഹിക മാലിന്യങ്ങൾ സംസ്കരിക്കുന്നതിൽ ഉണ്ടാക്കാൻ സാധിച്ചിട്ടില്ല. ഖരമാലിന്യ സംസ്കരണം പ്രധാനപ്പെട്ട ഒരു പ്രശ്നമായി അവശേഷിക്കുകയാണ്. ഇക്കാര്യത്തിൽ അവലംബിക്കുന്ന വിവിധ രീതികൾ എപ്രകാരമെന്ന് പട്ടിക 7 സൂചിപ്പിക്കുന്നു.

44.7% വീടുകളിലും മാലിന്യസംസ്കരണത്തിന് പ്രത്യേക രീതികൾ ഒന്നും അവലംബിക്കാതെ ചപ്പുചവറുകൾ വെറുതെ വലിച്ചെറിയുകയാണ്. 1987-ലെ 70% എന്ന സ്ഥിതിയിൽ നിന്ന് കുറെ മുന്നോട്ട് പോകാൻ കഴിഞ്ഞു എന്നതൊരു വസ്തുതയാണ്.

| പട്ടിക 7<br>വീടുകളിലെ<br>ഖരമാലിന്യ സംസ്കരണം | |
|---|---|
| **മുഖ്യരീതി** | **വീടുകൾ (%)** |
| കുഴി | 10.1 |
| കത്തിക്കൽ | 38.9 |
| കമ്പോസ്റ്റ് | 2.6 |
| ശേഖരിക്കപ്പെടൽ | 2.6 |
| മറ്റ് രീതികൾ | 12.0 |
| പ്രത്യേക മാർഗ്ഗമില്ല | 44.7 |

| പട്ടിക-8<br>തൃപ്തികരമല്ലാത്ത രീതിയിലുള്ള<br>മാലിന്യസംസ്കരണം | |
|---|---|
| **സാമ്പത്തിക വിഭാഗങ്ങൾ** | **ശതമാനം** |
| I | 63.2 |
| II | 50.8 |
| III | 39.0 |
| IV | 22.9 |
| **സ്വന്തമായുള്ള പുരയിട വിസ്തീർണ്ണം** | **ശതമാനം** |
| <10 സെന്റ് | 47.7 |
| 10–30 സെന്റ് | 43.4 |
| 30–100 സെന്റ് | 44.4 |
| >100 സെന്റ് | 42.9 |

എന്നാൽ കൊതുകും ഈച്ചയും പരത്തുന്ന രോഗങ്ങളുടെ എണ്ണത്തിൽ സമീപകാലത്ത് ഉണ്ടായിരിക്കുന്ന വർദ്ധനവ് പരിഗണിക്കുമ്പോൾ ഇതൊരു ഗൗരവതരമായ പ്രശ്നമായി അവശേഷിക്കുന്നു. ചപ്പുചവറുകൾ വലിച്ചെറിയുന്ന രീതി അവലംബിക്കുന്നതിൽ, ഓരോ കുടുംബത്തിന്റെയും കൈവശമുള്ള പുരയിട വിസ്തീർണ്ണവുമായി യാതൊരു ബന്ധവും കാണാൻ കഴിയുന്നില്ല. അതേസമയം സാമ്പത്തിക വിഭാഗങ്ങളിൽ ഏതെന്നതിനെ അടിസ്ഥാനപ്പെടുത്തി ബന്ധം ദൃശ്യവുമാണ് (പട്ടിക 8). ഇത് സൂചിപ്പിക്കുന്നത് സൗകര്യങ്ങളുടെ ലഭ്യതയെക്കാൾ സാമൂഹ്യവും വിദ്യാഭ്യാസപരവുമായ ഘടകങ്ങളാണ് മാലിന്യസംസ്കരണം ഏതുവിധം വേണമെന്ന് നിശ്ചയിക്കുന്നത്. ഇക്കാര്യത്തിൽ പ്രാദേശിക ഭരണസംവിധാനങ്ങളുടെ നേതൃത്വത്തിലുള്ള വിദ്യാഭ്യാസ ബോധവൽക്കരണ പരിപാടികൾ അനിവാര്യമാണ്.

വീടിന് ചുറ്റും മലിനജലം കെട്ടിനിൽക്കുന്ന പ്രശ്നം 13.3% കുടുംബങ്ങൾ നേരിടുന്നുണ്ട്. കൊതുകുകൾ പെരുകുന്നതിനും ഡങ്കിപ്പനി പോലുള്ള പുതിയ രോഗങ്ങൾ ഉണ്ടാകുന്നതിനും ഇത് നിമിത്തമാകുന്നു. 1987- ലെ സർവേ വിവരങ്ങളിലും ലഭ്യമായ കണക്ക് 13 ശതമാനം എന്നതാണെന്നതിനാൽ ഈ പ്രശ്നം പരിഹരിക്കുന്നതിൽ ഒട്ടും മുമ്പോട്ട് പോയിട്ടില്ല എന്നത് വ്യക്തമാണ്.

### കൊതുക് ശല്യം

സംസ്ഥാനത്തിന്റെ എല്ലാ ഭാഗത്തും കൊതുക് ശല്യം ഏറെക്കുറെ രൂക്ഷമായ ഒരു പ്രശ്നമാണ്. 77 ശതമാനം വീടുകളിൽ കൊതുക് ഒരു പ്രധാന പ്രശ്നമായി റിപ്പോർട്ട് ചെയ്യപ്പെട്ടു. കൊതുകിനെതിരെ വിവിധങ്ങളായ മാർഗങ്ങളാണ് അവലംബിക്കുന്നത് (പട്ടിക 9). ഇതിൽ നാലിലൊന്നു കുടുംബങ്ങളും ഉപയോഗിക്കുന്നത് ക്രീം, മാറ്റ്, ലിക്വിഡ് വേപ്പർ, തിരി തുടങ്ങി വിവിധ കമ്പനികൾ ഉണ്ടാക്കുന്ന വാണിജ്യ ഉൽപന്നങ്ങളാണ്. ഇത് സൂചിപ്പിക്കുന്നത് ഇത്തരം ഉല്പന്നങ്ങളുടെ ഒരു വലിയ കമ്പോളമായി കേരളം മാറിയിരിക്കുന്നുവെന്നാണ്. മൂന്നിലൊന്നിനു മീതെ പേർ കൊതുകിനെതിരെ പ്രത്യേക രീതിയൊന്നും കൈക്കൊള്ളുന്നില്ല.

| പട്ടിക 9<br>കൊതുകുനിവാരണ മാർഗ്ഗങ്ങൾ | |
|---|---|
| രീതി | (%) |
| കൊതുക് വല | 3.0 |
| ക്രീം | 0.7 |
| മാറ്റ്/വേപ്പർ | 18.2 |
| കൊതുക് തിരി | 6.4 |
| പരമ്പരാഗത രീതികൾ | 15.1 |
| ഫാൻ | 13.3 |
| മറ്റ് മാർഗ്ഗങ്ങൾ | 5.6 |
| ഒന്നും ചെയ്യാറില്ല | 37.5 |

പട്ടിക 10

വീടും പരിസരശുചിത്വവും – പ്രാദേശിക അന്തരം

| ജില്ല | വാസയോഗ്യ വീടുകൾ | വൈദ്യുതീകരണം | കുടിവെള്ളം സുരക്ഷിതമല്ലാത്തത് | പൈപ്പ് വെള്ളം | കക്കൂസ് | ഖരമാലിന്യ സംസ്കരണം തൃപ്തികരമല്ലാത്തത് | വെള്ളം കെട്ടിനിൽക്കൽ | കൊതുക് ശല്യം |
|---|---|---|---|---|---|---|---|---|
| തിരുവനന്തപുരം | 71.0 | 85.6 | 12.9 | 27.8 | 89.2 | 40.2 | 13.0 | 84.9 |
| കൊല്ലം | 79.5 | 85.4 | 13.4 | 23.9 | 90.7 | 54.9 | 11.8 | 83.8 |
| പത്തനംതിട്ട | 89.5 | 88.9 | 12.0 | 23.3 | 91.6 | 38.1 | 7.8 | 79.8 |
| ആലപ്പുഴ | 83.4 | 85.4 | 17.3 | 22.4 | 90.0 | 58.1 | 29.6 | 90.1 |
| കോട്ടയം | 81.3 | 89.1 | 22.0 | 22.3 | 94.5 | 42.7 | 11.3 | 80.1 |
| ഇടുക്കി | 48.2 | 76.1 | 30.8 | 35.4 | 86.3 | 44.8 | 3.6 | 80.3 |
| എറണാകുളം | 91.3 | 94.8 | 7.2 | 38.1 | 97.1 | 40.5 | 18.0 | 83.9 |
| തൃശ്ശൂർ | 90.3 | 91.6 | 14.8 | 25.4 | 94.4 | 38.2 | 17.7 | 78.5 |
| പാലക്കാട് | 84.2 | 78.3 | 26.3 | 14.0 | 83.7 | 56.7 | 6.6 | 75.8 |
| മലപ്പുറം | 88.7 | 79.0 | 14.2 | 17.8 | 93.8 | 47.6 | 10.6 | 74.8 |
| കോഴിക്കോട് | 87.3 | 83.0 | 18.2 | 17.4 | 94.9 | 43.0 | 14.2 | 58.7 |
| വയനാട് | 60.5 | 63.1 | 32.3 | 16.1 | 90.2 | 37.7 | 3.3 | 68.0 |
| കണ്ണൂർ | 82.9 | 82.3 | 14.3 | 11.8 | 92.7 | 36.6 | 11.5 | 66.0 |
| കാസർഗോഡ് | 82.7 | 81.9 | 21.8 | 19.0 | 82.4 | 43.3 | 10.7 | 65.6 |

**പ്രാദേശിക അന്തരങ്ങൾ**

വീടും പരിസരവും ആയി ബന്ധപ്പെടുത്തി മുകളിൽ ചർച്ച ചെയ്ത കാര്യങ്ങളിൽ പലതിലും പ്രാദേശികമായ അന്തരം നിലനിൽക്കുന്നതായി കാണാം. ഇവയിൽ ചിലത് പട്ടിക 10-ൽ കൊടുത്തിരിക്കുന്നു.

വിവിധ പ്രദേശങ്ങളിൽ ഓരോ ജില്ലയുടെയും സ്ഥിതി നിരീക്ഷിക്കുമ്പോൾ ഒരു കാര്യം വ്യക്തമാണ്. നേട്ടവും കോട്ടവും രണ്ടു കാര്യങ്ങളെയാണ് പ്രധാനമായും ആശ്രയിക്കുന്നത്; സാമ്പത്തിക വികസനവും, പാരിസ്ഥിതിക ചുറ്റുപാടും (പട്ടിക 11).

**പട്ടിക 11**
**ഭവനസംബന്ധിയായ ഘടകങ്ങളിൽ മികച്ചതും മോശവുമായ ജില്ലകൾ**

| ഘടകങ്ങൾ | മികച്ചത് | മോശം |
|---|---|---|
| വാസയോഗ്യവീടുകൾ | എറണാകുളം, തൃശ്ശൂർ | ഇടുക്കി, വയനാട് |
| വൈദ്യുതീകരണം | എറണാകുളം, തൃശ്ശൂർ | വയനാട്, ഇടുക്കി |
| കുടിവെള്ളം (സുരക്ഷിതമല്ലാത്തത്) | എറണാകുളം, പത്തനംതിട്ട | ഇടുക്കി, വയനാട് |
| പൈപ്പ് വെള്ളം | എറണാകുളം, ഇടുക്കി | കണ്ണൂർ, പാലക്കാട് |
| കക്കൂസ് | എറണാകുളം, കോഴിക്കോട് | കാസർഗോഡ്, പാലക്കാട് |
| ഖരമാലിന്യ സംസ്കരണം | വയനാട്, കണ്ണൂർ | പാലക്കാട്, ആലപ്പുഴ |
| വെള്ളക്കെട്ടില്ലാത്തത് | വയനാട്, ഇടുക്കി | ആലപ്പുഴ,എറണാകുളം |
| കൊതുക് ശല്യക്കുറവ് | കോഴിക്കോട്, കാസർഗോഡ് | ആലപ്പുഴ, തിരുവനന്തപുരം |

വാസയോഗ്യവീടുകൾ, വൈദ്യുതീകരണം, കക്കൂസ്, കുടിവെള്ളം തുടങ്ങിയ മേഖലകളിലെ നേട്ടം സാമ്പത്തിക വികസനത്തിനാനുപാതികമാണ്. അല്ലാതെ, ഇക്കാര്യങ്ങളിലെല്ലാം എറണാകുളം ജില്ല ഏറ്റവും മുമ്പിൽ വരാനും ഇടുക്കി, വയനാട്, പാലക്കാട് ജില്ലകൾ പിന്നോട്ടുപോകാനും മറ്റൊരു കാരണമില്ല. അതുപോലെ വെള്ളം കെട്ടിനിൽക്കലും കൊതുക് ശല്യവും ആലപ്പുഴ ജില്ലയിൽ രൂക്ഷമാകാൻ കാരണം ആ ജില്ലയുടെ സവിശേഷമായ പാരിസ്ഥിതിക ചുറ്റുപാടാണ്.

വീടും പരിസരവുമായി ബന്ധപ്പെട്ട വിവിധ കാര്യങ്ങൾ സാമൂഹ്യ സാമ്പത്തിക ഘടനയുമായി എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു എന്നു സൂചിപ്പിക്കുന്നതാണ് പട്ടിക 12. ഇതിൽ നിന്ന് വ്യക്തമാകുന്നത് എല്ലാ കാര്യങ്ങളിലും ഏറ്റവും സ്വാധീനം ചെലുത്തുന്നത് സാമ്പത്തിക സ്ഥിതിയാണെന്നാണ്. രണ്ടാമത്തെ ഘടകം ജാതിയാണ്. ഇതിന്റെയും അടിസ്ഥാന കാരണം പട്ടികജാതി പട്ടികവർഗ വിഭാഗങ്ങൾ ഏറെയും പരമദരിദ്രവിഭാഗത്തിൽ ഉൾപ്പെടുന്നു എന്നതാണ്. അതേസമയം പാരിസ്ഥിതിക പ്രശ്നങ്ങളായ വെള്ളക്കെട്ടിന്റെയും കൊതുക് ശല്യത്തിന്റെയും കാര്യത്തിൽ സാമൂഹ്യ-സാമ്പത്തിക സ്ഥിതി വലിയ സ്വാധീനം ചെലുത്തുന്നില്ല. പ്രാദേശികമായ വ്യത്യാസമാണ് ഇക്കാര്യത്തിൽ വലിയ പങ്ക് വഹിക്കുന്നത്.

## പട്ടിക 12
## ഗാർഹിക സൗകര്യങ്ങളിൽ സാമൂഹിക സാമ്പത്തിക ഘടകങ്ങളുടെ സ്വാധീനം

| ഘടകങ്ങൾ | വാസയോഗ്യ വീടുകൾ | മുറികളുടെ എണ്ണം | കക്കൂസ് | കുടിവെള്ളം സുരക്ഷിതമല്ലാത്തത് | പൈപ്പ് വെള്ളം | വൈദ്യുതീകരണം | വെള്ളം കെട്ടിനിൽക്കൽ | കൊതുക് ശല്യം |
|---|---|---|---|---|---|---|---|---|
| I | 39.9 | 3.2 | 77.2 | 36.1 | 8.7 | 52.7 | 13.6 | 73.9 |
| II | 79.5 | 4.0 | 90.4 | 21.2 | 12.8 | 79.7 | 15.2 | 76.9 |
| III | 95.2 | 4.9 | 96.4 | 9.3 | 28.1 | 95.5 | 12.9 | 77.4 |
| IV | 99.8 | 6.0 | 98.6 | 2.7 | 51.8 | 100.0 | 8.7 | 80.0 |
| പ്രദേശം | | | | | | | | |
| ഗ്രാമം | 81.8 | 4.4 | 91.3 | 36.1 | 19.0 | 83.3 | 12.9 | 75.2 |
| നഗരം | 89.9 | 4.7 | 95.4 | 21.2 | 46.8 | 94.2 | 16.9 | 88.4 |
| മതം | | | | | | | | |
| ഹിന്ദു | 80.1 | 4.3 | 90.4 | 18.7 | 20.1 | 83.1 | 14.5 | 77.1 |
| മുസ്ലീം | 89.7 | 4.8 | 93.8 | 11.5 | 23.8 | 87.6 | 12.8 | 76.5 |
| ക്രിസ്ത്യൻ | 83.6 | 4.5 | 94.0 | 15.0 | 29.6 | 86.6 | 10.9 | 77.5 |
| ജാതി | | | | | | | | |
| പിന്നോക്കം | 82.9 | 4.4 | 92.2 | 18.1 | 20.3 | 84.1 | 15.7 | 76.3 |
| മുന്നോക്കം | 86.8 | 4.8 | 93.4 | 9.7 | 25.7 | 89.8 | 10.9 | 76.6 |
| പട്ടികജാതി | 64.7 | 3.5 | 82.1 | 30.9 | 12.7 | 71.9 | 15.1 | 78.1 |
| പട്ടികവർഗം | 41.7 | 3.5 | 61.0 | 50.0 | 1.7 | 44.1 | 11.7 | 72.9 |

## അദ്ധ്യായം 4

# വരവും ചെലവും ആസ്തികളും



**വി**വിധ സ്രോതസ്സുകളിൽ നിന്നായുള്ള കുടുംബവരുമാനം കണക്കാക്കാനും കേരളപഠനം ശ്രമിക്കുകയുണ്ടായി. തൊഴിലിൽ നിന്നുള്ള വരുമാനം കൂടാതെ പെൻഷൻ, കൃഷി, മൃഗസമ്പത്ത്, ഭൂമി, മറ്റ് ആസ്തികൾ എന്നിവയിൽ നിന്നുള്ള വരുമാനവും അന്യ സംസ്ഥാനങ്ങളിലും വിദേശത്തും ജോലി ചെയ്യുന്നവർ അയക്കുന്ന വരുമാനവും കണക്കാക്കിയിരുന്നു. ഇതിൽ തന്നെ ഗൾഫ് രാജ്യങ്ങളിൽ നിന്നുള്ള വരുമാനം പ്രത്യേകം തിട്ടപ്പെടുത്തിയിരുന്നു.

**വരുമാനം**

സർവ്വേ ചെയ്ത കുടുംബങ്ങളുടെ ജില്ലതിരിച്ചുള്ള ആഭ്യന്തര മാസ വരുമാനവും പുറത്തു നിന്നു ലഭിക്കുന്ന മാസ വരുമാനവും പട്ടിക 1 ൽ നൽകിയിരിക്കുന്നു. പട്ടികയുടെ അവസാന കോളത്തിൽ മൊത്തം മധ്യമാന വരുമാനവും നൽകിയിട്ടുണ്ട്. മധ്യമാന വരുമാനം ഗണ്യമായ തോതിൽ ശരാശരിയേക്കാൾ കുറഞ്ഞിരിക്കുന്നതു ശ്രദ്ധിക്കുക. വളരെ അസന്തുലിതമായ വിതരണമാണിതു സൂചിപ്പിക്കുന്നത്. മുകൾത്തട്ടിലെ കുടുംബങ്ങൾക്ക് ക്രമാതീതമായ തോതിൽ കൂടുതൽ വരുമാനമുള്ളതുകൊണ്ടാണിത്.

ആഭ്യന്തര വരുമാനത്തിന്റെ ശരാശരി ഏറ്റവും കൂടുതലുള്ള ജില്ലകൾ ക്രമത്തിൽ കണ്ണൂർ, എറണാകുളം, കോഴിക്കോട് എന്നിവയും പുറം വരുമാനം കൂടുതലുള്ളവ തൃശ്ശൂർ, മലപ്പുറം, തിരുവനന്തപുരം എന്നിവയുമാണ്. മൊത്തം വരുമാന ശരാശരി കണ്ണൂർ, തൃശ്ശൂർ, എറണാകുളം എന്ന ക്രമത്തിലാണ്. മധ്യമാന വരുമാനമാണ് യാഥാർത്ഥ്യങ്ങളെ കൂടുതൽ പ്രതിഫലിപ്പിക്കുന്ന സൂചിക. ഇത് ഏറ്റവുമധികം എറണാകുളം, കണ്ണൂർ, തൃശ്ശൂർ എന്ന ക്രമത്തിലും ഏറ്റവും കുറവ് പാലക്കാട്, കാസറഗോഡ്, വയനാട് എന്ന ക്രമത്തിലുമാണ്.

സംസ്ഥാനത്തിന്റെ വാർഷിക ആളോഹരി വരുമാനം (പുറം വരുമാനം കൂട്ടി) 18603 രൂപയും മധ്യമാനം 11250 രൂപയുമാണ്. ആഭ്യന്തര ഉൽപ്പാദനത്തെ ആസ്പദമാക്കി പ്ലാനിങ്ങ് ബോർഡ് കണക്കാക്കിയിട്ടുള്ള ആളോഹരി വാർഷിക വരുമാനം 24053 രൂപയാണ് (Economic Review 2004). ഇത്തരത്തിൽ കണക്കാക്കുന്ന വരുമാനം കുടുംബവരുമാനത്തിൽ പൂർണ്ണമായി പ്രതിഫലിക്കുന്നില്ല. മാത്രമല്ല, ജില്ലകൾ തിരിച്ചുള്ള കണക്കുകളിലും കാര്യമായ വ്യത്യാസങ്ങളുണ്ട്. ഉദാഹരണത്തിന് ഞങ്ങളുടെ കണക്കിൽ

| പട്ടിക-1<br>കുടുംബത്തിന്റെ ആഭ്യന്തര വരുമാനവും പുറം വരുമാനവും ജില്ല തിരിച്ച്<br>(രൂപ/മാസം) | | | | |
|---|---|---|---|---|
| ജില്ല | ശരാശരി | | | മധ്യമാനം |
| | ആഭ്യന്തര വരുമാനം | പുറം വരുമാനം | മൊത്തം വരുമാനം | മൊത്തം വരുമാനം |
| തിരുവനന്തപുരം | 4912 | 1114 | 6026 | 4000 |
| കൊല്ലം | 4919 | 789 | 5708 | 3500 |
| പത്തനംതിട്ട | 5658 | 1002 | 6660 | 4000 |
| ആലപ്പുഴ | 4696 | 587 | 5284 | 3400 |
| കോട്ടയം | 5985 | 598 | 6584 | 4000 |
| ഇടുക്കി | 5438 | 211 | 5649 | 3500 |
| എറണാകുളം | 6568 | 579 | 7147 | 4800 |
| തൃശ്ശൂർ | 5724 | 1815 | 7539 | 4500 |
| പാലക്കാട് | 4163 | 476 | 4639 | 3000 |
| മലപ്പുറം | 4994 | 1535 | 6529 | 4500 |
| കോഴിക്കോട് | 6019 | 812 | 6831 | 4350 |
| വയനാട് | 5054 | 726 | 5780 | 3192 |
| കണ്ണൂർ | 6781 | 1095 | 7876 | 4550 |
| കാസർഗോഡ് | 4884 | 587 | 5471 | 3100 |
| സംസ്ഥാനം | 5483 | 947 | 6430 | 4000 |

ആളോഹരി ശരാശരിയുടേയും മധ്യമാനത്തിന്റേയും കാര്യത്തിൽ പത്താം സ്ഥാനത്താണ് ഇടുക്കി (പട്ടിക 2). പ്ലാനിങ്ങ് ബോർഡിന്റെ കണക്കു പ്രകാരം ഇടുക്കി രണ്ടാം സ്ഥാനത്താണ്. ഇതു ദാരിദ്ര്യത്തിന്റെ കണക്കുകളുമായി ഒത്തു പോകുന്നവയല്ല.

പുറം വരുമാനമുള്ള കുടുംബങ്ങളുടെ ആളോഹരി ഇങ്ങനെയല്ലാത്തവയുടെ ഇരട്ടിയോളമുണ്ട്. നഗരങ്ങളിൽ ഗ്രാമങ്ങളെ അപേക്ഷിച്ച് വരുമാനം കൂടുതലാണ് (പട്ടിക 3).

**പുറം വരുമാനം**

സംസ്ഥാനത്തെ 15.8% കുടുംബങ്ങളിൽ ഒരാളെങ്കിലും പുറത്തു പണിയെടുത്ത് വീട്ടിലേക്ക് പണമയക്കുന്നുണ്ട്. മലപ്പുറം ജില്ലയിലാണ് ഏറ്റവുമധികം (29.3%). തൊട്ടു പുറകിൽ കണ്ണൂർ, തൃശ്ശൂർ ജില്ലകളാണ്. (പട്ടിക 4). വരുമാനത്തിന്റെ തോതിലും പ്രാദേശിക ഏറ്റക്കുറച്ചിലുകളുണ്ട്. തൃശ്ശൂരിലെ ശരാശരി പുറം വരവ് മലപ്പുറത്തിന്റെ ഏതാണ്ട് ഇരട്ടിയാണ്. തൊഴിലാളികളെ അപേക്ഷിച്ച് മറ്റുള്ളവർ കൂടുതലുണ്ടെന്നതാണ് കാരണം.

മുസ്ലീം വിഭാഗത്തിൽ മൂന്നിൽ ഒന്നോളം വീടുകളിൽ പുറത്തു ജോലിയെടുക്കുന്നവരുണ്ട്. ദളിതർ, ആദിവാസികൾ എന്നിവരിൽ വളരെ കുറച്ചു പേർ മാത്രമെ ഇങ്ങനെയുള്ളവരായിട്ടുള്ളൂ. ക്രിസ്ത്യൻ വിഭാഗത്തിലാണ് ശരാശരി പുറം വരവ് കൂടുതൽ (പട്ടിക 5). പുറത്തു പണിയെടുക്കുന്നവരുടെ അനുപാതം സ്വാഭാവികമായും കൂടുതൽ സാമ്പത്തിക ഗ്രൂപ്പ് 3, 4 എന്നിവയിലാണ്. പുറം പണിയുള്ള വീടുകൾ ഈ ഗ്രൂപ്പുകളിൽ എത്തിച്ചേരാനുള്ള ഉയർന്ന സാദ്ധ്യത കൂടെയാണ് ഇതു കാണിക്കുന്നത്. സാമ്പത്തിക ഗ്രൂപ്പുകൾ തമ്മിൽ ശരാശരി പുറം വരവിൽ വലിയ അന്തരവും കാണാവുന്നതാണ്. തൊഴിലുകളിലെ വ്യത്യാസങ്ങൾ തന്നെയാണ് ഇതിനു കാരണം.

| പട്ടിക-2<br>ആളോഹരി വാർഷിക വരുമാനം ജില്ല തിരിച്ച് (രൂപ) | | | | |
|---|---|---|---|---|
| ജില്ല | ആളോഹരി വരുമാനം (ശരാശരി) | റാങ്ക് | ആളോഹരി വരുമാനം (മധ്യമാനം) | റാങ്ക് |
| തിരുവനന്തപുരം | 18502 | 6 | 12000 | 5 |
| കൊല്ലം | 17734 | 8 | 11100 | 6 |
| പത്തനംതിട്ട | 21085 | 3 | 12000 | 4 |
| ആലപ്പുഴ | 16353 | 9 | 10800 | 8 |
| കോട്ടയം | 21038 | 4 | 12171 | 2 |
| ഇടുക്കി | 15767 | 10 | 10000 | 10 |
| എറണാകുളം | 22565 | 2 | 14000 | 1 |
| തൃശ്ശൂർ | 23980 | 1 | 12000 | 3 |
| പാലക്കാട് | 13284 | 14 | 8700 | 13 |
| മലപ്പുറം | 14961 | 12 | 9643 | 11 |
| കോഴിക്കോട് | 18146 | 7 | 11000 | 7 |
| വയനാട് | 14878 | 13 | 8450 | 14 |
| കണ്ണൂർ | 20100 | 5 | 10500 | 9 |
| കാസർഗോഡ് | 15599 | 11 | 9000 | 12 |
| സംസ്ഥാനം | 18603 | | 11250 | |

| പട്ടിക-3<br>ആളോഹരി വാർഷിക വരുമാനം വിവിധ വിഭാഗങ്ങൾ തിരിച്ച് (രൂപ) | | |
|---|---|---|
| വിഭാഗം | ആളോഹരി വരുമാനം (ശരാശരി) | ആളോഹരി വരുമാനം (മധ്യമാനം) |
| **സാമ്പത്തിക ഗ്രൂപ്പ്** | | |
| I | 5056 | 4500 |
| II | 9009 | 8000 |
| III | 20164 | 15000 |
| IV | 57496 | 39000 |
| **മതം** | | |
| ഹിന്ദു | 17762 | 11400 |
| മുസ്ലീം | 17538 | 9600 |
| ക്രിസ്ത്യൻ | 21897 | 12656 |
| **ജാതി** | | |
| പിന്നോക്കം | 17558 | 11151 |
| മുന്നോക്കം | 22503 | 14400 |
| പട്ടികജാതി | 12317 | 9000 |
| പട്ടികവർഗ്ഗം | 9022 | 7200 |
| **പുറം വരുമാനം** | | |
| പുറം വരുമാനമുള്ള കുടുംബങ്ങൾ | 16094 | 10000 |
| പുറം വരുമാനമില്ലാത്ത കുടുംബങ്ങൾ | 30771 | 18000 |
| **ഗ്രാമം/നഗരം** | | |
| ഗ്രാമം | 17678 | 10800 |
| നഗരം | 24238 | 15000 |

| പട്ടിക - 4<br>പുറം വരുമാനം ലഭിക്കുന്ന കുടുംബങ്ങളുടെ അനുപാതവും (%)<br>ശരാശരി മാസം ലഭിക്കുന്ന തുകയും (രൂപ) ജില്ല തിരിച്ച് | | |
|---|---|---|
| ജില്ല | കുടുംബങ്ങളുടെ അനുപാതം | തുക |
| തിരുവനന്തപുരം | 13.6 | 8204 |
| കൊല്ലം | 15.0 | 5269 |
| പത്തനംതിട്ട | 14.7 | 6797 |
| ആലപ്പുഴ | 13.3 | 4428 |
| കോട്ടയം | 7.6 | 7924 |
| ഇടുക്കി | 5.1 | 4180 |
| എറണാകുളം | 8.0 | 7231 |
| തൃശ്ശൂർ | 17.0 | 10697 |
| പാലക്കാട് | 16.3 | 2914 |
| മലപ്പുറം | 29.3 | 5232 |
| കോഴിക്കോട് | 16.8 | 4841 |
| വയനാട് | 10.4 | 6977 |
| കണ്ണൂർ | 23.0 | 4756 |
| കാസർഗോഡ് | 13.9 | 4227 |
| സംസ്ഥാനം | 15.8 | 5979 |

| പട്ടിക - 5<br>പുറം വരുമാനം ലഭിക്കുന്ന കുടുംബങ്ങളുടെ അനുപാതവും (%)<br>ശരാശരി മാസം ലഭിക്കുന്ന തുകയും (രൂപ) വിഭാഗം തിരിച്ച് | | |
|---|---|---|
| വിഭാഗം | കുടുംബങ്ങളുടെ അനുപാതം | തുക |
| **സാമ്പത്തിക ഗ്രൂപ്പ്** | | |
| I | 4.8 | 1753 |
| II | 13.0 | 2958 |
| III | 20.9 | 5522 |
| IV | 20.4 | 15224 |
| **മതം** | | |
| ഹിന്ദു | 10.4 | 4522 |
| മുസ്ലിം | 34.3 | 6709 |
| ക്രിസ്ത്യൻ | 11.6 | 7350 |
| **ജാതി** | | |
| പിന്നോക്കം | 11.4 | 4573 |
| മുന്നോക്കം | 14.5 | 4996 |
| പട്ടികജാതി | 3.3 | 3066 |
| പട്ടികവർഗ്ഗം | 1.7 | 4000 |
| **ഗ്രാമം/നഗരം** | | |
| ഗ്രാമം | 16.0 | 5969 |
| നഗരം | 14.6 | 6051 |

പുറം ജോലിക്കാരിൽ 70 ശതമാനവും ഗൾഫ് രാജ്യങ്ങളിലാണ്. നാലിലൊന്നോളം ഇന്ത്യയിലെ മറ്റു സംസ്ഥാനങ്ങളിൽ പണിയെടുക്കുന്നവരാണ്. ഗൾഫ് ഇതര രാജ്യങ്ങളിൽ വളരെ കുറച്ചു പേർ മാത്രമേയുള്ളൂ. പക്ഷേ ഈ രാജ്യങ്ങളിൽ നിന്നുള്ള ശരാശരി പുറം വരവ് ഗൾഫ് രാജ്യങ്ങളുടേതിന്റെ ഏതാണ്ട് ഇരട്ടിയാണ്. മൊത്തം പുറം വരുമാനത്തിന്റെ 78.4% ഗൾഫിൽ നിന്നു തന്നെയാണ് (പട്ടിക 6)

**പട്ടിക - 6**
**പുറം വരുമാനം സ്രോതസ്സും തുകയും**

| സ്രോതസ്സ് | ജോലിയെടുക്കുന്നവരുടെ % | ശരാശരി മാസം അയക്കുന്ന തുക (രൂപ) | മൊത്തം പുറം വരുമാനത്തിന്റെ % |
|---|---|---|---|
| മറ്റു സംസ്ഥാനം | 26.2 | 2247 | 12.7 |
| ഗൾഫ് രാജ്യങ്ങൾ | 70.0 | 5205 | 78.4 |
| മറ്റു രാജ്യങ്ങൾ | 3.8 | 10962 | 9.0 |

**പട്ടിക - 7**
**പുറം വരുമാനം - തൊഴിൽ തിരിച്ച്**

| സ്രോതസ്സ് | ജോലിയെടുക്കുന്നവരുടെ % | ശരാശരി മാസം അയക്കുന്ന തുക (രൂപ) | മൊത്തം പുറം വരുമാനത്തിന്റെ % |
|---|---|---|---|
| തൊഴിലാളി | 51.9 | 3727 | 38.3 |
| വെള്ളക്കോളർ | 6.4 | 4970 | 6.3 |
| ബിസിനസ്സ് | 9.0 | 5470 | 9.7 |
| പ്രൊഫഷണൽ | 12.6 | 9697 | 24.2 |
| മറ്റുള്ളവർ | 20.1 | 5408 | 21.5 |

പുറത്തു പണിയെടുക്കുന്നവരിൽ പകുതിയിലേറെ തൊഴിലാളികളാണ്. പ്രൊഫഷനലുകളെ അപേക്ഷിച്ച് വളരെ കുറച്ചു മാത്രമേ അവർക്ക് നാട്ടിലേക്ക് പണം അയക്കാൻ കഴിയുന്നുള്ളൂ (പട്ടിക 7). എന്നിരിക്കിലും മൊത്തം പുറം വരവിന്റെ ഏറ്റവും വലിയ പങ്ക് തൊഴിലാളികളുടേതാണ് (38.3%).

**ഭൂമി**

ശരാശരി 82.8 സെന്റ് ഭൂമിയാണ് ഒരു കുടുംബത്തിന് കൈവശമുള്ളത്. വിവിധ സാമൂഹ്യ സാമ്പത്തിക തരംതിരിവുകൾ പ്രകാരമുള്ള കൈവശഭൂമി പട്ടിക 8 ൽ നൽകിയിരിക്കുന്നു.

പട്ടിക 8ൽ ഏറ്റവും വലിയ അന്തരം സാമ്പത്തിക ഗ്രൂപ്പുകൾ തമ്മിലാണ്. ഏറ്റവും സമ്പന്നരായ ഗ്രൂപ്പ് IV കാർക്ക് ഏറ്റവും ദരിദ്രരായ ഗ്രൂപ്പ് I കാരേക്കാൾ അഞ്ചിരട്ടി കൈവശ ഭൂമി ഉണ്ടെന്നു കാണാം. ക്രിസ്ത്യാനികൾക്ക് ഹിന്ദു മുസ്ലീം വിഭാഗങ്ങളേക്കാൾ ഭൂമി ഉണ്ടെന്നത് അവർക്കിടയിൽ കൃഷി ചെയ്യുന്നവർ കൂടുതൽ ഉണ്ടെന്നതിന്റെ പ്രതിഫലനമാകാം. പിന്നോക്ക ജാതിക്കാരേക്കാൾ കൂടുതൽ ഭൂമി ഇപ്പോഴും മുന്നോക്കക്കാർക്കാണ്. ഏറ്റവും കുറവ് കൈവശ ഭൂമി പട്ടിക ജാതിയിൽ പെട്ടവർക്കാണ്. അതേ സമയം ഏറ്റവുമധികം ഭൂമി പട്ടികവർഗ്ഗത്തിൽ പെട്ടവർക്കാണെന്ന പഠനഫലം മുഖവിലയ്ക്കെടുക്കാൻ പ്രയാസമുണ്ട്. ഏറ്റവും ദരിദ്രരായ ഇവർ അവകാശപ്പെടുന്ന

ഭൂമിയുടെ ഏറിയ പങ്കും കൃഷിയോഗ്യമല്ലാത്തതോ അന്യാധീനപ്പെട്ടതോ ആയിരിക്കാനുള്ള സാധ്യത തള്ളിക്കളയാവുന്നതല്ല. പഠന സാമ്പിളിൽ പട്ടികവർഗക്കാരുടെ എണ്ണം വളരെ കുറവായിരുന്നു എന്നതും ഓർക്കേണ്ടതുണ്ട്.

**ഉപഭോക്തൃവസ്തുക്കളുടെ ഉടമസ്ഥത**

വിവിധ സാമ്പത്തിക ഗ്രൂപ്പുകളിൽ പെട്ടവർക്ക് ഏതെല്ലാം ഉപഭോക്തൃ വസ്തുക്കൾ ഉണ്ടെന്നത് ശതമാനക്കണക്കിൽ പട്ടിക 9 ൽ നൽകിയിരിക്കുന്നു. താരതമ്യത്തിനായി ഇവയിൽ ചിലതിന്റെ 2001 സെൻസസിലെ അഖിലേന്ത്യാ തോതുകളും പട്ടികയിൽ കാണാം.

ഉപഭോക്തൃ ഉല്പന്നങ്ങളുടെ പ്രധാന വിപണിയായി കേരളം അറിയപ്പെടുന്നത് എന്തുകൊണ്ടെന്ന് വ്യക്തം. ഏതാണ്ട് മൂന്നിൽ രണ്ടു വീടുകളിൽ ടെലിവിഷനും പകുതിയിലേറെ വീടുകളിൽ മിക്സിയും ഗ്യാസ് കണക്ഷനുമുണ്ട്. മൂന്നിൽ ഒന്ന് വീടുകളിൽ റെഫ്രിജറേറ്റർ ഉണ്ട്.

**പട്ടിക 8**
**കുടുംബത്തിന്റെ ശരാശരി കൈവശ ഭൂമി**

| സാമ്പത്തിക ഗ്രൂപ്പ് | സെന്റിൽ |
|---|---|
| I | 38.2 |
| II | 55.5 |
| III | 93.9 |
| IV | 189.1 |
| ആകെ | 82.8 |
| **മതം** | |
| ഹിന്ദു | 69.1 |
| മുസ്ലീം | 77.1 |
| ക്രിസ്ത്യൻ | 126.4 |
| **ജാതി** | |
| പിന്നോക്കം | 62.6 |
| മുന്നോക്കം | 105.2 |
| പട്ടികജാതി | 27.0 |
| പട്ടികവർഗ്ഗം | 138.7 |

**പട്ടിക 9**
**ഉപഭോക്തൃ വസ്തുക്കളുടെ ഉടമസ്ഥത സാമ്പത്തിക ഗ്രൂപ്പ് അനുസരിച്ച് (%)**

| | സാമ്പത്തിക ഗ്രൂപ്പ് | | | | | |
|---|---|---|---|---|---|---|
| ഉപഭോക്തൃ വസ്തുക്കൾ | I | II | III | IV | എല്ലാം | ഇന്ത്യ 2001 |
| റേഡിയോ | 46 | 60 | 70 | 84 | 66 | 35 |
| ടി വി | 12 | 42 | 78 | 99 | 61 | 32 |
| ഇസ്തിരിപ്പെട്ടി | 12 | 36 | 73 | 98 | 57 | – |
| മിക്സി/ഗ്രൈൻഡർ | 3 | 27 | 72 | 96 | 52 | – |
| പാചകവാതകം | 4 | 24 | 71 | 98 | 51 | – |
| തീൻമേശ | 5 | 25 | 64 | 94 | 47 | – |
| ഫോൺ | 3 | 17 | 58 | 96 | 42 | 9 |
| പമ്പ്സെറ്റ് | 4 | 18 | 52 | 86 | 39 | – |
| റഫ്രിജറേറ്റർ | 0 | 6 | 43 | 96 | 32 | – |
| സൈക്കിൾ | 14 | 23 | 32 | 38 | 28 | 44 |
| തയ്യൽ മെഷീൻ | 9 | 16 | 26 | 47 | 23 | – |
| സോഫാസെറ്റ് | 1 | 6 | 28 | 77 | 23 | – |
| വി സി ആർ | 1 | 8 | 28 | 62 | 22 | – |
| ഇരുചക്രവാഹനം | 0 | 4 | 23 | 62 | 18 | 12 |
| അലക്കുയന്ത്രം | 0 | 1 | 11 | 64 | 12 | – |
| മൊബൈൽ ഫോൺ | 0 | 2 | 10 | 38 | 10 | – |
| കാമറ | 0 | 2 | 10 | 39 | 9 | – |
| കാർ/ജീപ്പ് | 0 | 1 | 6 | 41 | 7 | 3 |
| കമ്പ്യൂട്ടർ | 0 | 0 | 2 | 24 | 4 | – |
| എയർകണ്ടീഷണർ | 0 | 0 | 0 | 8 | 1 | – |




ചിത്രം 1
ഒരു ഉപഭോഗവസ്തുവോ അതിൽ കുറവോ മാത്രമുള്ള കുടുംബങ്ങളുടെ അനുപാതം
(സാമ്പത്തിക ഗ്രൂപ്പ്)

സൈക്കിൾ ഒഴികെ മറ്റെല്ലാ വസ്തുക്കളുടേയും ഉടമസ്ഥതാ തോത് ഇന്ത്യൻ ശരാശരിയേക്കാൾ വളരെ കൂടുതലാണ്.

എല്ലാ ഉൽപ്പന്നങ്ങളുടെ കാര്യത്തിലും സംസ്ഥാന ശരാശരി ഇന്ത്യൻ ശരാശരിയേക്കാൾ ഉയർന്നതാണെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ. നേരത്തെ ആഡംബരമായി കണക്കാക്കിയിരുന്ന പല ഉൽപ്പന്നങ്ങളും ഇന്നത്തെ സാഹചര്യത്തിൽ ദൈനംദിന ജീവിതത്തിൽ പോലും അത്യാവശ്യങ്ങളായി മാറിയിരിക്കുന്നു. എന്നിട്ടും ഇവയുടെ ഉടമസ്ഥാവകാശത്തിൽ വിവിധ സാമ്പത്തിക വിഭാഗങ്ങൾക്കിടയിലെ അന്തരം ശ്രദ്ധിക്കേണ്ടതാണ്. ചിത്രം ഒന്ന് ഇക്കാര്യം വ്യക്തമാക്കുന്നു. ഓരോ വിഭാഗത്തിലും മുകളിൽ പറഞ്ഞ 21 ഇനങ്ങളിൽ തീരെ ഇല്ലാത്തതോ ഒരെണ്ണം മാത്രമുള്ളതോ ആയ കുടുംബങ്ങളുടെ അനുപാതം കാണിക്കുന്നു.

**ഉപഭോക്തൃ ചെലവ്**

കുടുംബങ്ങളുടെ പ്രതിമാസ ചെലവ് നാല് സാമ്പത്തിക ഗ്രൂപ്പുകൾക്കും വ്യവഛേദിച്ചുകൊണ്ട് പട്ടിക-10 ൽ നൽകിയിരിക്കുന്നു. ഇതോടൊപ്പം ചെലവിന്റെ വ്യതിയാനത്തിന്റെ സൂചികയും കൊടുക്കുന്നു. ഗ്രൂപ്പ് IV ഉം ഗ്രൂപ്പ് I ഉം തമ്മിൽ ഓരോ ഇനത്തിലന്റെയും ചെലവിന്റെ അനുപാതമായാണ് ഈ സൂചിക കണക്കാക്കിയത്. ഇതിന്റെ മൂല്യം ഒന്നോ ഒന്നിനടുത്തോ ആണെങ്കിൽ വാങ്ങുന്ന ഉൽപ്പന്നത്തിന്റെ അത്യാവശ്യകത കാണിക്കുന്നു. മൂല്യം കൂടുന്നതിനനുസരിച്ച് വസ്തുവിന്റെ ആഡംബര സ്വഭാവം കൂടിവരുന്നു.

പട്ടിക 3 അനുസരിച്ച് പ്രതിമാസ കുടുംബചെലവ് 4481 രൂപയാണ്. EG Iന്റേത് 2385 രൂപയും, EG നാലിന്റേത് 9158 രൂപയും. ഒന്നാമത്തെ ഗ്രൂപ്പിലെ കുടുംബങ്ങളിൽ അംഗങ്ങൾ പൊതുവിൽ കൂടുതലായതിനാൽ യഥാർത്ഥത്തിലുള്ള പ്രതിമാസ ചെലവിന്റെ അനുപാതം നാലാമത്തെതിനെ അപേക്ഷിച്ച് പിന്നെയും കുറയാനാണ് സാദ്ധ്യത. വരവിനെ അപേക്ഷിച്ച് കുടുംബച്ചെലവിന്റെ ഏറ്റക്കുറച്ചിലുകൾ താരതമ്യേന കുറവായിരിക്കും. എന്നാൽ പോലും മാറ്റം വരാനുള്ള സാധ്യത കുറവാണ്. EG ഒന്നിലെ ഒരു കുടുംബത്തിന്റേതിനേക്കാൾ 3.8 ഇരട്ടിയാണ് നാലാമത്തെ ഗ്രൂപ്പിലെ ഒരു കുടുംബത്തിന്റെ ശരാശരി ചെലവ്. ഭക്ഷ്യപദാർത്ഥങ്ങളിൽ ഈ അന്തരം ഏറ്റവും പ്രകടമായിട്ടുള്ളത് പാൽ, മത്സ്യം, മാംസം, മുട്ട, പഴം, ബേക്കറി സാധനങ്ങൾ എന്നിവയുടെ കാര്യത്തിലാണ്. അത്യാവശ്യ പോഷകവസ്തുക്കളാണെങ്കിൽപ്പോലും പച്ചക്കറി, പയർ ഉൽപ്പന്നങ്ങൾ എന്നിവപോലും ദരിദ്രർ വളരെ കുറച്ച് മാത്രമെ വാങ്ങുന്നുള്ളൂ. നാലാം

ഗ്രൂപ്പിലെ ഒരു ശരാശരി കുടുംബത്തിന്റെ ഫോൺബിൽ, വിനോദം, ദീർഘസ്ഥായിയായ ഉപഭോക്തൃ ഉൽപ്പന്നം എന്നിവയിലുള്ള ചെലവ് വളരെ കൂടുതലാണ്. നാലാം ഗ്രൂപ്പിലെ ഒരു കുടുംബം വിദ്യാഭ്യാസ ആവശ്യത്തിനായി ദരിദ്ര കുടുംബങ്ങളുടേതിനേക്കാൾ 19.3 ഇരട്ടി ചെലവാക്കുന്നു. തൊട്ടടുത്ത മൂന്നാം ഗ്രൂപ്പിലെ ഒരു കുടുംബം വിദ്യാഭ്യാസത്തിനായി ശരാശരി ചെലവാക്കുന്നതിന്റെ നാലിരട്ടിയിലധികം നാലാം ഗ്രൂപ്പിലെ ഒരു കുടുംബം ശരാശരി ചെലവാക്കുന്നുണ്ട്. എന്നാൽ എല്ലാ വിഭാഗങ്ങൾക്കി

**പട്ടിക 10**
**പ്രതിമാസ ഉപഭോഗ ചെലവ് രൂപയിൽ (സാമ്പത്തിക വിഭാഗം അനുസരിച്ച്)**

| നമ്പർ | ഇനം | സാമ്പത്തിക വിഭാഗം | | | | | വ്യത്യാസ സൂചിക |
|---|---|---|---|---|---|---|---|
| | | I | II | III | IV | എല്ലാം | |
| 1 | ധാന്യം | 391 | 484 | 523 | 484 | 488 | 1.2 |
| 2 | കിഴങ്ങ് | 41 | 57 | 65 | 58 | 58 | 1.4 |
| 3 | പയറുവർഗ്ഗം | 34 | 57 | 79 | 109 | 69 | 3.2 |
| 4 | പച്ചക്കറി | 93 | 135 | 194 | 271 | 169 | 2.9 |
| 5 | പാൽ | 46 | 112 | 224 | 383 | 180 | 8.3 |
| 6 | ഭക്ഷ്യ എണ്ണ | 89 | 126 | 163 | 205 | 145 | 2.3 |
| 7 | മീൻ/ഇറച്ചി/മുട്ട | 133 | 221 | 332 | 535 | 290 | 4.0 |
| 8 | പഴങ്ങൾ | 24 | 49 | 100 | 200 | 84 | 8.3 |
| 9 | പഞ്ചസാര | 61 | 76 | 78 | 84 | 75 | 1.4 |
| 10 | ഉപ്പ് | 10 | 11 | 11 | 13 | 11 | 1.3 |
| 11 | പലവ്യഞ്ജനങ്ങൾ | 94 | 140 | 200 | 285 | 175 | 3.0 |
| 12 | ബേക്കറി പലഹാരം | 31 | 59 | 100 | 194 | 87 | 6.3 |
| 13 | ഹോട്ടൽ ഭക്ഷണം | 31 | 60 | 126 | 135 | 92 | 4.4 |
| 14 | മദ്യം | 51 | 60 | 84 | 115 | 75 | 2.3 |
| 15 | പുകയില/ആൽക്കഹോൾ | 75 | 111 | 139 | 134 | 120 | 1.8 |
| 16 | സോപ്പ് മുതലായവ | 61 | 85 | 115 | 168 | 103 | 2.8 |
| 17 | ഇന്ധനം | 56 | 123 | 216 | 326 | 175 | 5.8 |
| 18 | വൈദ്യുതി | 34 | 78 | 170 | 383 | 144 | 11.3 |
| 19 | വിനോദം | 6 | 24 | 63 | 143 | 51 | 23.8 |
| 20 | വാടക | 4 | 14 | 38 | 98 | 32 | 24.5 |
| 21 | പത്രം | 11 | 27 | 75 | 162 | 60 | 14.7 |
| 22 | ഫോൺ | 7 | 39 | 199 | 622 | 165 | 88.9 |
| 23 | പക്ഷികൾ/മൃഗങ്ങൾ | 12 | 26 | 74 | 101 | 52 | 8.4 |
| 24 | തുണി | 130 | 173 | 259 | 435 | 232 | 3.3 |
| 25 | പാദരക്ഷ | 41 | 64 | 85 | 135 | 77 | 3.3 |
| 26 | വീട് റിപ്പയർ | 42 | 57 | 118 | 500 | 130 | 11.9 |
| 27 | ഉപഭോക്തൃ ഉല്പന്നം | 17 | 42 | 107 | 404 | 104 | 23.8 |
| 28 | വിദ്യാഭ്യാസം | 71 | 106 | 337 | 1369 | 334 | 19.3 |
| 29 | ആരോഗ്യം | 690 | 583 | 706 | 1107 | 702 | 1.6 |
| | ആകെ | 2385 | 3199 | 4981 | 9158 | 4481 | 3.8 |

ടയിലും ആരോഗ്യച്ചെലവുകളുടെ അനുപാതത്തിൽ കാര്യമായ മാറ്റമില്ല. ആരോഗ്യച്ചെലവ് ഒരു അത്യാവശ്യമായി നിലനിൽക്കുമ്പോൾ വർത്തമാന കേരള സമൂഹത്തിൽ വിദ്യാഭ്യാസ ചെലവുകൾ കൂടുതൽ 'ആഡംബര'മായി മാറിയിരിക്കുന്നു.

പ്രതിശീർഷ ഉപഭോക്തൃ ചെലവിന്റെ വിശദാംശങ്ങൾ NSSO കണക്കുകളുമായി താരതമ്യം ചെയ്തുകൊണ്ട് പട്ടിക-11 ൽ നൽകിയിരിക്കുന്നു.

**പട്ടിക 11**
**പ്രതിമാസ ഉപഭോഗ ചെലവ്-ഇന്ത്യ കേരളം**

| താമസസ്ഥലം | KSSP 2004 | NSSO 2002കേരളം | NSSO 2002 ഇന്ത്യ |
|---|---|---|---|
| ഗ്രാമം | 1059.2 | 881.0 | 554.0 |
| നഗരം | 1397.1 | 1267.0 | 1052.0 |
| ആകെ | 1105.7 | - | - |

**പട്ടിക 12**
**ഉപഭോഗ ദാരിദ്ര്യവും സമ്പന്നതയും NSSO-2002 ഉമായി താരതമ്യം**

| മാനദണ്ഡം | ഇന്ത്യ (%) | കേരളം (%) |
|---|---|---|
| MPCE<300 ഗ്രാമം | 13.0 | 8.0 |
| MPCE<470 ഗ്രാമം | 50.0 | 24.7 |
| MPCE>500 നഗരം | 80.0 | 85.9 |
| MPCE>1500 നഗരം | 16.0 | 27.7 |

MPCE = പ്രതിശീർഷ ഉപഭോഗചെലവ് (പ്രതിമാസം)

**പട്ടിക-13**
**പ്രതിശീർഷ(മാസ)**
**ഉപഭോഗ ചെലവ് (ജില്ല തിരിച്ച്)**

| ജില്ല | ചെലവ്(രൂപ) |
|---|---|
| തിരുവനന്തപുരം | 1314.7 |
| കൊല്ലം | 1121.4 |
| പത്തനംതിട്ട | 1323.7 |
| ആലപ്പുഴ | 960.1 |
| കോട്ടയം | 1174.2 |
| ഇടുക്കി | 1013.6 |
| എറണാകുളം | 1359.7 |
| തൃശൂർ | 1320.8 |
| പാലക്കാട് | 752.5 |
| മലപ്പുറം | 946.9 |
| കോഴിക്കോട് | 943.5 |
| വയനാട് | 915.3 |
| കണ്ണൂർ | 1076.5 |
| കാസർഗോഡ് | 913.5 |

**പട്ടിക-14**
**വിവിധ വിഭാഗങ്ങൾ അനുസരിച്ച്**
**പ്രതിശീർഷ പ്രതിമാസ ഉപഭോഗ ചെലവ്**

| വിഭാഗം | ചെലവ്(രൂപ) |
|---|---|
| I | 480 |
| II | 663 |
| III | 1245 |
| IV | 2731 |
| **ആകെ** | **1106** |
| **താമസസ്ഥലം** | |
| ഗ്രാമം | 1059 |
| നഗരം | 1397 |
| **മതം** | |
| ഹിന്ദു | 1064 |
| മുസ്ലീം | 964 |
| ക്രിസ്ത്യൻ | 1371 |
| **ജാതി** | |
| പിന്നോക്കം | 1036 |
| മുന്നോക്കം | 1293 |
| പട്ടികജാതി | 873 |
| പട്ടികവർഗ്ഗം | 623 |

ചെലവ് നിർണ്ണയിച്ച കാലയളവിൽ ചില വ്യത്യാസങ്ങളുണ്ടെങ്കിലും കേരളത്തിന്റെ ഉപഭോക്തൃ കണക്കുകൾ രണ്ട് സ്രോതസ്സുകളിലും തുല്യമാണ്. അത് ഇന്ത്യൻ ശരാശരിയെക്കാൾ വളരെ കൂടുതലാണ്, ഗ്രാമതലത്തിൽ ഏതാണ്ട് ഇരട്ടിയാണ്. ജനസംഖ്യയിൽ നല്ലൊരു ഭാഗം ഗ്രാമീണരാണല്ലോ. ഇതിന്റെ കാരണം ദരിദ്രരുടെ എണ്ണത്തിൽ ഉണ്ടായ കുറവ് മാത്രമല്ല; ഒരുപക്ഷെ അതിനേക്കാൾ പ്രധാനമായി, സമ്പന്ന വിഭാഗത്തിന്റെ വർദ്ധനവാണ്. പട്ടിക 12 കാണുക. പ്രതിമാസ പ്രതിശീർഷ ഉപഭോഗ ച്ചെലവ് ജില്ലതിരിച്ചും വിവിധ വിഭാഗങ്ങളുടെ അടിസ്ഥാനത്തിലും യഥാക്രമം പട്ടിക 13 ലും 14 ലും നൽകിയിരിക്കുന്നു.

പട്ടിക 14 അനുസരിച്ച് പ്രതിശീർഷ ഉപഭോഗ ചെലവിന്റെ ശരാശരിയിൽ താഴെ മാത്രം ചെലവാക്കുന്നവരാണ് EG I, II വിഭാഗങ്ങൾ; ഗ്രാമീണർ, ഹിന്ദു- മുസ്ലിം വിഭാഗക്കാർ, പിന്നോക്ക ജാതിക്കാർ, പട്ടികജാതി/വർഗ്ഗം എന്നിവർ. ശരാശരിയെക്കാൾ മുന്നിലുള്ളവർ EG III, IV, നഗരവാസികൾ, ക്രിസ്ത്യാനികൾ, ഹിന്ദുമതത്തിലെ മുന്നോക്കക്കാർ എന്നിവരാണ്. ഉപഭോഗം കൂടുതലുള്ളവർ കൂടുതലായി താമസിക്കുന്നത് എറണാകുളം, പത്തനംതിട്ട, തൃശ്ശൂർ, തിരുവനന്തപുരം, കോട്ടയം, കൊല്ലം ജില്ലകളിലാണ്. മറ്റ് ജില്ലകളിലെല്ലാം ശരാശരിയെക്കാൾ കുറവാണ് ഉപഭോക്തൃ ചെലവ്; ഏറ്റവും കുറവ് പാലക്കാട് ജില്ലയിലും.

**ദുരന്ത ചെലവുകൾ**

സാധാരണയായി കടത്തിൽ അവസാനിക്കുന്ന രണ്ട് പ്രധാന തരം ചെലവുകൾ വിവാഹത്തിന്റേതും ചികിത്സയുടേതുമാണ്. പിന്നിട്ട അഞ്ച് വർഷത്തെ വിവാഹ ചെലവ് സംബന്ധിച്ച് സർവെയിലൂടെ ലഭ്യമായ കണക്കുകൾ വെച്ച് കേരളത്തിലെ മൊത്തം വിവാഹ ചെലവ് പ്രൊജക്ട് ചെയ്താൽ അത് പ്രതിവർഷം ഏതാണ്ട് 6787 കോടി രൂപ വരും. ഇത് സംസ്ഥാനത്തെ ഓരോ കുടുംബത്തിന്നും 11,311 രൂപയുടെ ബാദ്ധ്യത ഉണ്ടാക്കുന്നതായി കണക്കാക്കാം; അതായത് ഒരു കുടുംബത്തിന്റെ മൊത്തം വരുമാനത്തിന്റെ 14.7%. വിവാഹം നടന്ന കുടുംബങ്ങളിൽ സ്വാഭാവികമായും തുക ഇതിനേക്കാൾ കൂടുതലായിരിക്കും. പട്ടിക 15 ൽ ഇക്കാര്യങ്ങൾ വിശദമായി നൽകിയിരിക്കുന്നു.

പട്ടികവർഗ്ഗക്കാർ ഒഴികെ എല്ലാ വിഭാഗക്കാരും വിവാഹത്തിനായി വൻ തുക ചെലവഴിക്കുന്നു. EG ഒന്നിൽപ്പെട്ട കുടുംബങ്ങൾ പോലും ഒരു വിവാഹത്തിന്നായി ശരാശരി 81,409 രൂപ ചെലവാക്കുന്നു. നാലാമത്തെ ഗ്രൂപ്പിൽ ഇത് ശരാശരി രണ്ടര ലക്ഷമാണ്. വർദ്ധിച്ചുവരുന്ന സ്ത്രീധനാവശ്യവും, സ്വർണ്ണം കൂടുതലായി വാങ്ങേണ്ടിവരുന്നതുമാണ് വിവാഹ ചെലവിന്റെ വർദ്ധനവിന് പ്രധാന കാരണം. പട്ടിക 16 ൽ ഇതിന്റെ വിശദാംശങ്ങൾ നൽകിയിരിക്കുന്നു.

**പട്ടിക-15**
**ശരാശരി വിവാഹ ചെലവ് (സാമൂഹ്യസാമ്പത്തിക ഘടകങ്ങൾക്കനുസൃതമായി)**

| ഘടകങ്ങൾ | തുക (രൂപ) |
|---|---|
| I | 81409 |
| II | 103290 |
| III | 155492 |
| IV | 251149 |
| ആകെ | 138976 |
| **മതം** | |
| ഹിന്ദു | 120176 |
| മുസ്ലീം | 166643 |
| ക്രിസ്ത്യൻ | 149253 |
| **ജാതി** | |
| പിന്നോക്കം | 129021 |
| മുന്നോക്കം | 134471 |
| പട്ടികജാതി | 74342 |
| പട്ടികവർഗ്ഗം | 18911 |

പട്ടികവർഗ്ഗക്കാരാണ് കുറഞ്ഞ തോതിൽ സ്ത്രീധനം വാങ്ങുന്നതും

| പട്ടിക-16<br>സ്ത്രീധന, സ്വർണ്ണ സ്വാധീനം വ്യത്യസ്ത വിഭാഗങ്ങളിൽ | | |
|---|---|---|
| **ഘടകങ്ങൾ** | **സ്ത്രീധനം %** | **വാങ്ങിയ സ്വർണ്ണം (പവൻ)** |
| I | 74 | 15 |
| II | 69 | 20 |
| III | 66 | 30 |
| IV | 59 | 64 |
| ശരാശരി | 67 | 28 |
| **മതം** | | |
| ഹിന്ദു | 57 | 26 |
| മുസ്ലീം | 76 | 33 |
| ക്രിസ്ത്യൻ | 80 | 24 |
| **ജാതി** | | |
| പിന്നോക്കം | 62 | 28 |
| മുന്നോക്കം | 47 | 33 |
| പട്ടികജാതി | 66 | 13 |
| പട്ടികവർഗ്ഗം | 22 | 10 |

സ്വർണ്ണം ഉപയോഗിക്കുന്നതും. സ്ത്രീധനം കൂടുതൽ ക്രിസ്ത്യാനികൾക്കിടയിലാണ്; ഒരുപക്ഷെ ഇത് നിലവിൽ തുടർന്നുവരുന്ന കുടുംബസ്വത്തിന്റെ പിന്തുടർച്ചാവകാശ ത്തിന്റെ ഭാഗമായേക്കാം. എന്നാൽ, സ്ത്രീധനത്തിന്നെതിരെ മതപരമായ വിലക്കുകൾ നിലനിൽക്കുമ്പോഴും മുസ്ലീങ്ങൾക്കിടയിൽ ഈ സമ്പ്രദായം വളരെ കൂടുതലാണെന്ന് കാണുന്നു.

**ചികിത്സാ ചെലവ്**

ആശുപത്രിയിലെ കിടത്തി ചികിത്സാചെലവ് കേരളത്തിൽ വളരെ കൂടുതലാണ്; ഒരു പ്രാവശ്യത്തേക്ക് ഏതാണ്ട് 10,000 രൂപ. സർവെ കണക്കുകൾ പ്രൊജക്ട് ചെയ്താൽ കേരളത്തിലെ ആസ്പത്രിയിൽ കിടത്തി ചികിത്സാചെലവ് തന്നെ വർഷത്തിൽ ഏതാണ്ട് 2800 കോടി രൂപ വരുന്നുണ്ട്. പട്ടിക 17 കാണുക.

| പട്ടിക-17<br>പ്രതിശീർഷ ആശുപത്രി കിടത്തി ചികിത്സാ ചെലവ് | |
|---|---|
| സാമ്പത്തിക ഗ്രൂപ്പ് | തുക (രൂപ) |
| I | 6698.8 |
| II | 7040.3 |
| III | 11699.3 |
| IV | 17177.7 |
| ശരാശരി | 9680.8 |

ദുരന്ത ചെലവുകളാണ് പ്രധാനമായും കടം വർദ്ധിപ്പി ക്കുന്നത് (പട്ടിക 18). കടത്തിന്റെ മറ്റ് കാരണങ്ങൾ വീട് നിർമാ

| പട്ടിക-18<br>കഴിഞ്ഞ 5 വർഷക്കാലത്തെ വായ്പ | | | |
|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | വായ്പ എടുത്ത കുടുംബങ്ങൾ(%) | ശരാശരി വായ്പ തുക | കുടുംബ വരുമാന ത്തിന്റെ അനുപാതം |
| I | 60 | 14496 | 13 |
| II | 66 | 26449 | 13 |
| III | 61 | 53289 | 15 |
| IV | 50 | 105897 | 12 |
| ശരാശരി | 61 | 44310 | 13 |

| പട്ടിക-19<br>വായ്പ കാരണങ്ങൾ (%) കുടുംബത്തിന്റെ ശരാശരി വായ്പ<br>(5 വർഷത്തേക്ക് -%) | | |
|---|---|---|
| കാരണങ്ങൾ | ശതമാനം | ശരാശരി തുക (രൂപ) |
| വിവാഹം | 20 | 79017 |
| വീട്നിർമാണം | 18 | 106539 |
| ചികിത്സാ ചെലവ് | 12 | 34642 |
| വീട്റിപ്പയർ | 10 | 36635 |
| ജോലിക്ക് | 10 | 101586 |
| വാഹനം വാങ്ങുന്നതിന് | 5 | 111380 |
| ഭൂമി വാങ്ങാൻ | 4 | 106558 |
| ഉപഭോഗം | 2 | 24352 |
| വിവിധ കാരണങ്ങൾ | 1 | 188098 |
| മറ്റുള്ളവ | 19 | 55018 |

ണമോ വാഹനം വാങ്ങിക്കലോ ആണ്. ഇതിന്റെ വിവരങ്ങൾ പട്ടിക 19 ൽ നൽകിയിരിക്കുന്നു.

വായ്പ എടുക്കുന്ന കുടുംബങ്ങളുടെ അനുപാതവും, വായ്പയും വരുമാനവും തമ്മിലുള്ള അനുപാതവും വിവിധ ഗ്രൂപ്പുകൾക്കിടയിൽ ഏതാണ്ട് തുല്യമാണ്. വരുമാനം കൂടുന്നതിനനുസരിച്ച് വായ്പാ തുകയും കൂടി വരുന്നതായി കാണാം. വായ്പയുടെ കാരണങ്ങൾ പട്ടിക 19 ൽ കൊടുത്തിരിക്കുന്നു. വിവാഹമാണ് കാരണങ്ങളിൽ പ്രധാനം.

പട്ടിക19 ൽ കൊടുത്ത കാരണങ്ങളെ പൊതുവിൽ രണ്ടായി തിരിക്കാം- ആസ്തി ഉണ്ടാക്കുന്നവയും ദൈന്യത മൂലമുള്ളവയും. ഭവന നിർമാണം, വാഹനം വാങ്ങൽ, ജോലി സമ്പാദിക്കൽ എന്നിവയൊക്കെ ആസ്തി സംഭരണമാണ്. എന്നാൽ വിവാഹം, ചികിത്സ തുടങ്ങിയവ ദൈന്യതയുണ്ടാക്കുന്നവയും. ഇക്കാര്യങ്ങളെ പരസ്പരം ബന്ധിപ്പിക്കുമ്പോൾ വ്യത്യസ്ത സാമൂഹ്യ-സാമ്പത്തിക വിഭാഗങ്ങൾക്കിടയിൽ പലതരം ബന്ധങ്ങൾ നിലനിൽക്കുന്നതും രൂപപ്പെടുന്നതും കാണാം. പട്ടിക 20 കാണുക

നേരത്തെതന്നെ കണ്ടതുപോലെ, സമ്പന്നർ വായ്പ വാങ്ങുന്നതും ആസ്തി വർദ്ധിപ്പിക്കാനാണ്. എന്നാൽ, ദരിദ്രരാകട്ടെ ദൈന്യത കാരണമായ ചെലവുകൾക്കും. കുടുംബ

| പട്ടിക-20<br>ആസ്തി, ദുരിത രീതിയിൽ വായ്പയുടെ വിഭജനം | | | |
|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | ആസ്തി | ദൈന്യത | ആസ്തി/ദൈന്യത അനുപാതം (ശരാശരി തുക രൂപയിൽ) |
| I | 3416 | 6049 | 0.6 |
| II | 6883 | 11017 | 0.6 |
| III | 20759 | 14461 | 1.4 |
| IV | 53328 | 10554 | 5.1 |

വായ്പയുടെ പ്രധാന സ്രോതസ്സ് സഹകരണ ബാങ്കുകളാണ്. ചിത്രം 2 കാണുക.




| പട്ടിക 21<br>വായ്പാ സ്രോതസ്സുകൾ | | | |
|---|---|---|---|
| സ്രോതസ്സ് | ആസ്തി | ദൈന്യത | ആസ്തി/ദൈന്യത അനുപാതം |
| സഹകരണ സ്ഥാപനങ്ങൾ | 27 | 32 | 0.8 |
| പൊതുമേഖലാ ബാങ്കുകൾ | 33 | 18 | 1.9 |
| നാടൻ പണമിടപാടുകാർ | 22 | 43 | 0.5 |
| സ്വകാര്യ ബാങ്കുകൾ | 42 | 23 | 1.8 |
| അമിത പലിശ(ബ്ലേഡ്കമ്പനികൾ) | 22 | 35 | 0.6 |

| പട്ടിക 22<br>വായ്പാ സ്രോതസ്സ് സാമ്പത്തിക ഗ്രൂപ്പുകളിൽ | | | | |
|---|---|---|---|---|
| കടം വാങ്ങിയത് എവിടെ നിന്ന് | I | II | III | IV |
| സഹകരണ സ്ഥാപനങ്ങൾ | 39.0 | 41.9 | 40.6 | 28.3 |
| പൊതുമേഖലാ ബാങ്കുകൾ | 14.3 | 14.8 | 19.0 | 33.7 |
| നാടൻ പണമിടപാടുകാർ | 17.0 | 10.4 | 7.4 | 2.9 |
| സ്വകാര്യ ബാങ്കുകൾ | 3.6 | 3.5 | 5.4 | 12.0 |
| വർധിച്ച പലിശ (ബ്ലേഡ് കമ്പനികൾ) | 2.7 | 3.8 | 2.5 | 1.1 |

സഹകരണ ബാങ്കുകൾ ദരിദ്രർക്കായി നൽകുന്ന വായ്പകളിൽ ഭൂരിഭാഗവും ദുരിത പൂർണ്ണമായ ആവശ്യങ്ങൾ നിറവേറ്റാനാണ്. എന്നാൽ വൻകിട ബാങ്കുകൾ (സ്വകാര്യവും പൊതുമേഖലയും) ആസ്തി ഉണ്ടാക്കുന്നതിനായി പണക്കാർക്ക് കടം കൂടുതൽ നൽകാനാണ് താൽപര്യം കാണിക്കുന്നത്. പട്ടിക 21, 22 കാണുക.

## അദ്ധ്യായം 5

# തൊഴിലും ഉപജീവനവും



"**കേ**രളം എങ്ങനെ ജീവിക്കുന്നു" എന്നു കണ്ടെത്തുകയായിരുന്നു കേരള പഠന ത്തിന്റെ പ്രധാന ലക്ഷ്യങ്ങളിലൊന്ന്. അതുകൊണ്ടുതന്നെ തൊഴിൽ രംഗം ഈ പഠന പദ്ധതിയുടെ സവിശേഷ ശ്രദ്ധയ്ക്കു വിധേയമായി. പരമ്പരാഗത തൊഴിലുകളിൽ നിന്നു വ്യത്യസ്തമായി താത്കാലികവും അനിയത സ്വഭാവമുള്ളതുമായ പല ഉപജീവന മാർഗ്ഗങ്ങളും വ്യാപകമായിക്കൊണ്ടിരിക്കുന്ന ഇന്നത്തെ സാഹചര്യത്തിൽ, നേരിട്ടുള്ള ചോദ്യങ്ങൾക്കു പുറമെ കുടുംബാംഗങ്ങളുമായുള്ള ചർച്ചയിലൂടെയാണ് മുതിർന്ന കുടും ബാംഗങ്ങളുടെ വരുമാന മാർഗ്ഗങ്ങൾ മനസ്സിലാക്കാൻ ശ്രമിച്ചത്. ഈ രീതിയിലൂടെ, സ്ഥിരമായ വരുമാനമുള്ള തൊഴിലില്ലെങ്കിലും മറ്റെന്തെങ്കിലും പണിചെയ്തു ജീവി ക്കുന്നവരുടെ തൊഴിലുകളും സർവ്വേയുടെ പരിധിയിൽ കൊണ്ടുവരാൻ കഴിഞ്ഞു. എന്നാൽ അത്തരം പണികൾ പോലും (കൂലിപ്പണി, ലോട്ടറി ടിക്കറ്റു വില്പന, തരക് അഥവാ കമ്മീഷൻ) ഇല്ലാത്തവരെയാണ് പണിയില്ലാത്തവർ (Unemployed) എന്ന വിഭാഗത്തിൽ പെടുത്തിയിരിക്കുന്നത്.

ഈ പഠനത്തിലൂടെ കിട്ടിയ മൊത്ത തൊഴിൽ പങ്കാളിത്ത നിരക്ക് (work participation rate) 2001 സെൻസസിലെ വിവരങ്ങളുമായി ഒത്തു പോകുന്നുണ്ട് (പട്ടിക-1).

പട്ടിക-1
**മൊത്തം ജനസംഖ്യയിലെ തൊഴിൽ പങ്കാളിത്തം**

| | പരിഷത്ത്-2004 | സെൻസസ്-2001 |
|---|---|---|
| ആൺ | 53.5% | 50.4% |
| പെൺ | 13.1% | 15.3% |
| മൊത്തം | 32.7% | 32.3% |

### തൊഴിൽ മേഖലകളും വരുമാനവും

തൊഴിൽ രംഗത്ത് 52.6% പേർക്കു പണി നൽകുന്ന തൃതീയ (സേവന) മേഖല യാണ് മുന്നിൽ. എങ്കിലും വലിയൊരു വിഭാഗം ജനങ്ങൾ (28.6%) ഇപ്പോഴും കാർഷിക അഥവാ പ്രാഥമിക മേഖലയെത്തന്നെയാണ് തൊഴിലിനായി ആശ്രയിക്കുന്നത് എന്ന് പഠനം കാണിക്കുന്നു (പട്ടിക-2).

| പട്ടിക-2<br>വിവിധ മേഖലകളിലെ തൊഴിൽ പങ്കാളിത്തവും വരുമാനവും | | |
|---|---|---|
| മേഖല | തൊഴിൽ പങ്കാളിത്തം (%) | ആ മേഖലയുടെ മൊത്തം വരുമാനം (%) |
| പ്രാഥമികം | 28.6 | 19.2 |
| ദ്വിതീയം | 18.8 | 17.3 |
| തൃതീയം | 52.6 | 63.5 |

പ്രാഥമിക മേഖലയിൽ പണിയെടുക്കുന്നവരുടെ ശരാശരി വരുമാനം മറ്റു രണ്ടു മേഖലയിൽ ഉള്ളവരുടേതിനേക്കാൾ കുറവാണ്. അതിൽത്തന്നെ സ്ത്രീ തൊഴിലാളികളുടെ വരുമാനം ഗണ്യമായ തോതിൽ പിന്നിലാണ്. ഈ വിവേചനം കൂടുതലുള്ളത് പ്രാഥമിക മേഖലയിലും നിർമാണപ്പണിയുൾപ്പെടുന്ന ദ്വിതീയ മേഖലയിലുമാണ്. ഇക്കാര്യത്തിലും തൃതീയമേഖലയാണു താരതമ്യേന ഭേദം. പുരുഷന്മാരുടെ ശരാശരി കൂലി പ്രാഥമിക മേഖലയെ അപേക്ഷിച്ച് ദ്വിതീയ മേഖലയിൽ കൂടുതലായിരിക്കുമ്പോൾ സ്ത്രീകളുടേത് കുറയുകയാണെന്നത് കൗതുകകരമാണ്. ഇത് ഒരേതരം ജോലിയിൽ തന്നെ ഉള്ള വേതന വിവേചനം കൊണ്ടോ താരതമ്യേന വൈദഗ്ദ്ധ്യവും വേതനവും ഉള്ള ജോലികൾ അവർക്ക് കിട്ടാത്തതുകൊണ്ടോ രണ്ടും കൊണ്ടുമോ ആകാം. (പട്ടിക 3)

| പട്ടിക 3<br>തൊഴിൽ പങ്കാളിത്തത്തിലെ ലിംഗപദവി<br>ഒരു തൊഴിലാളിയുടെ ശരാശരി വരുമാനം (രൂപ) | | | |
|---|---|---|---|
| മേഖല | പെൺ | ആൺ | മൊത്തം |
| പ്രാഥമികം | 1185 | 2560 | 2307 |
| ദ്വിതീയം | 1146 | 3510 | 3016 |
| തൃതീയം | 3570 | 4216 | 4078 |

| പട്ടിക - 4<br>തൊഴിൽ സേനയുടെ ഘടനയിൽ വന്ന മാറ്റം | | |
|---|---|---|
| മേഖല | കഴിഞ്ഞ തലമുറയിലെ പങ്കാളിത്തം (%) | ഈ തലമുറയിലെ പങ്കാളിത്തം (%) |
| പ്രാഥമികം | 62.5 | 28.6 |
| ദ്വിതീയം | 12.6 | 18.8 |
| തൃതീയം | 25.0 | 52.6 |

പ്രാഥമിക മേഖലയിൽ നിന്നു തൃതീയ മേഖലയിലേക്കുള്ള തൊഴിൽ മാറ്റം കഴിഞ്ഞ ഒരു തലമുറക്കാലത്തു സംഭവിച്ച ഒരു പ്രതിഭാസമാണെന്ന് പട്ടിക-4 വ്യക്തമാക്കുന്നു.

ഈ കാലഘട്ടത്തിൽ കാർഷിക മേഖലയിലെ തൊഴിൽ പങ്കാളിത്തം 62.5% ൽ നിന്ന് 28.6% ആയി കുറഞ്ഞപ്പോൾ സേവന മേഖലയിലും വ്യവസായ മേഖലയിലും ഗണ്യമായ വർദ്ധനവ് ഉണ്ടായി.

ഒരർത്ഥത്തിൽ ഇത് കേരള സമ്പദ്‌വ്യവസ്ഥയുടെ ആധുനീകരണത്തിന്റെ സൂചനയായി കണക്കാക്കാമെന്ന് ചില സാമ്പത്തിക വിദഗ്ദ്ധർ വാദിക്കുന്നു. വികസനം എന്നതുതന്നെ പ്രാഥമികാവശ്യങ്ങൾ നിറവേറ്റാനുള്ള അധ്വാനത്തിൽ നിന്ന് കൂടുതൽ ഭൗതിക സൗകര്യങ്ങളും സേവനങ്ങളും ലഭ്യമാക്കാനുള്ള അധ്വാനത്തിലേക്കുള്ള മാറ്റമായി വ്യാഖ്യാനിക്കാവുന്നതാണല്ലോ. പക്ഷേ കേരളത്തിന്റെ കാര്യത്തിൽ വിക

| പട്ടിക - 5<br>ഏറ്റവും കൂടുതൽ ആളുകൾ ഏർപ്പെട്ടിരിക്കുന്ന തൊഴിലുകളും അതിൽ നിന്നുള്ള വരുമാനവും | | | |
|---|---|---|---|
| തൊഴിൽ | സർവ്വേയിൽ കിട്ടിയ എണ്ണം | സംസ്ഥാന ജനസംഖ്യയിലെ കണക്കാക്കപ്പെട്ട എണ്ണം (ലക്ഷം) | ഒരു തൊഴിലാളിയുടെ ശരാശരി മാസ വരുമാനം (രൂ) |
| കർഷകത്തൊഴിലാളി | 1557 | 18.86 | 1576 |
| കർഷകർ | 842 | 10.20 | 3599 |
| കട/കച്ചവടം | 630 | 7.63 | 4408 |
| അവിദഗ്ധ നിർമാണ തൊഴിലാളി | 577 | 6.99 | 2233 |
| പരമ്പരാഗത വ്യവസായ തൊഴിലാളി | 499 | 6.05 | 1443 |
| ഡ്രൈവർ | 343 | 4.16 | 3063 |
| കടകളിലെ സഹായി | 315 | 3.82 | 2639 |
| സ്കൂൾ അധ്യാപകർ | 299 | 3.62 | 6269 |
| ഓഫീസ് ഗുമസ്തർ | 275 | 3.33 | 6089 |
| വിദഗ്ധനിർമാണത്തൊഴിലാളി | 261 | 3.16 | 3183 |
| ഓട്ടോറിക്ഷാ ഡ്രൈവർ | 170 | 2.06 | 2116 |
| പ്യൂൺ | 140 | 1.70 | 3291 |
| ആധുനികവ്യവസായ തൊഴിലാളി | 139 | 1.68 | 4471 |
| തുന്നൽക്കാരൻ | 136 | 1.65 | 1856 |
| വീട്ടുജോലിക്കാർ | 129 | 1.56 | 907 |
| ഇലക്ട്രീഷ്യൻ | 126 | 1.53 | 2561 |
| കൺസ്ട്രക്ഷൻ സൂപ്പർവൈസർ | 105 | 1.27 | 2743 |
| കാർപെന്റർ | 91 | 1.10 | 3266 |
| ഓഫീസർ | 88 | 1.07 | 11672 |
| വർക്ക്ഷോപ്പ് തൊഴിലാളി | 82 | 0.99 | 2789 |
| മൃഗപരിപാലനം | 76 | 0.92 | 3094 |
| മത്സ്യബന്ധനം | 76 | 0.92 | 2336 |
| പെയിന്റർ | 70 | 0.85 | 2202 |
| എഞ്ചിനീയർ | 67 | 0.81 | 12483 |
| നഴ്സ് | 65 | 0.79 | 5019 |
| പാരാമെഡിക്കൽ | 63 | 0.76 | 5157 |
| ട്രാൻസ്പോർട്ട് ഉടമ | 63 | 0.76 | 4402 |
| ചുമട്ടുതൊഴിലാളി | 61 | 0.74 | 2759 |
| ഓഫീസ്-ഫീൽഡ് വർക്ക് | 59 | 0.71 | 3866 |
| ബസ് കണ്ടക്ടർ | 57 | 0.69 | 4103 |
| മത്സ്യവില്പന | 57 | 0.69 | 2471 |
| മുറുക്കാൻ കട | 56 | 0.68 | 2507 |
| ഷോപ്പ്-കണക്കെഴുത്ത് | 50 | 0.61 | 2843 |
| മറ്റ് അധ്യാപകർ | 49 | 0.59 | 1843 |

സ്വരമായ ഈ സേവനമേഖലയെ താങ്ങിനിർത്തുന്നത് ആന്തരിക സമ്പത്തുത്പാദന മല്ലെന്നും പുറമെനിന്നുള്ള പണമടവ് ആണെന്നുമുള്ളത് ഉത്കണ്ഠയ്ക്കു വകനൽകുന്നു (ഇത് പിന്നാലെ വരുന്ന വിവരങ്ങൾ വ്യക്തമാക്കും).

**തൊഴിൽ മേഖലകൾ**

സംസ്ഥാനത്ത് ഏറ്റവും കൂടുതൽ ആളുകൾക്കു പണിനൽകുന്ന തൊഴിൽ തുറകൾ പട്ടിക അഞ്ചിൽ കാണിച്ചിരിക്കുന്നു. സർവ്വേയുടെ അടിസ്ഥാനത്തിൽ സംസ്ഥാനത്തു മൊത്തം ഈ മേഖലയിൽ പണിയെടുക്കുന്നവരുടെ എണ്ണവും അവരുടെ ശരാശരി മാസവരുമാനവും കൂടി ഈ പട്ടികയിൽ കൊടുത്തിട്ടുണ്ട്.

ഇതനുസരിച്ച് ഏറ്റവും അധികം ആളുകൾ പണിയെടുക്കുന്നത് കർഷകത്തൊഴിലാളികളായിട്ടാണ്, 18.86 ലക്ഷം. കൃഷിക്കാർ 10.2 ലക്ഷം വരും. വിദഗ്ധ നിർമാണ തൊഴിലാളികളായി 3.1 ലക്ഷം പേരും സൂപ്പർവൈസർ (മേസ്തിരി)മാരായി 1.27 ലക്ഷം പേരും അവിദഗ്ധത്തൊഴിലാളികളായി 6.99 ലക്ഷം പേരും പണിയെടുക്കുന്ന നിർമാണ മേഖല കൃഷികഴിഞ്ഞാൽ അടുത്ത ഏറ്റവും വലിയ തൊഴിൽമേഖലയത്രെ.

ഇതുരണ്ടും കഴിഞ്ഞാൽ ചെറുകിട കച്ചവടക്കാരാണ് അടുത്തത്, 7.63 ലക്ഷം (കടകളിൽ എടുത്തു കൊടുക്കുന്നവരും മറ്റു സഹായികളുമായി ഇതിനുപുറമെ 3.81 ലക്ഷം പേരും എഴുത്തു പണികൾ ചെയ്യുന്നവരായി 0.60 ലക്ഷം പേരും കൂടി ഈ മേഖലയിൽ പണിയെടുക്കുന്നുണ്ട്. മൊത്തം 12 ലക്ഷത്തോളം പേർ). നിർമാണ മേഖല 11.36 ലക്ഷം പേരെയും പരമ്പരാഗത വ്യവസായങ്ങൾ 6.04 ലക്ഷം പേരെയും ഉൾക്കൊള്ളുന്നു. ഡ്രൈവർമാരായി 4.15 ലക്ഷം പേരും കണ്ടക്ടർമാരായി 0.69 ലക്ഷം പേരും ഓട്ടോ ഡ്രൈവർമാരായി 2.05 ലക്ഷം പേരും പണിയെടുക്കുന്ന ഗതാഗതമേഖല മറ്റൊരു പ്രധാന തൊഴിൽദാതാവാണ്. സർക്കാരും എയിഡഡും സ്വകാര്യവും സമാന്തരവുമായ സ്ഥാപനങ്ങളിലെ അധ്യാപകർ മൊത്തം 3.6 ലക്ഷത്തോളം വരും. ഓഫീസു ഗുമസ്ഥന്മാർ 3.3 ലക്ഷം. പ്യൂൺ മുതലായവർ 1.69 ലക്ഷം. ആധുനിക വ്യവസായങ്ങളിൽ പണിയെടുക്കുന്നവർ 1.68 ലക്ഷം മാത്രമെ ഉള്ളൂ.

ഏറ്റവും കൂടുതൽ ആളുകൾക്കു തൊഴിൽ നൽകുന്നത് മേൽപ്പറഞ്ഞ മേഖലകളാണെങ്കിൽ ഏറ്റവും കൂടുതൽ വരുമാനമുള്ള പണികൾ ഡോക്ടർ (മോഡേൺ മെഡിസിൻ), വ്യവസായികൾ, കോളേജ് അധ്യാപകർ, എൻജിനീയർമാർ, ഓഫീസ് എക്സിക്യൂട്ടീവുകൾ മുതലായവയാണ് (പട്ടിക-6).

**പട്ടിക-6**
**ഏറ്റവും വരുമാനമുള്ള തൊഴിലുകൾ**

| തൊഴിൽ | സർവ്വേയിലെ എണ്ണം | സംസ്ഥാനത്തു മൊത്തം കണക്കാക്കപ്പെട്ട എണ്ണം | ശരാശരി മാസ വരുമാനം (രൂപ) |
|---|---|---|---|
| ഡോക്ടർ (ആധുനികവൈദ്യം) | 16 | 19,400 | 22400 |
| വ്യവസായ ഉടമ | 42 | 50,900 | 18676 |
| കോളേജധ്യാപകർ (പ്ലസ്ടൂ ഉൾപ്പെടെ) | 39 | 47,300 | 12627 |
| എഞ്ചിനീയർ | 67 | 81,200 | 12483 |
| ഓഫീസർ | 88 | 1,06,600 | 11672 |
| വ്യവസായ മാനേജർ | 17 | 20,600 | 10250 |
| ഓഫീസ് സൂപ്പർവൈസർ | 41 | 49,700 | 9384 |

| പട്ടിക - 7<br>ഏറ്റവും കുറവു വരുമാനമുള്ള തൊഴിലുകൾ | | | |
|---|---|---|---|
| തൊഴിൽ | സർവ്വേയിലെ എണ്ണം | സംസ്ഥാനത്തു മൊത്തം കണക്കാക്കപ്പെട്ട എണ്ണം | ശരാശരി മാസ വരുമാനം (രൂപ) |
| വീട്ടുജോലി | 129 | 1,56,300 | 907 |
| അലക്ക് | 9 | 10,900 | 1000 |
| നഴ്സറി/അങ്കണവാടി ടീച്ചർ | 42 | 50,900 | 1141 |
| വനവിഭവശേഖരണം | 4 | 4,800 | 1260 |
| പരമ്പരാഗത വ്യവസായ തൊഴിലാളി | 499 | 6,04,600 | 1443 |
| ക്ലീനർ (വണ്ടി) | 40 | 48,500 | 1471 |
| STD ബൂത്ത് | 15 | 18,200 | 1523 |
| കർഷകത്തൊഴിലാളി | 1557 | 18,86,500 | 1576 |
| മതബോധനം | 31 | 37,600 | 1645 |
| ക്ലീനർ (ഷോപ്പ്) | 25 | 30,300 | 1733 |
| ആരാധനാലയ പണികൾ | 35 | 42,400 | 1801 |
| തുന്നൽ | 136 | 1,64,800 | 1856 |
| ഇരുമ്പുപണി | 16 | 19,400 | 1931 |
| പാരലൽ കോളേജ് അധ്യാപകർ | 31 | 37,600 | 1998 |
| കുക്ക് (സ്ഥാപനങ്ങൾ) | 35 | 42,400 | 2041 |
| വഴിവാണിഭം | 39 | 47,300 | 2046 |
| ഓട്ടോഡ്രൈവർ | 170 | 2,06,000 | 2116 |

മറ്റേ അറ്റത്ത് വീട്ടുജോലിക്കാർ, അലക്കുകാർ, നഴ്സറി ടീച്ചർമാർ, വനവിഭവങ്ങൾ ശേഖരിക്കുന്നവർ, പരമ്പരാഗത വ്യവസായ തൊഴിലാളികൾ തുടങ്ങി ഏറ്റവും കുറവു വരുമാനമുള്ള തൊഴിലുകൾ പട്ടിക-7 ൽ കൊടുത്തിരിക്കുന്നു.

ശ്രദ്ധേയമായ വസ്തുത ഇവയിൽ മിക്കവയും പ്രായേണ സ്ത്രീകൾ ഏർപ്പെടുന്ന തൊഴിലുകളാണെന്നതാണ്. ആദിവാസികളുടെ ഉപജീവനമാർഗമായ വനവിഭവ ശേഖരണം, പരമ്പരാഗത വ്യവസായ തൊഴിലുകൾ, കാർഷിക മേഖലയിലെ കൂലിപ്പണി തുടങ്ങി ദുർബലവിഭാഗങ്ങളുടെ ആശ്രയമായ പണികളാണ് തുച്ഛവേതനം ലഭിക്കുന്ന മറ്റു തൊഴിലുകൾ. തൊഴിൽ മേഖലയിലെ ഏതാണ്ട് 85% പേരും 5000 രൂപയ്ക്കു താഴെ മാസവരുമാനമുള്ള തൊഴിലുകളിലാണ് ഏർപ്പെട്ടിരിക്കുന്നത്.

ഉയർന്ന വരുമാനമുള്ള മിക്ക തൊഴിലുകളും ഉന്നത വിദ്യാഭ്യാസ യോഗ്യത (വിശേഷിച്ചും പ്രൊഫഷണൽ ബിരുദം) ആവശ്യമുള്ളവയാണെന്നതും ശ്രദ്ധേയമാണ്.

### നാലു വിഭാഗങ്ങൾ

കേരള പഠനത്തിലൂടെ കിട്ടിയ വിവരങ്ങൾ അനുസരിച്ച് വരുമാനം, ചെലവ്, വീടിന്റെ സ്വഭാവം, മറ്റ് ആസ്തികൾ എന്നിവയുടെ അടിസ്ഥാനത്തിൽ കേരളത്തിലെ കുടുംബങ്ങളെ പരമ ദരിദ്രർ, ദരിദ്രർ, താഴ്ന്ന ഇടത്തരക്കാർ, ഉയർന്ന ഇടത്തരക്കാർ (ഇവരിൽ കുറച്ച് ധനികരും പെടും) എന്നിങ്ങനെ നാലായി തരം തിരിക്കാം എന്ന് മുൻ അധ്യായത്തിൽ വിശദീകരിച്ചിട്ടുണ്ടല്ലോ.

| പട്ടിക-8<br>നാല് സാമൂഹ്യ-സാമ്പത്തിക വിഭാഗങ്ങളുടെ ആഭ്യന്തര വരുമാനം | | | | |
|---|---|---|---|---|
| വിഭാഗം | കുടുംബങ്ങൾ % | വ്യക്തികൾ % | ശരാശരി പ്രതിശീർഷ മാസവരുമാനം(രൂ) | ശരാശരി പ്രതിമാസ കുടുംബ വരുമാനം (രൂ) |
| I | 14 | 15 | 363 | 1922 |
| II | 32 | 35 | 633 | 3279 |
| III | 43 | 41 | 1344 | 6050 |
| IV | 11 | 9 | 3822 | 14928 |

| പട്ടിക - 9<br>സാമ്പത്തിക ഗ്രൂപ്പ് നാലിൽ ഉൾപ്പെടുന്നവരുടെ തൊഴിൽ വിവരങ്ങൾ | | | |
|---|---|---|---|
| തൊഴിൽ | സർവ്വേയിലെ എണ്ണം | ഈ വിഭാഗത്തിലെ അവരുടെ ശതമാനം | ആ തൊഴിൽ ചെയ്യുന്ന വരിൽ എത്ര ശതമാനം പേർ ഈ വിഭാഗത്തിൽ പെടുന്നു |
| ഓഫീസ് ജോലിക്കാർ | 107 | 18.7 | 37.7 |
| പെൻഷൻകാർ | 79 | 13.7 | 27.7 |
| സ്കൂൾ അധ്യാപകർ | 61 | 10.6 | 35.9 |
| ബിസിനസ്സുകാർ | 49 | 8.6 | 13.5 |
| കർഷകർ | 41 | 7.2 | 8.7 |
| പുറം പണം ആശ്രയിക്കുന്നവർ | 21 | 3.7 | 3.9 |
| എഞ്ചിനീയർ | 19 | 3.3 | 59.4 |
| വീട്ടമ്മ | 17 | 3.0 | 9.9 |
| കോളേജധ്യാപകർ | 14 | 2.4 | 56.0 |
| ഡോക്ടർ (ആധുനികം) | 11 | 1.9 | 91.7 |
| ആധുനിക വ്യവസായ തൊഴിലാളി | 11 | 1.9 | 20.4 |
| വ്യവസായ ഉടമ | 10 | 1.7 | 35.7 |
| ഗൾഫ് മടക്കക്കാർ | 9 | 1.6 | 27.3 |
| വ്യവസായ മാനേജർ | 8 | 1.4 | 72.7 |

ഉയർന്ന മധ്യവർഗക്കാരിൽ (നാലാം വിഭാഗം) ഒരു നല്ല പങ്ക് (10.6%) സ്കൂൾ അധ്യാപകരാണ്. (അക്കൂട്ടരിൽ 35.9% ഈ വിഭാഗത്തിൽ പെടും). അടുത്തത് ബിസിനസ്സുകാരാണ് (8.6%). ഓഫീസ് ഗുമസ്തന്മാർ (8.2%) ഓഫീസർമാർ (7.2%) കൃഷിക്കാർ (7.2%) പെൻഷൻകാർ (13.7%) എന്നിവരാണ് ഈ വിഭാഗത്തിൽ പെടുന്ന മറ്റു പ്രധാന കൂട്ടർ. ബിസിനസ്സുകാരിൽ 8.6% വും ഓഫീസ് ഗുമസ്തരിൽ 29.4% വും ഓഫീസർമാരിൽ 65.1% വുംപെൻഷൻകാരിൽ 27.7% വും ആണ് നാലാം ഗ്രൂപ്പിൽ ഉൾപ്പെടുന്നവർ. അതേസമയം, ഡോക്ടർമാരിൽ 91.7% വും വ്യവസായ മാനേജർമാരിൽ 72.7% വും മറ്റു വൈദ്യന്മാരിൽ 66.7% വും എൻജിനീയർമാരിൽ 59.4% വും കോളേജധ്യാപകരിൽ 56% വും ഈ വിഭാഗത്തിലാണ്. പൊതുവേ പറഞ്ഞാൽ ഈ തൊഴിലുകാരെല്ലാം തന്നെ സമൂഹത്തിലെ താഴ്ന്നതോ ഉയർന്നതോ ആയ മധ്യവർഗത്തിൽ പെടുന്നവരാണ് (പട്ടിക-9)

### ആരാണ് പരമദരിദ്രർ?

ഒന്നാം വിഭാഗത്തിലെ (അതായത് പരമദരിദ്രർ) ഏറ്റവും വലിയ സംഘം കർഷക ത്തൊഴിലാളികൾ തന്നെയാണ് (30.4%), കർഷകത്തൊഴിലാളികളിൽ 35.5% വും പരമ ദരിദ്രരാണ്. എന്നാൽ വനവിഭവശേഖരണം തൊഴിലാക്കിയവരിൽ 66.7% പേരും പരമ ദരിദ്രരത്രെ. പക്ഷേ അവർ എണ്ണത്തിൽ കുറവാകയാൽ അക്കൂട്ടർ പരമദരിദ്രരിലെ 0.3 ശതമാനമേ വരൂ. എണ്ണത്തിൽ രണ്ടാം സ്ഥാനത്തു നിൽക്കുന്നത് (13.4%) അത്ഭുതകര മെന്നു തന്നെ പറയട്ടെ, പുറമെ നിന്നുള്ള പണം വരവിനെ ആശ്രയിച്ചു കഴിയുന്ന കുടുംബങ്ങളാണ്. അക്കൂട്ടരിൽ 19.1 %വും പരമദരിദ്രരിൽപെടും! നല്ലൊരു പങ്ക് വീട്ടു ജോലിക്കാർ (34.8%), നിർമാണത്തൊഴിലാളികൾ (19.8%) മേസ്തിരിമാർ (22.7%) ഓട്ടോ ഡ്രൈവർമാർ (18.8%) താത്കാലിക ജോലിക്കാർ (29.4%) മതബോധനം നടത്തി ജീവി ക്കുന്നവർ (42.1%) പരമ്പരാഗത വ്യവസായത്തൊഴിലാളികൾ (14.9%) തുടങ്ങിയവരും ഈ വിഭാഗത്തിലാണ് (പട്ടിക-10).

**പട്ടിക-10**
**ഒന്നാംവിഭാഗത്തിൽ (പരമദരിദ്രർ) പെട്ടവരുടെ തൊഴിൽ വിവരങ്ങൾ**

| തൊഴിൽ | സർവ്വേയിലെ എണ്ണം | പരമദരിദ്രരിലെ അവരുടെ ശതമാനം | ആ തൊഴിൽ ചെയ്യുന്ന വരിൽ എത്രപേർ പരമ ദരിദ്രരാണ് (%) |
|---|---|---|---|
| കർഷകത്തൊഴിലാളികൾ | 232 | 30.4 | 35.5 |
| പുറംപണവരവിനെ ആശ്രയിക്കുന്നവർ | 102 | 13.4 | 19.1 |
| അവിദഗ്ധ നിർമാണ തൊഴിലാളി | 60 | 7.9 | 19.8 |
| കർഷകർ | 57 | 7.5 | 12.1 |
| പരമ്പരാഗത വ്യവസായ തൊഴിലാളി | 24 | 3.1 | 14.9 |
| വിദഗ്ധനിർമാണ തൊഴിലാളി | 19 | 2.5 | 13.2 |
| ഒരു പണിയുമില്ലാത്തവർ | 16 | 2.1 | 28.6 |
| ബിസിനസ്സ് | 15 | 2.0 | 4.1 |
| ആട്ടോ ഡ്രൈവർ | 13 | 1.7 | 18.8 |
| സെയിൽസ്/സഹായി | 13 | 1.7 | 11.5 |
| ഡ്രൈവർ | 11 | 1.4 | 5.8 |
| താത്കാലിക ജോലിക്കാർ | 10 | 1.3 | 29.4 |
| നിർമാണം മേസ്തിരി | 10 | 1.3 | 22.7 |
| തൊഴിലാളിപ്പെൻഷൻ | 9 | 1.2 | 13.2 |
| മതബോധനം | 8 | 1.0 | 42.1 |
| വീട്ടുജോലി | 8 | 1.0 | 34.8 |

### തൊഴിലില്ലായ്മ

18നും 60 നും ഇടയ്ക്കു പ്രായമുള്ള, തൊഴിലെടുക്കാൻ തയ്യാറുള്ളവരുടെ ഇടയിലെ തൊഴിലില്ലായ്മ 15.1 ശതമാനമാണ്.സമൂഹത്തിലെ എല്ലാ വിഭാഗങ്ങളുടെയിടയിലും തൊഴിലില്ലായ്മ ഏതാണ്ട് ഒരുപോലെയാണ് എന്ന് പഠനം കാണിക്കുന്നു: (പട്ടിക-11).

ജാതിയും മതവും തിരിച്ചുള്ള ഗ്രൂപ്പുകളിലും ഏറെക്കുറെ ഇതേ തോതിലാണ് തൊഴി ലില്ലായ്മയുടെ കണക്ക്.

പട്ടിക-11
തൊഴിലില്ലായ്മ വിവിധ വിഭാഗങ്ങളിൽ

| വിഭാഗം | I | II | III | IV | ഹിന്ദു | ക്രിസ്ത്യൻ | മുസ്ലീം | മുന്നോക്കം | പിന്നോക്കം | SC | ST |
|---|---|---|---|---|---|---|---|---|---|---|---|
| തൊഴിലില്ലായ്മ % | 15.5 | 14.9 | 15.4 | 13.1 | 14.3 | 14.6 | 17.0 | 14.8 | 14.3 | 13.1 | 14.6 |

പട്ടിക-12
തൊഴിലില്ലായ്മയുടെ വകഭേദങ്ങൾ

| വിഭാഗം | ശതമാനം | ജനസംഖ്യയിലെ മതിപ്പു കണക്ക് (ലക്ഷം) |
|---|---|---|
| ഒരിക്കലും തൊഴിൽ കിട്ടാത്തവർ | 85.6 | 10.58 |
| വല്ലപ്പോഴും തൊഴിൽ കിട്ടുന്നവർ | 10.2 | 1.26 |
| ലേ ഓഫ്, വി.ആർ.എസ് | 1.4 | 0.17 |
| ഗൾഫ് മടക്കക്കാർ | 2.8 | 0.34 |
| മൊത്തം | 100 | 12.37 |

പട്ടിക-13
തൊഴിലില്ലായ്മയുടെ പ്രായഭേദം സ്ത്രീകളിലും പുരുഷന്മാരിലും (%)

| പ്രായഗ്രൂപ്പ് | പെൺ | ആൺ | മൊത്തം |
|---|---|---|---|
| 18-25 | 38.8 | 20.4 | 30.0 |
| 26-30 | 30.6 | 10.0 | 19.9 |
| 31-35 | 22.8 | 6.3 | 14.6 |
| 36-40 | 10.5 | 4.8 | 7.9 |
| 41-45 | 2.1 | 4.0 | 3.0 |
| 46-50 | 2.3 | 4.6 | 3.3 |
| 51-55 | 1.2 | 9.1 | 5.3 |
| 56-60 | 2.2 | 13.7 | 7.6 |
| മൊത്തം | 19.2 | 10.7 | 15.1 |

തൊഴിലില്ലാത്തവരിൽ മിക്കവരും (85.6%) ഒരിക്കലും തൊഴിൽ കിട്ടിയിട്ടില്ലാത്തവരാണ്. ഇടയ്ക്കിടെ എന്തെങ്കിലും പണികിട്ടുന്നവർ 10.2 %വും ലേ ഓഫ്, സ്വയം പിരിഞ്ഞവർ 1.4% വും വരും. 2.8% പേർ ഗൾഫ് മടക്കക്കാരാണ് (പട്ടിക-12).

മൊത്തം പണിയില്ലാത്തവരുടെ എണ്ണം 12.37 ലക്ഷമാണ്. ഇത് എംപ്ലോയ്മെന്റ് എക്സ്ചേഞ്ചിൽ പേര് രജിസ്റ്റർ ചെയ്തിട്ടുള്ള 40 ലക്ഷത്തിനേക്കാൾ തുലോം കുറവാണെങ്കിലും ഇതുതന്നെ സ്വീകാര്യമായതിനേക്കാൾ വളരെ ഉയർന്ന അനുപാതമാണ് എന്നതു ശ്രദ്ധേയമാണ്.

പട്ടിക-13 തൊഴിലില്ലാത്തവരുടെ പ്രായമനുസരിച്ചുള്ള വിഭജനം കൊടുത്തിരിക്കുന്നു. 26 വയസ്സിനു താഴെയുള്ളവരിൽ 30 ശതമാനവും പണിയില്ലാത്തവരത്രെ.സ്ത്രീകളിൽ ഇത് 38.8% ആണ്. മുപ്പതു വയസ്സാകുമ്പോഴേക്കും പണിയില്ലാത്ത പുരുഷന്മാരിൽ പകുതിയോളം പേർ എന്തെങ്കിലും തൊഴിൽ കണ്ടുപിടിക്കുന്നുണ്ട്. പക്ഷേ സ്ത്രീകളിൽ 30.6% പേർ അപ്പോഴും തൊഴിൽരഹിതരാണ്.

**സർക്കാർ ഉദ്യോഗം**

ജനസംഖ്യയുടെ 3.1% ആണ് സർക്കാർ പൊതുമേഖലാ ജോലിക്കാരുടെ അനുപാതം. (തൊഴിൽ സേനയുടെ 9.7%). സർക്കാർ ഉദ്യോഗസ്ഥരിൽ ഏറിയ പങ്കും (85.9%) താഴ്ന്നതോ ഉയർന്നതോ ആയ മധ്യവർഗക്കാരാണ്. (പട്ടിക-14).

**പട്ടിക - 14**
**വിവിധ സാമ്പത്തിക വിഭാഗങ്ങളിൽ സർക്കാർ-പൊതുമേഖലാ ജോലിക്കാരുടെ പങ്ക്**

| വിഭാഗം | ഈ വിഭാഗത്തിൽ സർക്കാർ/പൊതുമേഖലാ ജോലിക്കാരുടെ % | ജനസംഖ്യയിൽ ഈ വിഭാഗത്തിന്റെ ശതമാനം | സർക്കാർ/പൊതുമേഖല ജോലിക്കാരിൽ ഈ വിഭാഗത്തിൽപെടുന്നവരുടെ % |
|---|---|---|---|
| I | 0.5 | 15.1 | 2.6 |
| II | 1.0 | 34.8 | 11.5 |
| III | 4.2 | 41.2 | 54.8 |
| IV | 11.0 | 8.8 | 31.1 |

**പട്ടിക-15**
**സർക്കാർ ഉദ്യോഗത്തിലെ ആനുപാതിക പ്രാതിനിധ്യം**

| വിഭാഗം | ജനസംഖ്യയിലെ % (a) | സർക്കാർ ഉദ്യോഗസ്ഥരിലെ % (b) | ആനുപാതികമായ കുറവ്/കൂടുതൽ $(\frac{b-a}{b})100$ |
|---|---|---|---|
| ക്രിസ്ത്യൻ | 18.3 | 20.6 | +11.0 |
| മുസ്ലീം | 26.9 | 11.4 | −136.0 |
| നായർ | 12.5 | 21.0 | +40.5 |
| മറ്റു മുന്നോക്കഹിന്ദു | 1.3 | 3.1 | +56.5 |
| ഈഴവർ | 22.2 | 22.7 | 0.02 |
| മറ്റു പിന്നോക്കക്കാർ | 8.2 | 5.8 | −41.0 |
| പട്ടികജാതി | 9.0 | 7.6 | −22.6 |
| പട്ടികവർഗം | 1.2 | 0.8 | − 49.5 |

ആനുപാതികമായി സർക്കാർ ഉദ്യാഗസ്ഥരുടെ എണ്ണം ഉയർന്ന മധ്യവർഗക്കാരുടെ ഇടയിൽ (നാലാം ഗ്രൂപ്പിൽ) മൂന്നര ഇരട്ടിയോളം അധികമാണെന്നു കാണാം. ജാതി, മത അടിസ്ഥാനത്തിൽ നോക്കിയാൽ സവർണ്ണ ഹിന്ദു മതവിഭാഗത്തിൽ പെട്ടവർക്കും ക്രിസ്ത്യാനികൾക്കും ജനസംഖ്യാനുപാതികമായി അർഹതപ്പെട്ടതിനേക്കാൾ കൂടുതൽ പങ്കു കിട്ടുന്നുണ്ട് (പട്ടിക-15)

ഈഴവരുടെ പ്രാതിനിധ്യം ഏതാണ്ട് സമതുലിതമാണ്. മറ്റു പിന്നോക്ക വിഭാഗങ്ങളുടേത് ഏറെ പിന്നിലാണ്. മുസ്ലീങ്ങളുടെ അവസ്ഥ ജനസംഖ്യാനുപാതികമായി കണക്കാക്കിയാൽ പട്ടികവർഗ്ഗക്കാരുടേതിനേക്കാൾ പിന്നോക്കമാണ്. സർക്കാർ ഉദ്യോഗം എന്നത് സാമൂഹ്യ-സാമ്പത്തിക അവസ്ഥ നിർണ്ണയിക്കുന്നതിൽ ഒരു സുപ്രധാന ഘടകമായിരിക്കുന്ന സാഹചര്യത്തിൽ ഈ അസന്തുലിതാവസ്ഥ അടിയന്തിര ശ്രദ്ധ അർഹിക്കുന്നു.

**തൊഴിലിന്റെ സ്വഭാവം**

സർക്കാർ ഉദ്യോഗങ്ങൾ (പൊതു മേഖലാ സ്ഥാപനങ്ങൾ ഉൾപ്പെടെ) വൻകിട സ്വകാര്യ സ്ഥാപനങ്ങൾ എന്നിവ ഒഴിച്ചാൽ മറ്റുതൊഴിലുകൾ മിക്കവയും സ്ഥിരതയില്ലാത്തവയും പെൻഷൻ, പ്രൊവിഡന്റ് ഫണ്ട്, ആരോഗ്യ സേവനം മുതലായ സാമൂഹ്യ സുരക്ഷാ ക്രമീകരണങ്ങൾ ഒന്നും തന്നെ ഇല്ലാത്തവയുമാണ്. മാത്രമല്ല നിലവിൽ ഇവയൊക്കെ നൽകുന്ന ആദ്യം സൂചിപ്പിച്ച മേഖലകളിൽ പോലും സ്ഥിരം ജോലിക്കാർക്ക് പകരം താൽക്കാലികക്കാരെയും കരാറുകാരെയും കൊണ്ട് കാര്യങ്ങൾ നടത്തിക്കൊണ്ടുപോകുന്ന രീതിക്ക് പ്രചാരം വർദ്ധിക്കുന്നു. ഈ സാഹചര്യത്തിൽ ഓരോരുത്തരും ഏർപ്പെട്ടിരിക്കുന്ന തൊഴിലിന്റെ സ്വഭാവം ഈ സർവ്വേയിൽ പറയുകയുണ്ടായി.

തൊഴിലെടുക്കുന്നവരിൽ ബഹുഭൂരിപക്ഷത്തിനും യാതൊരുവിധ സാമൂഹിക സുരക്ഷയും ഇല്ലാത്ത അവസ്ഥയാണ് എന്നുള്ളതാണ് നമ്മുടെ തൊഴിൽ രംഗത്തെ ഒരു പ്രധാന പ്രശ്നം. ഈ ചുമതല ഒരു കാലത്ത് തൊഴിൽ ഉടമയുടെ ബാധ്യതയായിരുന്നു. അതിൽ നിന്ന് അവർ കുതറിമാറുകയാണ് (സർക്കാർ ഉൾപ്പെടെ). സമഗ്രമായ ഒരു സാമൂഹ്യ സുരക്ഷാ പദ്ധതി കൊണ്ടുവരികയും അതിന്റെ ഭാരം ഉയർന്ന വരുമാനക്കാരെയും കോർപ്പറേറ്റുകളെയും കൊണ്ട് ഏറ്റെടുപ്പിക്കുകയും ചെയ്യുക എന്നതിന്റെ ആവശ്യകതയാണ് ഇതു സൂചിപ്പിക്കുന്നത്.

**വിദ്യാഭ്യാസവും തൊഴിലും അഥവാ വിദ്യാഭ്യാസവും തൊഴിലില്ലായ്മയും**

18 മുതൽ 60 വയസ്സുവരെയുള്ളവരുടെ വിദ്യാഭ്യാസ നിലവാരവും അവരുടെ മാസ വരുമാനവും അവരുടെയിടയിലെ തൊഴിലില്ലായ്മയും തമ്മിൽ ബന്ധപ്പെടുത്തിയുള്ള കണക്ക് പട്ടിക-16 ൽ കൊടുത്തിരിക്കുന്നു.

വിദ്യാഭ്യാസ നിലവാരവും വരുമാനവും തമ്മിലുള്ള നേർബന്ധം തികച്ചും പ്രതീക്ഷിതവും സ്വാഭാവികവുമാണ്. പക്ഷേ സമൂഹത്തിലെ വ്യത്യസ്ത തൊഴിൽ മേഖലകളിലെ വേതനങ്ങൾ തമ്മിൽ ഇത്രയേറെ അന്തരം (ഇരുപതു മടങ്ങ്) മുതലാളിത്ത രാജ്യങ്ങളിൽ പോലും കാണാറില്ല എന്നത് ശ്രദ്ധേയമാണ്.

ഈ പട്ടികയിൽ നിന്നു വെളിവാകുന്ന മറ്റൊരു ബന്ധം വിദ്യാഭ്യാസവും തൊഴിലില്ലായ്മയും തമ്മിലുള്ളതാണ്. നിരക്ഷരരിലും പ്രാഥമിക വിദ്യാഭ്യാസം മാത്രം ലഭിച്ചവരിലും തൊഴിലില്ലായ്മ താരതമ്യേന കുറവാണ് (6%). അവരുടെ വരുമാനമാകട്ടെ

**പട്ടിക-16**
**18-60 വയസ്സിനിടയിലുള്ളവരുടെ വിദ്യാഭ്യാസ നിലവാരവും തൊഴിലും വരുമാനവും**

| വിദ്യാഭ്യാസ നിലവാരം | ജനസംഖ്യയിൽ അവരുടെ ശതമാനം | അവരുടെയിടയിലെ തൊഴിലില്ലായ്മ % | ശരാശരി മാസ വരുമാനം (രൂ) |
|---|---|---|---|
| നിരക്ഷരർ | 4.6 | 6.5 | 352 |
| കേവല സാക്ഷരത | 2.3 | 6.5 | 596 |
| പ്രാഥമിക വിദ്യാഭ്യാസം | 28.8 | 6.1 | 1067 |
| സെക്കന്ററി | 37.4 | 12.4 | 1462 |
| ഹയർ സെക്കന്ററി | 10.9 | 33.7 | 1607 |
| ടെക്നിക്കൽ പരിശീലനം | 3.7 | 16.3 | 2966 |
| ബിരുദം | 9.0 | 26.2 | 2370 |
| ബിരുദാനന്തരം | 1.9 | 24.7 | 4274 |
| പ്രൊഫഷണൽ | 1.5 | 12.0 | 7085 |

തുലോം തുച്ഛവും. തൊഴിലില്ലായ്മ ഏറ്റവും രൂക്ഷമായിട്ടുള്ളത് ഹയർസെക്കന്ററി പാസ്സായവരിലാണ് (33.7%). ബിരുദധാരികളുടെയും ബിരുദാനന്തര ബിരുദധാരികളുടെയും അവസ്ഥ ഏറെ മെച്ചമൊന്നുമല്ല. എന്നാൽ സാങ്കേതിക പരിശീലനം നേടിയവരുടെ കാര്യം സ്വല്പം ഭേദമാണ് (16.3%). പ്രൊഫഷണൽ ബിരുദം നേടിയവരുടെ ഇടയിൽ പോലും 12% തൊഴിലില്ലായ്മയുണ്ട്.

വിദ്യാഭ്യാസ നിലവാരം ഉയരുന്തോറും, പണികിട്ടിയാൽ, നല്ല വരുമാനം ഉണ്ടാകാനുള്ള സാധ്യത മെച്ചപ്പെടുകയാണ്. അതുകൊണ്ടാണ് എന്തുവിലകൊടുത്തും പ്രൊഫഷണൽ ബിരുദം കരസ്ഥമാക്കാൻ മധ്യവർഗക്കാർ തയ്യാറാകുന്നത്.

മറ്റൊരു രീതിയിൽ നോക്കിയാൽ നമ്മുടെ സ്കൂൾ വിദ്യാഭ്യാസത്തിന്റെ അപര്യാപ്തതയാണ് ഈ പഠനഫലം തെളിയിക്കുന്നത്. നിരക്ഷരരും സ്കൂളിൽ നിന്നു കൊഴിഞ്ഞു പോയവരും വരുമാനം കുറഞ്ഞതും കായികാധ്വാനം കൂടുതൽ ആവശ്യമുള്ളതുമായ പണികൾ ഏറ്റെടുക്കാൻ തയ്യാറായതുകൊണ്ടോ, ഗതികേടുകൊണ്ട് അതിനു നിർബന്ധിതരാകുന്നതുകൊണ്ടോ, ആയിരിക്കാം അവരുടെയിടയിലെ തൊഴിലില്ലായ്മ കുറവായിരിക്കുന്നത്. എന്നാൽ പത്താം ക്ലാസ്സോ പന്ത്രണ്ടാം ക്ലാസ്സോ പാസ്സായിക്കഴിഞ്ഞാൽ അത്തരം പണികളിലേക്കു തിരിയാൻ പലപ്പോഴും നമ്മുടെ സാമൂഹ്യ ചുറ്റുപാടുകൾ അനുവദിക്കുന്നില്ല. അതേസമയം അവർക്കു കിട്ടിയ വിദ്യാഭ്യാസത്തിനു യോജിച്ച പണികൾ ആവശ്യമനുസരിച്ച് ഉണ്ടാകുന്നുമില്ല. എന്നാൽ ഏതെങ്കിലും പ്രത്യേക മേഖലയിൽ നൈപുണി നേടിയാൽ പണികിട്ടാനുള്ള സാധ്യത മെച്ചപ്പെടുന്നു എന്ന് ടെക്നിക്കൽ പരിശീലനം കിട്ടിയവരുടെ അനുഭവം സൂചിപ്പിക്കുന്നു. ഏതെങ്കിലും തൊഴിലെടുക്കാനുള്ള കഴിവു വർദ്ധിക്കുന്നില്ല എന്നതു തന്നെയാണ് ബിരുദധാരികളുടെ ഇടയിലെ ഉയർന്ന തൊഴിലില്ലായ്മയ്ക്കു കാരണം. വിദ്യാഭ്യാസ പരിഷ്കാരങ്ങളെപ്പറ്റി ചിന്തിക്കുമ്പോൾ പരിഗണിക്കേണ്ട വസ്തുതകളാണ് ഇവ. അഭ്യസ്തവിദ്യരായവർക്കു കൂടി ആകർഷകമാകുന്ന രീതിയിൽ നമ്മുടെ പരമ്പരാഗത തൊഴിലുകളെ പരിഷ്കരിക്കേണ്ടുന്നതിന്റെ ആവശ്യകതയിലേക്കും ഇതു വിരൽ ചൂണ്ടുന്നു.

**വിദ്യാഭ്യാസവും ലിംഗനീതിയും**

വിദ്യാഭ്യാസ നിലവാരത്തിൽ സ്ത്രീപുരുഷ ഭേദങ്ങൾ കാര്യമായി ഇല്ല എന്ന് പട്ടിക 17 വ്യക്തമാക്കുന്നു.

ബിരുദ-ബിരുദാനന്തര തലങ്ങളിൽ സ്ത്രീകളാണ് മുന്നിൽ. എന്നാൽ പ്രൊഫഷണൽ - ടെക്നിക്കൽ മേഖലകളിൽ സ്ത്രീകൾ പിന്നിൽ തന്നെയാണ്.

സർവകലാശാലാപഠനത്തിൽ പെൺകുട്ടികൾ നേടുന്ന മേൽക്കൈ അവരുടെ തൊഴിൽ പങ്കാളിത്തത്തിൽ പ്രതിഫലിക്കുന്നില്ല എന്നത് ശ്രദ്ധാപൂർവ്വം പഠിക്കേണ്ട പ്രശ്നമാണ്.

**പട്ടിക - 17**
**വിദ്യാഭ്യാസനേട്ടങ്ങളിലെ സ്ത്രീപുരുഷ വ്യത്യാസം**

| വിദ്യാഭ്യാസ തലം | സ്ത്രീ % | പുരുഷൻ % |
|---|---|---|
| നിരക്ഷരർ | 6.7 | 2.4 |
| കേവലസാക്ഷരർ | 2.8 | 1.7 |
| പ്രാഥമികം | 29.7 | 27.8 |
| സെക്കന്ററി | 34.9 | 39.9 |
| ഹയർസെക്കന്ററി | 11.4 | 10.5 |
| സാങ്കേതിക പരിശീലനം | 2.3 | 5.1 |
| ബിരുദം | 9.1 | 8.9 |
| ബിരുദാനന്തരം | 2.1 | 1.7 |
| പ്രൊഫഷണൽ | 1.0 | 1.9 |

| പട്ടിക-18<br>18 നും 25 നും ഇടയ്ക്ക് പ്രായമുള്ള യുവതീയുവാക്കൾ എന്തുചെയ്യുന്നു? | | | | |
|---|---|---|---|---|
| സ്ത്രീ/പു. | കോളേജിൽ | മറ്റുപഠനം | തൊഴിലില്ലാത്തവർ | തൊഴിൽ ചെയ്യുന്നവർ |
| സ്ത്രീ | 16.2 | 7.4 | 63.7 | 12.6 |
| പുരുഷൻ | 14.7 | 11.7 | 21.1 | 52.4 |

## വിദ്യാഭ്യാസവും മേൽഗതിയും

പാവപ്പെട്ട, മിടുക്കരായ, കുട്ടികൾക്ക് സമൂഹത്തിലുയരാൻ സഹായിക്കുന്ന ഒരു പ്രധാന ഘടകമാണ് വിദ്യാഭ്യാസം എന്നു പരക്കെ അംഗീകരിക്കപ്പെട്ടിട്ടുള്ളതാണ്. ഉന്നതവിദ്യാഭ്യാസത്തിനുള്ള അവസരം കിട്ടിയവർക്കാണ് ഉയർന്ന സാമൂഹ്യ-സാമ്പത്തിക തലങ്ങളിലേക്ക് കടന്നുകയറാനുള്ള സാധ്യത കൂടുതലുള്ളതെന്ന് പട്ടിക 19 കാണിക്കുന്നു.

നാലാം വിഭാഗത്തിൽ പെട്ടവരിൽ 58.6% പേരും ഉന്നത വിദ്യാഭ്യാസം നേടിയവരാണെങ്കിൽ ഒന്നാം വിഭാഗത്തിൽ അത് 3.5% മാത്രമാണ്. എന്തു ത്യാഗം സഹിച്ചും തങ്ങളുടെ കുട്ടികൾക്ക് മെച്ചപ്പെട്ട വിദ്യാഭ്യാസം നൽകാൻ മലയാളി രക്ഷാകർത്താക്കൾ വെമ്പുന്നത് വെറുതെയല്ല.

പക്ഷേ പല കാരണങ്ങൾ കൊണ്ടും ഉന്നത വിദ്യാഭ്യാസത്തിനുള്ള അവസരം സാമൂഹ്യവും സാമ്പത്തികവുമായി പിന്നോക്കം നില്ക്കുന്നവർക്ക് (ഒന്നും രണ്ടും വിഭാഗത്തിൽ പെട്ടവർക്ക്) നിഷേധിക്കപ്പെടുകയാണെന്ന് പട്ടിക 20 സൂചിപ്പിക്കുന്നു.

18 നും 25 നും ഇടയ്ക്കു പ്രായമുള്ള ചെറുപ്പക്കാർ എന്താണു ചെയ്യുന്നത് എന്നു കാണിക്കുന്ന ഈ കണക്കനുസരിച്ച് മേൽത്തട്ടിലുള്ള 54.2% യുവാക്കളും ഉപരിപഠനത്തിൽ ഏർപ്പെട്ടിരിക്കുമ്പോൾ കീഴ്ത്തട്ടിലുള്ള 13.7% പേർക്കു മാത്രമേ അതിനു കഴിയുന്നുള്ളൂ. അവരിൽ 54.3% പേരും തൊഴിലില്ലാത്തവരാണ് എന്നത് ഉത്കണ്ഠയുണർത്തുന്ന മറ്റൊരു വിവരമാണ്. രണ്ടാം വിഭാഗത്തിൽപ്പോലും ഉന്നതപഠനാവസരം 16.1% പേർക്കു മാത്രമേ കിട്ടുന്നുള്ളൂ. വിദ്യനേടി രക്ഷ പ്രാപിക്കാനുള്ള അവസരം പോലും ദരിദ്രർക്കു നിഷേധിക്കപ്പെടുന്നത് ഗുരുതരമായ ഭവിഷ്യത്തുകൾക്കിടയാക്കുമെന്നതിൽ

| പട്ടിക - 19<br>ഉന്നതവിദ്യാഭ്യാസം നേടിയവർ, വിവിധ വിഭാഗങ്ങളിൽ (%) | | | | |
|---|---|---|---|---|
| വിഭാഗം | ടെക്നിക്കൽ | കോളേജ് | പ്രൊഫഷണൽ | മൊത്തം |
| I | 0.7 | 2.6 | 0.2 | 3.5 |
| II | 1.8 | 5.1 | 0.1 | 7.0 |
| III | 4.8 | 14.9 | 1.4 | 21.1 |
| IV | 9.7 | 40.5 | 8.4 | 58.6 |

| പട്ടിക- 20<br>18-25 പ്രായമുള്ള ഓരോ വിഭാഗത്തിലെയും<br>യുവാക്കൾ എന്തു ചെയ്യുന്നു? | | | | | |
|---|---|---|---|---|---|
| വിഭാഗം | കോളേജ് | മറ്റ് പഠനം | മൊത്തം പഠനം | തൊഴിൽ ചെയ്യുന്നവർ | തൊഴിൽ രഹിതർ |
| I | 7.5 | 6.2 | 13.7 | 31.9 | 54.3 |
| II | 9.4 | 6.7 | 16.1 | 35.0 | 48.9 |
| III | 19.4 | 11.5 | 30.9 | 31.1 | 37.9 |
| IV | 36.8 | 17.4 | 54.2 | 31.0 | 34.8 |

| പട്ടിക-21<br>പൊതുവിദ്യാലയങ്ങളിലും അൺ എയ്ഡഡ്<br>വിദ്യാലയങ്ങളിലും പഠിക്കുന്നവർ (%) | | | |
|---|---|---|---|
| വിഭാഗം | സർക്കാർ | എയ്ഡഡ് | അൺ എയ്ഡഡ് |
| I | 47.0 | 49.6 | 3.4 |
| II | 40.3 | 49.4 | 10.3 |
| III | 30.9 | 39.0 | 30.1 |
| IV | 14.2 | 30.2 | 55.5 |

സംശയമില്ല. മാഫിയാവത്കരണവും കുറ്റകൃത്യങ്ങളും പെരുകുന്ന ഒരു സമൂഹത്തിൽ ഈ വിഭാഗത്തിലുള്ള ചെറുപ്പക്കാർ വഴിപിഴച്ചുപോകാനുള്ള സാധ്യത ഏറെയാണ്.

പരമദരിദ്ര-ദരിദ്ര വിഭാഗങ്ങളിൽ നിന്ന് ഉന്നത വിദ്യാഭ്യാസത്തിന് അവസരം ലഭിക്കുന്ന യുവാക്കൾക്കു കിട്ടുന്ന വിദ്യാഭ്യാസത്തിന്റെ സ്വഭാവവും ഗുണമേന്മയും കൂടി പരിശോധിച്ചാൽ മാത്രമേ ഈ ചിത്രം പൂർത്തിയാകൂ. ഉന്നത വിദ്യാഭ്യാസ രംഗത്തെ, വിശേഷിച്ച് സ്വാശ്രയക്കോളേജുകളിലെ, കൊഴിഞ്ഞുപോക്കും തോൽവിയും അവഗണിക്കാനാവാത്ത വിധം വർദ്ധിച്ചുവരുന്നു എന്ന പഠനഫലങ്ങളും കൂട്ടിച്ചേർത്തു വായിക്കുമ്പോൾ വളരെ അസ്വാസ്ഥ്യജനകമായ നിഗമനങ്ങളിലേ നമുക്കെത്തിച്ചേരാൻ പറ്റൂ.

അൺ എയ്ഡഡ് വിദ്യാലയങ്ങളിൽ മെച്ചപ്പെട്ട വിദ്യാഭ്യാസമാണോ നടക്കുന്നതെന്ന കാര്യത്തിൽ തർക്കമുണ്ട്. പക്ഷേ അവിടെ പഠിക്കുന്ന കുട്ടികളാണ് മിക്കപ്പോഴും മത്സരപരീക്ഷകളിൽ കൂടുതൽ മാർക്കു വാങ്ങുകയും മെച്ചപ്പെട്ട ഉന്നതവിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പ്രവേശനം നേടുകയും ചെയ്യുന്നത്. അത്തരം വിദ്യാലയങ്ങളിൽ പഠിക്കുന്നത് മെച്ചപ്പെട്ട സാമൂഹ്യ-സാമ്പത്തിക പശ്ചാത്തലമുള്ള കുടുംബങ്ങളിലെ കുട്ടികളായിരിക്കും എന്നതും സ്വാഭാവികം മാത്രം. പട്ടിക 21 ഇതു വ്യക്തമാക്കുന്നു.

സർക്കാർ-എയ്ഡഡ് വിദ്യാലയങ്ങളുടെ പ്രവർത്തനം മെച്ചപ്പെടുത്തിക്കൊണ്ടു മാത്രമേ ദരിദ്രവിഭാഗങ്ങളുടെ കുട്ടികൾക്ക് നല്ലവിദ്യാഭ്യാസം ലഭിക്കുന്നു എന്നുറപ്പുവരുത്താൻ കഴിയൂ എന്ന് ഈ കണക്കും നമ്മെ ബോദ്ധ്യപ്പെടുത്തുന്നു. പരമദരിദ്രരുടെ 96.6% കുട്ടികളും ദരിദ്രരുടെ 89.7% കുട്ടികളും അവിടെയാണു പഠിക്കുന്നത്.

### വിദ്യാഭ്യാസത്തിലെ ജാതി-മതഭേദങ്ങൾ

ഉന്നതവിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ മുസ്ലീങ്ങൾ ഇപ്പോഴും പിന്നോക്കമാണെന്ന് പട്ടിക 22 ഓർമമിപ്പിക്കുന്നു.

| പട്ടിക - 22<br>18-25 പ്രായമുള്ള വിവിധ ജാതിമത വിഭാഗങ്ങളിലെ യുവാക്കൾ എന്തു ചെയ്യുന്നു? | | | | | |
|---|---|---|---|---|---|
| വിഭാഗം | കോളേജിൽ | മറ്റു പഠനം% | മൊത്തം പഠനം % | തൊഴിൽ ചെയ്യുന്നവർ | തൊഴിൽ രഹിതർ |
| ഹിന്ദു | 18.7 | 9.9 | 28.6 | 32.3 | 39.1 |
| മുസ്ലീം | 8.1 | 6.2 | 14.3 | 30.5 | 55.2 |
| ക്രിസ്ത്യൻ | 20.5 | 14.9 | 35.4 | 32.7 | 31.9 |
| മുന്നോക്ക-ഹിന്ദു | 28.1 | 11.6 | 39.7 | 24.1 | 36.3 |
| പിന്നോക്ക ഹിന്ദു | 16.7 | 10.2 | 26.9 | 33.0 | 40.2 |
| പട്ടികജാതി | 10.30 | 6.6 | 16.9 | 42.2 | 40.9 |
| പട്ടികവർഗം | 11.8 | 5.9 | 17.7 | 37.3 | 45.1 |

തൊഴിലില്ലായ്മയും മുസ്ലീം യുവാക്കളിലാണു കൂടുതൽ. ഹിന്ദുക്കളിലെ ജാതിതിരിച്ചുള്ള കണക്കു നോക്കിയാൽ സവർണ്ണർ ക്രിസ്ത്യാനികൾക്കൊപ്പമാണ്. പിന്നോക്ക ജാതിക്കാർ വിദ്യാഭ്യാസപരമായും പിന്നോക്കം തന്നെ. പട്ടികജാതി/വർഗക്കാർ മുസ്ലീങ്ങളെപ്പോലെ തന്നെ അതിനേക്കാൾ ഏറെ പിന്നിലാണ്.

മുസ്ലീം സമുദായത്തിലെ യുവാക്കളുടെ വിദ്യാഭ്യാസപരമായ പിന്നോക്കാവസ്ഥയാണ് സ്വാഭാവികമായും അവരുടെ ഉദ്യോഗലബ്ധിയിലും സർക്കാർ സർവ്വീസിലെ പ്രവേശനത്തിലും പിന്നീട് പ്രതിഫലിക്കുന്നത്. അവരുടെ ഇടയിലെ തൊഴിലില്ലായ്മയും ഏറ്റവും കൂടുതലാണ്.

സാമൂഹ്യ-സാമ്പത്തിക മാറ്റങ്ങളുടെ തുടക്കം വിദ്യാഭ്യാസരംഗത്തു നിന്നു തന്നെ ആകേണ്ടതിന്റെ ആവശ്യകതയിലേക്കാണ് ഇതു ശ്രദ്ധ ക്ഷണിക്കുന്നത്. വിദ്യാഭ്യാസം മാത്രം പോരാ, ലക്ഷ്യബോധമുള്ളതും ഫലപ്രദവുമായ വിദ്യാഭ്യാസം തന്നെ നൽകണം എന്നും ഈ പഠനഫലങ്ങൾ സൂചിപ്പിക്കുന്നു.



## അദ്ധ്യായം 6

# ദാരിദ്ര്യവും അസമത്വവും

**ദാ**രിദ്ര്യമെന്നത് ബഹുതലസ്പർശിയായ ഒരു അവസ്ഥയാണ്. അതുകൊണ്ടുതന്നെ ദാരിദ്ര്യം കണക്കാക്കുന്നതിനുള്ള മാർഗ്ഗങ്ങളും പലതരത്തിലുള്ളവയാണ്. ദാരിദ്ര്യം കണക്കാക്കാൻ വരുമാനം, അടിസ്ഥാനാവശ്യങ്ങൾ നിറവേറ്റൽ, വിവിധതരം ശേഷികൾ ആർജിക്കൽ അല്ലെങ്കിൽ ഇവയെല്ലാം കൂടിച്ചേർന്ന രീതി എന്നിവയൊക്കെ ഉപയോഗിക്കാവുന്നതാണ്. സാധാരണയായി ഏതെങ്കിലും ഒരു ഘടകത്തെ ആശ്രയിക്കാറാണ് പതിവ്. ഏത് രീതി എന്നത് ബന്ധപ്പെട്ട വിവരങ്ങളുടെ ലഭ്യത, നിഗമനങ്ങളിലെ സ്ഥായിത്വം എന്നിവയെയൊക്കെ അടിസ്ഥാനമാക്കിയാണ് തീരുമാനിക്കുന്നത്. ദേശീയാടിസ്ഥാനത്തിലുള്ള ദാരിദ്ര്യ നിർണ്ണയ രീതിയിൽ വരുമാനത്തെ അടിസ്ഥാനമാക്കിയുള്ള മാർഗ്ഗങ്ങൾക്കാണ് മുൻതൂക്കം.

1970കളുടെ തുടക്കം മുതൽക്കെ 'ദാരിദ്ര്യരേഖ' എന്ന സംജ്ഞയെ അടിസ്ഥാനമാക്കിയാണ് ദാരിദ്ര്യം കണക്കാക്കുന്നത്. ഇത് ദേശീയ സാമ്പിൾ സർവെ (NSS) വഴി കണക്കാക്കുന്ന പ്രതിമാസ ഉപഭോഗ ചെലവിനെ അടിസ്ഥാനമാക്കിയാണ്. ഗ്രാമങ്ങളിലാണെങ്കിൽ 2400 കലോറിയും നഗരത്തിലാണെങ്കിൽ 2100 കലോറിയും ഊർജമാണ് ഒരാൾക്ക് ഒരു ദിവസം ലഭിക്കേണ്ടത്. ഇത് കണക്കിലെടുത്തുകൊണ്ട് നിർണയിക്കുന്ന മൊത്തം ചെലവിന്റെ അടിസ്ഥാനത്തിലാണ് ദാരിദ്ര്യരേഖ തീരുമാനിക്കുന്നത്. ഇന്ത്യൻ മെഡിക്കൽ ഗവേഷണ കൗൺസിലി(ICMR)ന്റെ ശുപാർശകൾക്കനുസൃതമായാണ് ഈ പോഷണ നിലവാരം കണക്കാക്കിയത്. വരുമാനത്തിന് പകരം ഉപഭോഗ ചെലവിനെ ആധാരമാക്കുന്ന രീതിയാണ് ഇന്ത്യയിലെ ദാരിദ്ര്യ നിർണ്ണയ പഠനങ്ങളിൽ പൊതുവെ സ്വീകരിച്ചുവരുന്നത്. 'ദാരിദ്ര്യരേഖ'യുടെ പരിധിയായി കണക്കാക്കിയതിനെക്കാൾ കുറവ് വരുമാനമുള്ള ജനങ്ങളുടെ ജനസംഖ്യാ അനുപാതത്തെ തലയെണ്ണൽ അനുപാതം "ഹെഡ് കൗണ്ട് റേഷ്യോ" (HCR) എന്നാണ് പറയാറ്.

പ്രതിശീർഷ ചെലവും HCR ഉം സംബന്ധിച്ച എൻ എസ് എസിന്റെയും പരിഷത്തിന്റെയും കണക്കുകൾ പട്ടിക ഒന്നിലും രണ്ടിലും നൽകിയിരിക്കുന്നു. പട്ടിക 1 ൽ എൻ.എസ്.എസിന്റെ കണക്ക് 2002ലേതും കേരളപഠനത്തിന്റേത് 2004ലേതുമാണ്. പട്ടിക രണ്ടിൽ 1999-2000ത്തിലെ എൻഎസ്എസ് 55-ാമത് റൗണ്ട് കണക്കെടുപ്പിന്റെ വിവരങ്ങളാണ് നൽകിയത്. പരിഷത്തിന്റേത് 2004 ലേതും. വർഷത്തിലുള്ള ഈ

| പട്ടിക 1<br>പ്രതിശീർഷ മാസ ചെലവ്<br>(NSS 2002 and KSSP 2004) | | | |
|---|---|---|---|
| കണക്ക് | ഗ്രാമം | നഗരം | ഒന്നിച്ച് |
| NSS 2002 | 881 | 1267 | 1106 |
| KSSP 2004 | 1059 | 1397 | |

| പട്ടിക 2<br>ദാരിദ്ര്യം (HCR)<br>(NSS 1999-2000 and KSSP 2004) | | | |
|---|---|---|---|
| കണക്ക് | ഗ്രാമം | നഗരം | ഒന്നിച്ച് |
| NSS 1999-2000 | 9.4 | 20.3 | 12.7 |
| KSSP 2004 | 22.9 | 20.8 | 22.6 |

വ്യത്യാസം കണക്കിലെടുത്തുകൊണ്ട് ദാരിദ്ര്യ രേഖാ നിർണയത്തിൽ അനുയോജ്യ മായ മാറ്റങ്ങൾ വരുത്തിയിരിക്കുന്നു. ഇതിന്നായി കർഷകത്തൊഴിലാളികളുടേയും വ്യവ സായ തൊഴിലാളികളുടേയും ഉപഭോക്തൃ വില സൂചികയിൽ 2000 മുതൽ 2004 വരെ ഉണ്ടായ മാറ്റങ്ങളാണ് പരിഗണിച്ചത്. NSS (1999-2000)ന്റെ അടിസ്ഥാനം ഗ്രാമ- നഗര തലങ്ങളിൽ യഥാക്രമം 375 രൂപയും. 477 രൂപയുമാണ് (കട്ട് ഓഫ് ലവൽ). കേരളപഠ ന(2004)ത്തിൽ ഇവ യഥാക്രമം 439 രൂപയും, 558 രൂപയുമായി കണക്കാക്കിയിരിക്കുന്നു.

NSS ന്റെ 50–ാമതും 55–ാമതും റൗണ്ട് കണക്കുകൾ തമ്മിൽ വലിയ വ്യത്യാസമുണ്ട്. ഈ വ്യത്യാസം പൂർണ്ണമായി പ്രകടമാകുന്നത് ഗ്രാമതല ദാരിദ്ര്യ കണക്കുകളിലാണ്. കേരളപഠനത്തിലെ ഗ്രാമതല തലയെണ്ണൽ അനുപാതം NSS ന്റെ ഇരട്ടിയിൽ അധിക മാണ്. NSSന്റെ ഗ്രാമതല കണക്കുകൾ താഴെ പറയുന്ന കാരണങ്ങളാൽ വിശ്വസനീ യമല്ലെന്നാണ് ഞങ്ങളുടെ അഭിപ്രായം.

1. NSSന്റെ 50–ാംവട്ട കണക്കെടുപ്പിൽ (1993–94) ഗ്രാമീണ ദാരിദ്ര്യത്തിന്റെ അനു പാതം (25.8) നഗര ദാരിദ്ര്യത്തിന്റെ അനുപാത (24.6) ത്തേക്കാൾ കൂടുതലാണ്. പിന്നീ ടുള്ള അഞ്ച് വർഷങ്ങൾക്കിടയിൽ (1999) ഗ്രാമീണ ദാരിദ്ര്യത്തിൽ ഇത്രയും കുറവ് ഉണ്ടാകത്തക്ക സംഭവങ്ങളൊന്നും കേരളത്തിൽ ഉണ്ടായിട്ടില്ല.

2. അതേസമയം വരുമാനം, പാർപ്പിടാവസ്ഥ, കൈവശ ഉൽപ്പന്നങ്ങൾ, വിദ്യാഭ്യാസം തുടങ്ങിയ എല്ലാ ഘടകങ്ങളും കാണിക്കുന്നത് നഗരങ്ങളിലെ മെച്ചപ്പെട്ട അവസ്ഥയാ ണ്. എന്നിട്ടും നഗര ദാരിദ്ര്യത്തിൽ ഗ്രാമത്തിലേതുപോലുള്ള കുറവ് ഉണ്ടായിട്ടില്ല.

| പട്ടിക 3<br>ദാരിദ്ര്യം (HCR) ജില്ല തിരിച്ച് | |
|---|---|
| ജില്ല | ദാരിദ്ര്യം (%) |
| പാലക്കാട് | 42.5 |
| മലപ്പുറം | 34.4 |
| കാസർഗോഡ് | 31.3 |
| വയനാട് | 25.7 |
| കോഴിക്കോട് | 24.6 |
| കണ്ണൂർ | 21.2 |
| കോട്ടയം | 21.1 |
| ആലപ്പുഴ | 20.4 |
| ഇടുക്കി | 19.3 |
| കൊല്ലം | 16.6 |
| തൃശ്ശൂർ | 16.1 |
| തിരുവനന്തപുരം | 12.7 |
| എറണാകുളം | 12.4 |
| പത്തനംതിട്ട | 11.8 |

| പട്ടിക 4<br>ദാരിദ്ര്യം (HCR) പ്രദേശം | |
|---|---|
| പ്രദേശം | HCR |
| തെക്ക് | 15.5 |
| മധ്യം | 16.3 |
| വടക്ക് | 30.5 |

| പട്ടിക 5<br>ദാരിദ്ര്യം (HCR) പ്രധാന സാമൂഹ്യ സാമ്പത്തിക വിഭാഗങ്ങളിൽ | |
|---|---|
| ഗ്രൂപ്പ് | HCR |
| പിന്നോക്കജാതി | **21.4** |
| മുന്നോക്കജാതി | **14.2** |
| പട്ടികജാതി | **38.0** |
| പട്ടികവർഗ്ഗം | **38.7** |
| ഹിന്ദു | **22.6** |
| മുസ്ലീം | **28.7** |
| ക്രിസ്ത്യൻ | **14.0** |

ജില്ലകളിൽ തലയെണ്ണൽ അനുപാതം കൂടുതൽ പാലക്കാട് ആണ്; അടുത്തത് മലപ്പുറവും. ഏറ്റവും കുറവ് പത്തനംതിട്ടയും അതിന്നു പിറകിൽ എറണാകുളവുമാണ്. പട്ടിക 3 കാണുക. സംസ്ഥാനത്ത് വടക്കൻ ജില്ലകളിലാണ് മറ്റ് പ്രദേശങ്ങളെ അപേക്ഷിച്ച് ദരിദ്രർ കൂടുതൽ. പട്ടിക 4 കാണുക. വിവിധ ജാതി-മത ഗ്രൂപ്പുകളുടെ ദാരിദ്ര്യ അനുപാതമാണ് പട്ടിക 5ൽ കൊടുത്തിരിക്കുന്നത്. പട്ടികവർഗ്ഗക്കാർക്കിടയിലും പട്ടിക ജാതിക്കാർക്കിടയിലുമാണ് ദാരിദ്ര്യാനുപാതം കൂടുതൽ. പിന്നീട് വരുന്നത് മുസ്ലീങ്ങളാണ്; മുന്നോക്ക ഹിന്ദുക്കളിലും ക്രിസ്ത്യാനികളിലുമാണ് ദാരിദ്ര്യാനുപാതം കുറവായിട്ടുള്ളത്; പിന്നോക്ക വിഭാഗം ഹിന്ദുക്കളിലെ ദാരിദ്ര്യാനുപാതം സംസ്ഥാന ശരാശരിക്ക് ഏതാണ്ട് തുല്യമാണ്.

ദാരിദ്ര്യത്തിന്റെ തീവ്രത കണക്കാക്കുന്നതിനുള്ള മറ്റൊരു മാനദണ്ഡമാണ് ദാരിദ്ര്യ വിടവ് അനുപാതം (Poverty Gap Ratio-PGR). ദാരിദ്ര്യരേഖയുടെ തലത്തിലുള്ള ഉപഭോഗത്തിന്റെ അളവും അതിന് താഴെ യഥാർത്ഥത്തിൽ നടക്കുന്ന ഉപഭോഗത്തിന്റെ അളവും തമ്മിലുള്ള വ്യത്യാസമാണ് PGR നിർണ്ണയിക്കുന്നത്. NSSന്റെ 55-ാമത് കണക്കെടുപ്പിന്റെയും കേരളപഠനത്തിന്റെ അപഗ്രഥനത്തിലൂടെയും ലഭിക്കുന്ന PGR, പട്ടിക 6 ൽ നൽകിയിട്ടുണ്ട്. ഇവ വളരെ സമാനമായ അളവുകളാണ് കാണിക്കുന്നത്. ഇതിനർത്ഥം ഇന്ത്യയിലെ ദരിദ്രരെക്കാൾ കേരളത്തിലെ ദരിദ്രരുടെ സ്ഥിതി മെച്ചപ്പെട്ടതല്ല; മറിച്ചും അല്ല എന്നതാണ് (പട്ടിക 6)

**ദാരിദ്ര്യരേഖാ രീതിയുടെ പ്രശ്നങ്ങൾ**

ദാരിദ്ര്യരേഖാ കണക്കെടുപ്പിന് തൊട്ട് മുൻപത്തെ 30 ദിവസത്തെ ഉപഭോഗ ചെലവാണ് ആധാരമാക്കുന്നത്. അതുകൊണ്ടു തന്നെ ഉൽപ്പന്ന വിലകളിലെ പ്രാദേശിക മാറ്റങ്ങൾ ഈ വിവരങ്ങളെ കാര്യമായി സ്വാധീനിക്കും.പൊതുസംവിധാനങ്ങൾ വഴി സൗജന്യമായി ലഭിക്കുന്ന ആരോഗ്യം, വിദ്യാഭ്യാസം എന്നിവ ഇത്തരം കണക്കെടുപ്പിന്റെ പരിധിയിൽ വരുന്നില്ല.

ചികിത്സാ ചെലവ് ഒഴിവാക്കാനാവാത്ത ദുരിതപൂർണ്ണമായ ഒരു ചെലവാണ്. ഉദാഹരണത്തിന് സർവെ കാലത്ത് 5000 രൂപ വരുമാനമുണ്ടായിരുന്ന ഒരു അഞ്ചംഗ കുടുംബത്തിന്റെ കാര്യമെടുക്കാം. ഇവരുടെ പ്രതിമാസ പ്രതിശീർഷ വരുമാനം 1000 രൂപ വരും. അതുകൊണ്ടുതന്നെ ദരിദ്രരുടെ പട്ടികയിൽ വരുന്നില്ല. എന്നാൽ, ഒരാളെ ആസ്പത്രിയിൽ കിടത്തി ചികിത്സിച്ച വകയിൽ 4000 രൂപ ചെലവായി എന്നിരിക്കട്ടെ. ഈ തുക യഥാർത്ഥ മാസവരുമാനത്തിൽ നിന്ന് കിഴിച്ചാൽ പ്രതിശീർഷ മാസവരുമാനം 200 രൂപ മാത്രമായിരിക്കും. ഇതാകട്ടെ, ദാരിദ്ര്യരേഖാ നിലവാരത്തേക്കാൾ കുറവാണ്താനും.

ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കേരളത്തിലെ ചികിത്സാചെലവ് ഏറ്റവും ഉയർന്നതാണെന്ന് കാണാം. (പട്ടിക 7 കാണുക).

ചികിത്സാചെലവ് കൂടി കണക്കിലെടുക്കുമ്പോൾ ഇപ്പോഴത്തെ ദാരിദ്ര്യാനുപാത നിരക്ക് തന്നെ കുറവാണെന്ന് കാണാം. മൊത്തം ചെലവിൽ നിന്ന് ചികിത്സാ ചെലവ് കുറയ്ക്കുകയാണെങ്കിൽ (അതായിരിക്കും കൂടുതൽ ശരിയായ രീതി) കേരളത്തിലെ ദാരിദ്ര്യാനു

**പട്ടിക 6**
**ദാരിദ്ര്യ വിടവ് അനുപാതം (ഇന്ത്യ-കേരളം)**
**(NSS 1999-00 and KSSP 2004)**

| | കേരളം ഗ്രാമം | ഇന്ത്യ ഗ്രാമം | കേരളം നഗരം | ഇന്ത്യ നഗരം |
|---|---|---|---|---|
| NSS 1999-00 | - | 5.1 | - | 4.8 |
| KSSP 2004 | 5.7 | - | 4.6 | - |

**പട്ടിക 7**
**പ്രതിശീർഷ പ്രതിമാസ ചികിത്സാ ചെലവ്** (NSS 2002 and KSSP 2004)

| | കേരളം ഗ്രാമം | ഇന്ത്യ ഗ്രാമം | കേരളം നഗരം | ഇന്ത്യ നഗരം |
|---|---|---|---|---|
| NSS 2002 | 83.0 | 35.9 | 122.1 | 58.3 |
| KSSP 2004 | 153.0 | - | 137.7 | - |

പാതം ഞങ്ങളുടെ കണക്കു പ്രകാരം 22.6 ൽ നിന്ന് 27 ശതമാനമായി വർദ്ധിക്കുന്നു.

വരവ് ചെലവ് കണക്കുകളെ മാത്രം അടിസ്ഥാനമാക്കിയുള്ള ഇന്നത്തെ ദാരിദ്ര്യ കണക്കുകളുടെ മറ്റൊരു പ്രശ്നം അവ വളരെ താൽക്കാലികമാണെന്നതാണ്. ദാരിദ്ര്യത്തിന്റെ മൊത്തം കണക്കുകൾക്കോ, ശരാശരി വരുമാനം, ശരാശരി ചെലവ് എന്നിവ വെച്ചുകൊണ്ടുള്ള കണക്കുകൾക്കോ ഇത് കുറെയൊക്കെ ശരിയായേക്കാം. എന്തായാലും കുടുംബങ്ങളുടെ സാമ്പത്തിക വർഗ്ഗീകരണത്തിന് അനുയോജ്യമായ ഒരു മാനദണ്ഡമല്ല ഇത്. അതുപോലെതന്നെ വിവിധ സാമൂഹ്യ വിഭാഗങ്ങളെ താരതമ്യം ചെയ്യുന്നതിനും ഇത് അനുയോജ്യമല്ല. സ്ഥായിത്വ സ്വഭാവമുള്ള മറ്റ് ഘടകങ്ങൾ (പാർപ്പിടം, ദീർഘകാല ഉപഭോക്തൃ ഉൽപ്പന്നങ്ങൾ എന്നിങ്ങനെ) കൂടി പരിഗണിച്ചാൽ ദാരിദ്ര്യ കണക്കുകളുടെ ന്യൂനത കുറച്ചൊക്കെ പരിഹരിക്കാൻ കഴിഞ്ഞേക്കും. ഇക്കാരണത്താലാണ് രണ്ടാമത്തെ അദ്ധ്യായത്തിൽ കണ്ടതുപോലെ കുടുംബങ്ങളെ വിവിധ സാമ്പത്തിക ഗ്രൂപ്പുകളാക്കി വർഗ്ഗീകരിക്കുന്ന രീതി സ്വീകരിച്ചത്.

### ദാരിദ്ര്യ സൂചിക

നേരത്തെ സൂചിപ്പിച്ചതുപോലെ (അദ്ധ്യായം 2 പട്ടിക 2) കുടുംബങ്ങളിൽ 46%വും വ്യക്തികളിൽ 50%വും ദരിദ്രരാണ്(ഗ്രൂപ്പ് I, II).

കഠിനമായ ദാരിദ്ര്യം അനുഭവിക്കുന്നവർ മാത്രമാണ് ദാരിദ്ര്യ രേഖയ്ക്ക് താഴെയുള്ളത്. ഇവർ മാത്രമല്ല നാട്ടിലെ ദരിദ്രർ. സാമ്പത്തിക ഗ്രൂപ്പ് നിർമ്മിതി പ്രകാരം ഗ്രൂപ്പ് I, II എന്നിവയിൽ പെട്ടവരും ദരിദ്രരാണ്. ദരിദ്രരുടേയും ദരിദ്രരല്ലാത്തവരുടേയും അനുപാതം (EG I + EG II) /(EG III + EG IV) മൊത്തം ദാരിദ്ര്യത്തിന്റെ അളവായി ഞങ്ങൾ ഉപയോഗിക്കുന്നു. ഈ ദാരിദ്ര്യ സൂചിക(Poverty Index)കൾ താഴെയുള്ള പട്ടികകളിൽ നൽകിയിരിക്കുന്നു.

ഈ പട്ടികകളെല്ലാം ദാരിദ്ര്യരേഖയുടെ രീതി തന്നെയാണ് അവലംബിക്കുന്നത്. എന്നാൽ ഒരു പ്രദേശത്തെയോ വിഭാഗത്തിലേയോ ദാരിദ്ര്യത്തിന്റെ തീവ്രതയും സമ്പന്നതയുടെ ആധിക്യവും ഈ പട്ടികകൾ എടുത്ത് കാണിക്കുന്നു.

**പട്ടിക 8**
**സാമ്പത്തിക ഗ്രൂപ്പ് (% വ്യക്തികൾ) ജില്ല തിരിച്ച്**

| ജില്ല | I | II | III | IV | ദാരിദ്ര്യ സൂചിക |
|---|---|---|---|---|---|
| തിരുവനന്തപുരം | 7.4 | 31.0 | 50.9 | 10.7 | 0.6 |
| കൊല്ലം | 12.4 | 33.1 | 46.1 | 8.3 | 0.8 |
| പത്തനംതിട്ട | 9.4 | 27.3 | 49.3 | 14.0 | 0.6 |
| ആലപ്പുഴ | 13.6 | 37.4 | 40.4 | 8.7 | 1.0 |
| കോട്ടയം | 14.6 | 27.6 | 46.0 | 11.8 | 0.7 |
| ഇടുക്കി | 24.2 | 38.6 | 31.3 | 5.8 | 1.7 |
| എറണാകുളം | 6.7 | 25.9 | 52.2 | 15.2 | 0.5 |
| തൃശ്ശൂർ | 9.7 | 32.7 | 43.7 | 13.9 | 0.7 |
| പാലക്കാട് | 23.9 | 48.1 | 24.9 | 3.1 | 2.6 |
| മലപ്പുറം | 22.5 | 42.4 | 30.2 | 4.9 | 1.9 |
| കോഴിക്കോട് | 16.5 | 36.1 | 40.8 | 6.6 | 1.1 |
| വയനാട് | 27.5 | 39.3 | 29.7 | 3.5 | 2..0 |
| കണ്ണൂർ | 13.6 | 33.5 | 44.7 | 8.2 | 0.9 |
| കാസർഗോഡ് | 22.3 | 32.7 | 40.3 | 4.8 | 1.2 |

| പട്ടിക 9<br>സാമ്പത്തിക ഗ്രൂപ്പ് (EG) (% വ്യക്തികൾ) പ്രദേശം തിരിച്ച് | | | | | |
|---|---|---|---|---|---|
| പ്രദേശം | I | II | III | IV | ദാരിദ്ര്യ സൂചിക |
| തെക്ക് | 10.6 | 32.5 | 46.8 | 10.1 | 0.8 |
| മധ്യം | 11.4 | 30.0 | 45.6 | 12.9 | 0.7 |
| വടക്ക് | 19.9 | 39.2 | 35.3 | 5.6 | 1.4 |

| പട്ടിക 10<br>ദാരിദ്ര്യ സൂചിക (ഗ്രാമ-നഗരം) | | | | | |
|---|---|---|---|---|---|
| പ്രദേശം | I | II | III | IV | ദാരിദ്ര്യസൂചിക |
| ഗ്രാമം | 16.4 | 36.8 | 39.6 | 7.2 | 1.1 |
| നഗരം | 7.3 | 22.6 | 51.2 | 18.9 | 0.4 |

| പട്ടിക 11<br>ദാരിദ്ര്യ സൂചിക (ജാതി മതങ്ങൾ) | | | | | |
|---|---|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | I | II | III | IV | ദാരിദ്ര്യ സൂചിക |
| പിന്നോക്കം | 14.0 | 36.9 | 41.6 | 7.5 | 1.0 |
| മുന്നോക്കം | 8.0 | 26.5 | 51.8 | 13.8 | 0.5 |
| പട്ടികജാതി | 29.5 | 45.4 | 23.6 | 1.5 | 3.0 |
| പട്ടികവർഗ്ഗം | 37.5 | 52.3 | 10.2 | 0.0 | 8.8 |
| ഹിന്ദു | 15.5 | 35.6 | 41.0 | 8.0 | 1.0 |
| മുസ്ലീം | 16.6 | 38.2 | 38.3 | 6.9 | 1.2 |
| ക്രിസ്ത്യൻ | 12.0 | 27.8 | 46.3 | 13.9 | 0.7 |

സംസ്ഥാനത്ത് ഗ്രൂപ്പ് 1 ഉം 2 ലും ആയി 50% പേരും ഗ്രൂപ്പ് 3ലും 4ലും ആയി 50% വും ഉണ്ടെന്ന് നാം നേരത്തെ കണ്ടു. അതായത് ദാരിദ്ര്യസൂചിക = 1 വിവിധ ജില്ലക ളിലെ ദാരിദ്ര്യ സൂചിക പട്ടിക 9 ൽ നൽകിയിരിക്കുന്നു. ദാരിദ്ര്യ സൂചകാങ്കത്തിന്റെ മൂല്യം ഒന്നിൽ കൂടുതലാവുന്നത് കേവല ദാരിദ്ര്യത്തിന്റെയും മൂല്യം ഒന്നിൽ കുറവാ കുന്നത് സമ്പന്നതയുടേയും ലക്ഷണമായി കണക്കാക്കാവുന്നതാണ്.

പാലക്കാട് (2.6), വയനാട് (2.0) എന്നീ ജില്ലകളിലാണ് ദാരിദ്ര്യ സൂചിക ഏറ്റവും കൂടുതലായി ഉള്ളത്. ഈ ജില്ലകളിലാണ് യഥാക്രമം പട്ടികജാതിക്കാരും പട്ടികവർഗ്ഗ ക്കാരും ഏറ്റവും കൂടുതലുള്ളത്. എറണാകുളം (0.5), പത്തനംതിട്ട (0.6) എന്നീ ജില്ല കളിലാണ് ദാരിദ്ര്യ സൂചിക ഏറ്റവും കുറവ്. പട്ടിക 8-ൽ കാണിച്ചതുപോലെ പട്ടിക വർഗ്ഗക്കാരിലെയും (8.8) പട്ടികജാതിക്കാരിലേയും (3.0) ദാരിദ്ര്യ സൂചിക ഇന്നും വൻതോതിൽ തന്നെയാണ്. മൊത്തത്തിൽ പരിശോധിക്കുമ്പോൾ, ഉത്തരകേരളത്തിലെ ദാരിദ്ര്യസൂചിക മദ്ധ്യകേരളത്തേതിനേക്കാൾ രണ്ടിരട്ടിയാണ്. സാമൂഹ്യ-സാമ്പത്തിക ഗ്രൂപ്പുകളിൽ മുന്നോക്ക ഹിന്ദുക്കളിലും, ക്രിസ്ത്യാനികളിലുമാണ് ദാരിദ്ര്യ സൂചിക ഏറ്റവും കുറവ്; കൂടുതലാകട്ടെ പട്ടികജാതി-വർഗ്ഗക്കാരിലും. പിന്നോക്ക ഹിന്ദുക്കളും മുസ്ലിങ്ങളും മുകളിൽ പറഞ്ഞ വിഭാഗങ്ങൾക്കിടയിൽ വരുന്നു.

**സാമ്പത്തിക ഗ്രൂപ്പിന്റെ നിർമിതിയിൽ വിദ്യാഭ്യാസത്തിന്റെ സ്വാധീനം**

കേരളപഠനം അപഗ്രഥനത്തിനായി തയ്യാറാക്കിയ വിവിധ സാമ്പത്തിക ഗ്രൂപ്പുകളും അവയുടെ രൂപീകരണത്തെ സ്വാധീനിച്ച വിവിധ ഘടകങ്ങളും തമ്മിലുള്ള പരസ്പര ബന്ധം പ്രത്യേകം പരിശോധിക്കുകയുണ്ടായി. ഇതിനായി ലീനിയർ റിഗ്രഷൻ, മൾട്ടിപ്പിൾ റിഗ്രഷൻ എന്നീ സാംഖ്യക രീതികളാണ് ഉപയോഗിച്ചത്. രണ്ട് ഘടക(ചര)ങ്ങൾ തമ്മിലുള്ള പരസ്പര ബന്ധം മനസ്സിലാക്കുന്നതിന് ഏറ്റവും അനുയോജ്യമായ സാംഖ്യക രീതിയാണ് റിഗ്രഷൻ. സാമ്പത്തിക ഗ്രൂപ്പുകൾ രൂപപ്പെടുത്തുന്നതിൽ ഏറ്റവും കൂടുതൽ സ്വാധീനിച്ച ഘടകം ഏതാണെന്ന് കണ്ടെത്താനാണ് ശ്രമിച്ചത്. ഇതിന്നായി സാമ്പത്തിക ഗ്രൂപ്പുകളെ ആശ്രിതചരമായും (dependent variable) മതം, ജാതി, ഗ്രാമ-നഗര താമസം, സർക്കാർ ജോലി, വിദേശപ്പണം, വിദ്യാഭ്യാസ നിലവാരം എന്നിവയെ സ്വതന്ത്ര ചരങ്ങളു(Independent Variables)മായി കണക്കാക്കി.

ആശ്രിതചരം - EG I=1, EG II = 2, EGIII=3, EG IV=4

സ്വതന്ത്രചരം - മതം (മുസ്ലിം-1, ഹിന്ദു-2, ക്രിസ്ത്യൻ-3)

- ജാതി (SC/ST = 1, പിന്നോക്കം 2, മുന്നോക്കം 3)

പ്രദേശം (വടക്ക് = 1, തെക്ക് =2, മധ്യം =3)

ഗ്രാമ-നഗരം (ഗ്രാമം=1, നഗരം=2)

സർക്കാർ ജോലി (ഇല്ലെങ്കിൽ =1, ഉണ്ടെങ്കിൽ =2)

വിദേശപ്പണം (ഇല്ലെങ്കിൽ =1, ഉണ്ടെങ്കിൽ =2)

വിദ്യാഭ്യാസം (നിരക്ഷരർ = 1, ഔപചാരിക സാക്ഷരത =2, പ്രാഥമികം=3, സെക്കണ്ടറി =4, പ്ലസ് 2 = 5, സാങ്കേതിക ഡിപ്ലോമ =6, ബിരുദം=7, PG=8, പ്രൊഫഷണൽ ഡിഗ്രി =9)

ഇതനുസരിച്ച് കണക്കാക്കിയ ലീനിയർ റിഗ്രഷൻ മൂല്യങ്ങൾ ($R^2$)താഴെകൊടുക്കുന്നു.

പട്ടിക 12

ലീനിയർ റിഗ്രഷൻ

| സ്വതന്ത്രചരം | റിഗ്രഷൻ മൂല്യം ($R^2$) |
|---|---|
| വിദ്യാഭ്യാസം | 0.227 |
| ജാതി | 0.089 |
| സർക്കാർ ജോലി | 0.088 |
| ഗ്രാമ-നഗരം | 0.040 |
| പ്രദേശം | 0.028 |
| വിദേശപ്പണം | 0.022 |
| മതം | 0.010 |

ഇത് കാണിക്കുന്നത് മതം(0.010), വിദേശപണം(0.022) തുടങ്ങിയുള്ള ഘടകങ്ങളേക്കാൾ വിദ്യാഭ്യാസ(0.227)യോഗ്യതയാണ് സാമ്പത്തിക ഗ്രൂപ്പിന്റെ രൂപീകരണവുമായി കൂടുതൽ ബന്ധപ്പെട്ടിരിക്കുന്നത് എന്നാണ്. ഈ വസ്തുത കേരള പഠനത്തിന്റെ ഒരു പ്രധാന വെളിപ്പെടുത്തലായിരിക്കും.

**അസമത്വത്തിന്റെ വ്യാപ്തിയും അവസ്ഥയും**

ഇന്ത്യയിലെ ജനങ്ങളുടെ പത്തിലൊന്ന് വീതം (Deciles) വിഭാഗങ്ങളുടെയും ഉപഭോഗചെലവ് അനുപാതവും (ശതമാനത്തിൽ; NSS 1999-2000) കേരളത്തിലെ ചെലവ് അനുപാതവും (KSSP-2004) ഉപഭോഗ ചെലവിന്റെ ഗിനി ഗുണകാങ്കവും പട്ടിക 13 ൽ നൽകിയിരിക്കുന്നു.

പട്ടിക 13

ജനസംഖ്യയുടെ പത്തിലൊന്ന് വിഭാഗങ്ങളുടെ ഉപഭോഗ ചെലവ്

| പത്തിലൊന്ന് ജനസംഖ്യ | ഇന്ത്യ (ഗ്രാമം)NSS | കേരളം (ഗ്രാമം)KSSP | ഇന്ത്യ (നഗരം)NSS | കേരളം (നഗരം)KSSP |
|---|---|---|---|---|
| 1 | 4.4 | 2.3 | 3.4 | 2.3 |
| 2 | 5.7 | 3.7 | 4.6 | 3.8 |
| 3 | 6.6 | 4.6 | 5.4 | 4.6 |
| 4 | 7.4 | 5.5 | 6.3 | 5.5 |
| 5 | 8.2 | 6.4 | 7.3 | 6.6 |
| 6 | 9.1 | 7.6 | 8.4 | 7.7 |
| 7 | 10.2 | 9.0 | 9.9 | 9.5 |
| 8 | 11.7 | 11.0 | 11.8 | 12.0 |
| 9 | 14.1 | 14.6 | 15 | 16.0 |
| 10 | 22.6 | 35.3 | 27.9 | 32.0 |
| ഗിനി ഗുണകാങ്കം | 0.26 | 0.42 | 0.34 | 0.40 |

NSS കണക്കുകൾ അനുസരിച്ച് 1990കൾ മുതൽക്കേ കേരളത്തിലെ ഉപഭോക്തൃ ചെലവിന്റെ ഗിനി ഗുണകാങ്കം ഉയർന്നതാണ്. NSS 55-ാമത് റൗണ്ട് അനുസരിച്ച് ഗ്രാമീണ കേരളത്തിൽ ഇത് 0.32 ഉം കേരളത്തിലെ നഗരങ്ങളിൽ ഇത് 0.34 ഉം ആണ്. KSSP കണക്കുകൾ ഇതിനേക്കാൾ ഉയർന്ന മൂല്യമാണ് കാണിക്കുന്നത്. കേരളത്തിന് മൊത്തം വരുന്ന ഗിനി ഗുണകാങ്കമൂല്യം 0.41 ആണ്.

ഇതിന്റെ പ്രധാന കാരണം ഏറ്റവും സമ്പന്നരായ മുകളിലെ 10% ജനങ്ങളുടെ വർദ്ധിച്ച സ്വാധീനമാണ്. ഈ 10% ത്തെ മാറ്റിനിർത്തിയാൽ മാത്രം ഗിനി ഗുണകാങ്കം 0.289 ആയി കുറയും. സമ്പന്നരായ 10%ത്തെ കൂട്ടിച്ചേർത്തും അല്ലാതെയും വരക്കുന്ന ലോറൻസ് വക്രങ്ങൾ (അസമത്വം അളക്കുന്ന മറ്റൊരു രീതി) താഴെ ചിത്രം 1, 2 ൽ നൽകിയിരിക്കുന്നു.

ഒന്നാമത്തെ ചിത്രത്തിലെ വക്രത്തിന്റെ പ്രകടമായ മുകളിലുള്ള ഒടിവ് രണ്ടാമത്തെ ചിത്രത്തിൽ ദൃശ്യമല്ല.

കേരളത്തിലെ വരുമാന വിതരണത്തിലെ അസമത്വം, പ്രതീക്ഷിക്കുന്നതുപോലെ ചെലവിലേതിനേക്കാൾ കൂടുതലും സമ്പന്നരായ 10%ന് കൂടുതൽ അനുകൂലമായതുമാണ്. ഇതിന്റെ വിശദാംശങ്ങൾ ചിത്രം 3,4ൽ നൽകിയിരിക്കുന്നു. ഇതനുസരിച്ച് വരുമാനത്തിലെ ഗിനി ഗുണകാങ്കം സമ്പന്നരായ 10%ത്തെ പരിഗണിക്കുമ്പോൾ 0.502 ഉം ഇവരെ കൂട്ടിച്ചേർക്കാതെ 0.359 ഉം ആണ്.

വരുമാനം, ഉപഭോഗചെലവ്, ഭൂഉടമസ്ഥത, കോളേജ് വിദ്യാഭ്യാസം എന്നിവയും അവയ്ക്ക് സാമ്പത്തിക ഗ്രൂപ്പുകളിലുള്ള ആനുപാതിക സ്വാധീനവും പട്ടിക 14 ൽ നൽകിയിരിക്കുന്നു. ഓരോ ഘടകത്തിന്റേയും സൂചിക (Share index) കണക്കാക്കി അതിനുള്ള സ്വാധീനം തിട്ടപ്പെടുത്തിയിരിക്കയാണ്. ഒരു ഗ്രൂപ്പിന് ഒരു പ്രത്യേക ഘട

ചിത്രം 1, 2

ഉപഭോഗ ചെലവിന്റെ ലോറൻസ് വക്രം
ഏറ്റവും ഉയർന്ന ഡെസൈൽ ചേർത്തും ചേർക്കാതെയും




ചെലവിന്റെ ലോറൻസ് വക്രം
ഗിനി = 0.41




ചെലവിന്റെ ലോറൻസ് വക്രം
ഉയർന്ന ഡെസൈൽ ഇല്ലാതെ = 0.289

കത്തിന്റെ അടിസ്ഥാനത്തിലുള്ള വിഹിതവും ആ ഗ്രൂപ്പിന്റെ ജനസംഖ്യാ വിഹിതവും തമ്മിലുള്ള അനുപാതമാണ് വിഹിത സൂചിക (Share index).

വരുമാനം ചെലവിനെ അപേക്ഷിച്ച് വളരെ അസന്തുലിതമാണ്. ഉപഭോഗ ചെലവിന് ഒരു പരിധി ഉണ്ടെന്നതാണ് ഇതിന് പ്രധാന കാരണം. കോളേജ് വിദ്യാഭ്യാസ

**ചിത്രം 3,4**
**വരുമാനത്തിന്റെ ലോറൻസ് വക്രം**
**ഉയർന്ന ഡെസൈൽ ചേർത്തും ചേർക്കാതെയും**




**വരുമാനത്തിന്റെ ലോറൻസ് വക്രം ഗിനി = 0.502**




**വരുമാനത്തിന്റെ ലോറൻസ് വക്രം ഉയർന്ന ഡെസൈൽ ഇല്ലാതെ. ഗിനി = 0.359**

ത്തിന്റെ സ്ഥിതിയും ഏതാണ്ട് ഇതേ രീതിയിൽ തന്നെ ഏറെ അസന്തുലിതമാണ്. കോളേജ് വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ ഉയർന്ന ഗ്രൂപ്പിലുള്ളവർ അവർക്ക് അർഹിക്കുന്നതിനെക്കാൾ മൂന്നര ഇരട്ടി സമ്പത്ത് കൂടുതൽ ഉപയോഗിക്കുന്നു. ദരിദ്രരായ ഒന്നാമത്തെ ഗ്രൂപ്പുകാർക്ക് അവർക്ക് അർഹമായതിന്റെ അഞ്ചിലൊന്ന് മാത്രമെ ഉപയോഗിക്കാൻ കഴിയുന്നുള്ളു.

| പട്ടിക 14<br>വരുമാനം, ഉപഭോഗം, ഭൂ ഉടമസ്ഥത, കോളേജ് വിദ്യാഭ്യാസം<br>എന്നിവയിൽ സാമൂഹ്യ ഗ്രൂപ്പുകളിലെ അനുപാതം | | | | |
|---|---|---|---|---|
| EG | വരുമാനം | ഉപഭോഗം | ഭൂ ഉടമസ്ഥത | കോളേജ് വിദ്യാഭ്യാസം |
| I | 0.3 | 0.4 | 0.4 | 0.2 |
| II | 0.5 | 0.6 | 0.6 | 0.4 |
| III | 1.2 | 1.2 | 1.2 | 1.3 |
| IV | 3.3 | 2.6 | 2.7 | 3.5 |

ചിത്രം 5. ഭൂ ഉടമസ്ഥതയുടെ ലോറൻസ് വക്രം




ഭൂഉടമസ്ഥതാ രീതി ഉപഭോഗ ചെലവിന് ഏതാണ്ട് തുല്യമാണ്. വരുമാനം, നിലവിലുള്ള കോളേജ് വിദ്യാഭ്യാസം എന്നിവയിലെ അസമത്വത്തെക്കാൾ കുറവാണ് ഭൂഉടമസ്ഥതയിലേത്.

ഭൂ ഉടമസ്ഥതയുടെ ലോറൻസ് വക്രവും ഗിനി ഗുണകാങ്കവും ചിത്രം അഞ്ചിൽ നൽകിയിരിക്കുന്നു.

ഭൂമിയുടെ വിതരണത്തിൽ കാണുന്ന ഉയർന്ന സന്തുലിതാവസ്ഥ കഴിഞ്ഞകാല ഭൂപരിഷ്കരണ നടപടികളുടെ ഫലമായുള്ളതാണ്. എന്നിരുന്നാലും ഈ രംഗത്തും സ്ഥിതിഗതികൾ മാറിക്കൊണ്ടിരിക്കയാണെന്ന് കരുതാൻ ധാരാളം അനുഭവങ്ങൾ ഉണ്ടാകുന്നുണ്ട്. കേരളപഠനത്തിലൂടെ കഴിഞ്ഞ അഞ്ച് വർഷങ്ങൾക്കിടയിൽ നടന്ന ഭൂമി കൈമാറ്റത്തിന്റെ കണക്കുകൾ ശേഖരിച്ചിരുന്നു. മൊത്തത്തിൽ പഠനത്തിൽ ഉൾപ്പെട്ട 5696 കുടുംബങ്ങൾക്കിടയിൽ 8.9 കോടി രൂപയുടെ ഭൂ വിൽപ്പനയും 8.6 കോടി രൂപയുടെ വാങ്ങലും നടന്നിരിക്കുന്നു. സാമ്പിൾ കണക്കിൽ വാങ്ങിയ ഭൂമിയുടേയും വിറ്റ ഭൂമിയുടേയും മൂല്യം ഏതാണ്ട് തുല്യമായി വരുന്നത് വിശ്വാസ്യത വർദ്ധിപ്പിക്കുന്നു. സാമ്പത്തിക ഗ്രൂപ്പുകൾക്കിടയിൽ ഭൂമി കൈമാറ്റത്തിലുണ്ടായ ലാഭനഷ്ട കണക്ക് പട്ടിക 15ൽ നൽകിയിരിക്കുന്നു.

പട്ടിക 15 കാണിക്കുന്നത് ഏറ്റവും സമ്പന്ന ഗ്രൂപ്പിലുള്ളവർക്ക് (ജനസംഖ്യയുടെ 8.8% വരുന്നവർ) മറ്റ് മൂന്ന് ഗ്രൂപ്പിന്റേയും (ജനസംഖ്യയുടെ 91.2%) ചെലവിൽ കൂടു

| പട്ടിക 15<br>ഭൂമിയുടെ അറ്റലഭ്യത<br>(5 വർഷത്തിൽ) | |
|---|---|
| സാമ്പത്തിക ഗ്രൂപ്പ് | ഭൂലഭ്യത |
| I | -275.8 |
| II | -2110.0 |
| III | -3681.5 |
| IV | 33023.5 |

തൽ ഭൂമി കൈവന്നിരിക്കുന്നു എന്നാണ്. ഇത് സ്വാതന്ത്ര്യാനന്തര കേരളത്തിൽ ഉണ്ടായിവന്ന ഭൂമിയുടെ നീതിപൂർവമായ വിതരണത്തിൽ ഊന്നിയ നയത്തിന്റെ എതിർ ദിശയാണ് കാണിക്കുന്നത്.

ഭൂവിൽപ്പനയുടെ കാരണങ്ങളും ശ്രദ്ധേയമാണ്. പട്ടിക 16 കാണുക. വിവാഹം, കടം തിരിച്ചടക്കൽ, ചികിത്സാചെലവ് എന്നിവ നിറവേറ്റാനാണ് ദരിദ്രർ ഭൂമി വിൽക്കുന്നത്.

വിവിധ സാമ്പത്തിക വിഭാഗത്തിൽപ്പെട്ടവർ കടം എടുക്കുന്നത് പരിശോധിച്ചാലും സമാനമായ ചിത്രം തന്നെയാണ് വെളിവാകുന്നത്. കടത്തിന്റെ ആവശ്യത്തെ പട്ടിക 17 ൽ വർഗ്ഗീകരിച്ചിരിക്കുന്നു.

കുടുംബത്തിന്റെ വരുമാനവും ചെലവും അതുവഴിയുള്ള കമ്മിയും കൂടി പരിശോധിക്കുമ്പോൾ സാമ്പത്തിക ഗ്രൂപ്പുകൾക്കിടയിലെ അന്തരം കൂടുതൽ വ്യക്തമാകും. ഇത് ധനികരുടെ സമ്പന്നതയുടേയും ദരിദ്രരുടെ പാപ്പരീകരണത്തിന്റേയും ചിത്രമാണ് വരച്ച് കാണിക്കുന്നത്. പട്ടിക 18 കാണുക.

| പട്ടിക 16<br>ഭൂമി വിൽപ്പനയുടെ കാരണങ്ങൾ | | | | | |
|---|---|---|---|---|---|
| ആവശ്യം | I | II | III | IV | മൊത്തം |
| വിവാഹം | 41.5 | 39.6 | 33.1 | 15.1 | 34.0 |
| കടം വീട്ടൽ | 20.0 | 30.5 | 20.6 | 20.5 | 24.1 |
| ചികിത്സാ ചെലവ് | 12.3 | 7.1 | 7.4 | 2.7 | 7.2 |
| തൊഴിൽ ലഭിക്കൽ | 0.0 | 4.5 | 6.2 | 2.7 | 4.9 |
| മറ്റുള്ളവ | 26.2 | 18.2 | 32.7 | 58.9 | 31.7 |

| പട്ടിക 17<br>ദൈന്യത ആവശ്യത്തിനും ആസ്തി ആവശ്യത്തിനുമുള്ള കടത്തിന്റെ ശരാശരി | | | |
|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | ആസ്തി | ദൈന്യത | ആസ്തി/ദൈന്യത അനുപാതം |
| I | 3416 | 6049 | 0.6 |
| II | 6883 | 11017 | 0.6 |
| III | 20759 | 14461 | 1.4 |
| IV | 53328 | 10554 | 5.1 |

| പട്ടിക 18<br>ഗ്രൂപ്പുകൾക്കിടയിലെ ശരാശരി കുടുംബവരുമാനവും ചെലവും തമ്മിലുള്ള വ്യത്യാസം | |
|---|---|
| സാമ്പത്തിക ഗ്രൂപ്പ് | വരവിൽ നിന്ന് ചെലവ് കുറച്ചത് |
| I | -490.0 |
| II | 278.4 |
| III | 1726.2 |
| IV | 7524.9 |
| എല്ലാം | 1631.5 |

**Gini coefficient**

അസമത്വം അളക്കുന്നതിന് വ്യാപകമായി ഉപയോഗിക്കുന്ന ഒരു ഉപാധിയാണിത്. ഇറ്റലിക്കാരനായ സാംഖ്യക വിദഗ്ദ്ധൻ കൊറോഡോ ഗിനി (Corrodo Gini) ആണ് ഈ അളവ് ആദ്യമായി തയ്യാറാക്കിയതെന്നതിനാൽ അദ്ദേഹത്തിന്റെ പേരിനോടൊപ്പം അറിയപ്പെടുന്നു. 1912 ലെ ഒരു പ്രബന്ധത്തിലാണ് ഗിനി തന്റെ കണ്ടെത്തൽ പ്രസിദ്ധീകരിച്ചത്.

ഗിനി സൂചികയുടെ അളവ് സാധാരണയായി ഒന്നിനും പൂജ്യത്തിനും ഇടയിലായിരിക്കും. പൂജ്യമാണ് മൂല്യമെങ്കിൽ അസമത്വം തീരെ ഇല്ലെന്നതാണ്. ഒന്നാണ് മൂല്യമെങ്കിൽ പൂർണ്ണ അസമത്വമാണ്. വരുമാനത്തിലെ അസമത്വം കണക്കാക്കാനാണ് ഗിനി അളവ് സാധാരണയായി ഉപയോഗിക്കാറ്.

ലോറൻസ് വക്രം എന്ന മറ്റൊരു അളവിനെ അടിസ്ഥാനമാക്കിയാണ് സാധാരണ ഗിനി അളവ് കണക്കാക്കാറ്. താഴത്തെ ചിത്രത്തിൽ സമതുലിത രേഖയുടേയും ലോറൻസ് വക്രത്തിന്റേയും ഇടയിലുള്ള അളവും, ലോറൻസ് വക്രത്തിന്റെ താഴെ ബാക്കി വരുന്ന അളവും തമ്മിലുള്ള അനുപാതത്തെ അടിസ്ഥാനമാക്കിയാണ് ഗിനി അളവ് കണ്ട് പിടിക്കുന്നത്. ആദ്യത്തേത് A യും രണ്ടാമത്തേത് B യും ആണെന്നിരിക്കട്ടെ. എങ്കിൽ താഴെ പറയുന്ന സൂത്രവാക്യമാണ് ഇതിന്നായി ഉപയോഗിക്കുന്നത്.

G.C. = A / (




**ലോറൻസ് വക്രം(Lorenz curve)**

വരുമാനം, സ്വത്ത് എന്നിവയിലെ അസമത്വം കണക്കാക്കുന്നതിനുള്ള ജ്യാമിതീയമായ ഒരു രീതിയാണ് ലോറൻസ് വക്രം. മാക്സ് ഒ ലോറൻസ് (Max O Lorenz) എന്ന സാംഖ്യക വിദഗ്ദ്ധനാണ് ഈ മാർഗ്ഗം രൂപപ്പെടുത്തിയത്. രണ്ട് രാജ്യങ്ങളിലെ/രണ്ട് പ്രദേശത്തെ/രണ്ട് വ്യക്തികളുടെ വരുമാന വിതരണത്തിന്റെ സഞ്ചിത ശതമാനത്തെ (Cumulative Percentage) അടിസ്ഥാനമാക്കിയാണ് ലോറൻസ് വക്രം തയ്യാറാക്കുന്നത്. ചിത്രത്തിൽ കാണിച്ചതുപോലെ പൂർണ്ണസമതുലിതരേഖയിൽ നിന്നുള്ള വ്യതിചലനത്തിന്റെ വക്ര രൂപത്തെയാണ് ലോറൻസ് വക്രം എന്നു പറയുന്നത്.



## അദ്ധ്യായം 7

# സാമൂഹിക ചലനാത്മകത

എല്ലാ സമൂഹങ്ങളും ശ്രേണികളായി വിഭജിക്കപ്പെട്ടിരിക്കുന്നു. സാമ്പത്തിക സ്ഥിതി, തൊഴിൽ, വിദ്യാഭ്യാസം എന്നിവയ്ക്കു പുറമേ ഇന്ത്യയിൽ ജാതിയും സാമൂഹിക ശ്രേണികൾ നിർണ്ണയിക്കുന്നതിൽ പ്രധാനമാണ്. ഒരു സമൂഹവും അചഞ്ചലമല്ല. വ്യക്തികളും ഉപസമൂഹങ്ങളും കാലത്തിന്റെ ഒഴുക്കിൽ ശ്രേണിയുടെ താഴോട്ടോ മേലോട്ടോ പോയെന്നുവരാം. ഈ സാമൂഹിക ചലനാത്മകത ഏറിയും കുറഞ്ഞും എല്ലാ സമൂഹങ്ങളിലുമുണ്ട്. കഠിനമായ ജാതി വ്യവസ്ഥയോ അടിമത്തമോ നില നിൽക്കുന്ന സമൂഹങ്ങളിൽ വളരെ കുറഞ്ഞ തോതിലും വിപ്ലവ കാലഘട്ടങ്ങളിൽ കൂടിയ തോതിലുമെന്ന രീതിയിൽ.

കേരളപഠനത്തിന്റെ ഭാഗമായി കേരള സമൂഹത്തിന്റെ ചലനാത്മകതയും (Social mobility) വിവിധ വിഭാഗങ്ങളിൽ ഇതിലുണ്ടായ ഏറ്റക്കുറച്ചിലുകളുമൊക്കെ അളക്കുവാൻ ശ്രമിക്കുകയുണ്ടായി.

ഓരോ കുടുംബത്തിലും ഇപ്പോഴത്തെ മുഖ്യ വരുമാനക്കാരൻ/കാരിയുടെ തൊഴിലും അവരുടെ അച്ഛന്റെ തൊഴിലും തമ്മിലുള്ള താരതമ്യം വഴിയാണ് ഇത് നിർവ്വഹിച്ചത്. പ്രധാന വരുമാനക്കാരുടെ അച്ഛനമ്മമാരുടെ (ജീവിച്ചിരിക്കുന്നതോ മരിച്ചു പോയവരോ) തൊഴിലിനും വിദ്യാഭ്യാസയോഗ്യതയ്ക്കും കൃത്യമായ കോഡ് രേഖപ്പെടുത്തി. ഓരോ തൊഴിലിനും സമൂഹം അതിനു നൽകുന്ന മാന്യതയ്ക്കും വരുമാനത്തിനും അനുസൃതമായി 1 മുതൽ 4 വരെയുള്ള സ്കോറുകൾ നൽകി. പ്രാഥമിക മേഖലയിലെ അവിദഗ്ദ്ധ കൂലിപ്പണി, പരമ്പരാഗത വ്യവസായ തൊഴിലാളികൾ, വീട്ടുജോലി പോലുള്ള വരുമാനം വളരെ കുറഞ്ഞ അസംഘടിത തൊഴിലുകൾ എന്നിവയ്ക്കൊക്കെയാണ് സ്കോർ 1 നൽകിയത്. വ്യവസായ തൊഴിലാളികൾ, വൈദഗ്ദ്ധ്യമുള്ള സ്വയം തൊഴിലുകൾ (ആശാരി, ഇലക്ട്രീഷ്യൻ മുതലായവ). മുറുക്കാൻ കട പോലുള്ള ചെറിയ ബിസിനസ്സുകാർ എന്നിവർക്കൊക്കെ 2 സ്കോർ നൽകി. വെള്ളക്കോളർ തൊഴിലുകൾ, ഇടത്തരം ബിസിനസ്സുകൾ, ഇടത്തരം കൃഷിക്കാർ എന്നിവർക്ക് 3 സ്കോറും പ്രൊഫഷണലുകൾ, മാനേജീരിയൽ ജോലികൾ, വലിയ ബിസിനസ്സ്, വൻ ഭൂവുടമകൾ എന്നിവർക്ക് 4 സ്കോറും കണക്കാക്കി.

ഓരോ കുടുംബത്തിലും രണ്ടു തലമുറകൾ തമ്മിൽ തൊഴിൽ മാന്യത സ്കോറിന് പരമാവധി മൂന്നു പോയിന്റ് വ്യത്യാസം വരാം. ഉദാഹരണത്തിന് അച്ഛൻ കർഷക തൊഴിലാളിയും (സ്കോർ 1) മകൻ കോളേജ് അധ്യാപകനു (സ്കോർ 4) മാണെങ്കിൽ +3 വ്യത്യാസം. കോളേജ് അധ്യാപകന്റെ മകൻ കർഷകതൊഴിലാളിയായെങ്കിൽ

ഇത് –3 ആയിരിക്കും.

ഈ വ്യത്യാസം ശതമാനക്കണക്കിലാക്കുന്നതാണ് 'സാമൂഹിക ചലന സൂചിക' (Social Mobility Index). അതായത്,

സാമൂഹിക ചലന സൂചിക = ((മകന്റെ തൊഴിൽ സ്കോർ - അച്ഛന്റെ തൊഴിൽ സ്കോർ)/3) x 100

ഇതേപോലെ തന്നെ വിദ്യാഭ്യാസ ചലന സൂചികയും കണക്കാക്കാം. വിദ്യാഭ്യാസ ത്തിന് നിരക്ഷരർ മുതൽ പ്രൊഫഷണൽ വിദ്യാഭ്യാസം വരെ 9 സ്കോറുകളാണ് നൽകിയിരിക്കുന്നത്.

വിദ്യാഭ്യാസ ചലന സൂചിക = ((മകന്റെ വിദ്യാഭ്യാസ സ്കോർ - അച്ഛന്റെ വിദ്യാഭ്യാസ സ്കോർ) /8) x 100

ഇപ്പോഴത്തെ മുഖ്യ വരുമാനക്കാരിൽ 12.3% സ്ത്രീകളും 87.7% പുരുഷന്മാരുമാണ്. മുഖ്യ വരുമാനക്കാരിൽ 72.1% മുപ്പത്തിഒന്നിനും അറുപതിനും ഇടക്ക് പ്രായമുള്ളവരാണ്. 13.7% പേർക്ക് ഇതിനു താഴെയും 14.2% ത്തിന് അറുപതിനു മേലെയും പ്രായമുണ്ട്.

മുൻ തലമുറയെ അപേക്ഷിച്ച് ഇപ്പോഴത്തെ മുഖ്യ വരുമാനക്കാരുടെ തലമുറയിൽ ഗണ്യമായ തോതിൽ മുകളിലോട്ടുള്ള സാമൂഹിക ചലനാത്മകത ഉണ്ടായിട്ടുണ്ടെന്നാണ് പഠനഫലങ്ങൾ സൂചിപ്പിക്കുന്നത്. ചിത്രം 1 ൽ കാണുന്നതുപോലെ ഇതിന്റെ പ്രധാന കാരണം തൊഴിൽ സ്കോർ 1 ഉള്ള ജോലികളിൽ നിന്ന് ഉയർന്ന പദവി ഉള്ള ജോലികളിലേക്കുള്ള മാറ്റമാണ്.

ഏറ്റവും പദവി കുറഞ്ഞ തൊഴിലുകൾ 39.7 ശതമാനത്തിൽ നിന്ന് 20.8 ശതമാനമായി കുറഞ്ഞിരിക്കുന്നു. പദവി 3 ഉം 4 ഉം ഉള്ള തൊഴിലുകൾ 18.5%ൽ നിന്ന് 30.2% ആയി വർദ്ധിച്ചിരിക്കുന്നു. കർഷക തൊഴിലാളികളുടെ മക്കൾ വലിയ തോതിൽ മറ്റു തൊഴിലുകളിലേക്ക് മാറിയതിന്റെ സൂചനയാണിത്.

പ്രാഥമിക മേഖലയിൽ കൂലിപ്പണി ചെയ്തിരുന്നവരുടെ മക്കളിൽ 42.9% മാത്രമാണ് ആ മേഖലയിൽ തന്നെ പണിയെടുക്കുന്നത് (പട്ടിക 1). വിദ്യാഭ്യാസ ചലന സൂചിക ഏറ്റവും കുറവുള്ളവരാണിവർ എന്നതു ശ്രദ്ധിക്കുക. നിർമ്മാണമേഖലയിലേക്കും ഗതാഗത മേഖലയിലേക്കുമാണ് ഒഴുക്ക് ഏറ്റവുമധികം ഉണ്ടായിരിക്കുന്നത്. പത്തു ശതമാനത്തോളം പേർ ഓഫീസ് / പ്രൊഫഷണൽ മേഖലകളിൽ എത്തിപ്പെട്ടിട്ടുണ്ട്. ഏറ്റവും ഉയർന്ന സാമൂഹിക ചലന സൂചികകൾ സ്വാഭാവികമായും ഇക്കൂട്ടർക്കാണ്. ഇതാകട്ടെ ഇവരുടെ ഉയർന്ന വിദ്യാഭ്യാസ ചലന സൂചികയുമായി ബന്ധപ്പെട്ടിരിക്കുന്നു എന്ന് പട്ടികയിൽ നിന്ന് വ്യക്തമാകുന്നു.



| പട്ടിക – 1<br>പ്രാഥമിക മേഖലയിലെ കൂലിപ്പണിക്കാരുടെ മക്കൾ തൊഴിൽ ചെയ്യുന്ന മേഖലയും<br>അവരുടെ സാമൂഹിക ചലന സൂചികയും (SMI)<br>വിദ്യാഭ്യാസ ചലന സൂചികയും (EMI) | | | |
|---|---|---|---|
| മക്കളുടെ തൊഴിൽ മേഖല | % | SMI (%) | EMI (%) |
| പ്രാഥമിക മേഖല | 42.9 | 8.1 | 15.3 |
| വ്യവസായം | 6.3 | 22.9 | 18.9 |
| ഗതാഗതം | 8.6 | 36.7 | 18.9 |
| നിർമാണം | 11.9 | 34.2 | 19.4 |
| ഓഫീസ് ജോലി | 5.7 | 50.2 | 31.9 |
| പ്രൊഫഷണലുകൾ | 4.2 | 57.2 | 40.6 |
| വിദഗ്ദ്ധ സ്വയം തൊഴിൽ | 5.1 | 33.3 | 19.8 |
| വ്യാപാരം | 12.0 | 37.3 | 17.8 |

മുൻ തലമുറയെ അപേക്ഷിച്ച് ഇപ്പോഴത്തെ മുഖ്യ വരുമാനക്കാരുടെ ശരാശരി സാമൂഹിക ചലന സൂചികയും വിദ്യാഭ്യാസ ചലന സൂചികയും പട്ടിക 2 ൽ നൽകിയിരിക്കുന്നു. എല്ലാ വിഭാഗത്തിൽപ്പെട്ടവരും മുകളിലോട്ടു തന്നെയാണ് നീങ്ങിയതെന്നത് ചാരിതാർത്ഥ്യജനകമാണ്. എന്നാൽ മാറ്റത്തിന്റെ തോതിൽ ഗണ്യമായ വ്യത്യാസങ്ങളുണ്ട്.

പ്രാദേശികമായി സൂചികകളിൽ കാര്യമായ വ്യത്യാസങ്ങളില്ല. ജാതി-മത വിഭാഗങ്ങളിൽ പട്ടികജാതിക്കാരാണ് ഇരു സൂചികകളുടെ കാര്യത്തിലും മുന്നിട്ടുനിൽക്കുന്നത്. കഴിഞ്ഞ തലമുറയിൽ ഭൂരിഭാഗവും നിരക്ഷരരായ തൊഴിലാളികളായിരുന്ന ഇവർ കാര്യമായ പുരോഗതി നേടിയെന്നത് കഴിഞ്ഞ ദശകങ്ങളിൽ കേരള സമൂഹത്തിൽ വന്ന മാറ്റങ്ങളുടെ പ്രതിഫലനമാണ്. ഭൂപരിഷ്ക്കരണവും സംവരണവുമെല്ലാം ഈ പുരോഗതിക്കു പിന്നിലുണ്ട്. ആദിവാസികൾ സമാനമായ പുരോഗതി നേടിയില്ലെന്നതും ശ്രദ്ധേയമാകുന്നു. മറ്റു മുന്നോക്ക സമുദായങ്ങളോടൊപ്പം ഏറ്റവും കുറവ് സാമൂഹിക ചലനാത്മകത ഇവരിലാണ്. വിദ്യാഭ്യാസ ചലനാത്മകതയും ഏറ്റവും കുറവ് ഇവരിൽ തന്നെ. ബ്രാഹ്മണർ അടക്കമുള്ള മറ്റു മുന്നോക്കക്കാർ കഴിഞ്ഞ തലമുറയിൽ തന്നെ ഉയർന്ന തലത്തിൽ ആയിരുന്നതാകാം അവരുടെ സാമൂഹിക ചലന സൂചിക താണിരിക്കാൻ കാരണം.

എസ്.സി വിഭാഗത്തിനു പുറമെ ഏറ്റവും മേലോട്ടുള്ള സാമൂഹിക ചലനമുള്ളത് ഈഴവർക്കാണ്. ഈഴവരെ അപേക്ഷിച്ച് മറ്റു പിന്നോക്കക്കാർക്കും നായർ സമുദായത്തെ അപേക്ഷിച്ച് മറ്റു മുന്നോക്കകാർക്കും മേലോട്ടുള്ള സാമൂഹിക ചലനവും സാമൂഹിക/വിദ്യാഭ്യാസ ചലന സൂചികകളും കുറവാണെന്നതും ശ്രദ്ധേയമാണ്. മുസ്ലീം, ക്രിസ്ത്യൻ സമുദായങ്ങളും സാമൂഹിക ചലനത്തിന്റെ കാര്യത്തിൽ നായർ - ഈഴവ സമുദായങ്ങൾക്കൊപ്പമാണ്. താരതമ്യേന വലുതും കൂടുതൽ സംഘടിതരുമായ സമുദായങ്ങൾക്ക് (നായർ, ഈഴവ, ക്രിസ്ത്യൻ, മുസ്ലീം, എസ് സി) ചെറുതും സംഘടനാ ബലം കുറവും ഉള്ള സമൂഹങ്ങളേക്കാൾ (ആദിവാസി, മറ്റു പിന്നോക്കം, മറ്റു മുന്നോക്കം) ഉയർന്ന തോതിലുള്ള സാമൂഹിക ചലനം ഉണ്ടെന്ന പൊതു നിഗമനത്തിൽ എത്താവുന്നതാണ്. കഴിഞ്ഞ തലമുറയിൽ തന്നെ മുന്നോക്കം നിന്നിരുന്ന നായർ - ക്രിസ്ത്യൻ സമുദായങ്ങൾ അവരുടെ വിദ്യാഭ്യാസപരവും സാമൂഹികവുമായ വളർച്ചയുടെ വേഗത ഇപ്പോഴും നില നിർത്തുന്നു എന്നതും പ്രസ്താവ്യമാണ്.

എൽ ഡി എഫ് - യു ഡി എഫ് വോട്ടർമാരെ അപേക്ഷിച്ച് സാമൂഹിക ചലന സൂചിക കുറവുള്ളവരാണ് ബി ജെ പി വോട്ടർമാർ. ആപേക്ഷികമായി മുകളിലോ

**പട്ടിക 2**
**സാമൂഹിക ചലന സൂചികയും വിദ്യാഭ്യാസ ചലന സൂചികയും വിവിധ സാമൂഹ്യ-സാമ്പത്തിക വേർതിരിവുകൾ പ്രകാരം**

| | സാമൂഹിക ചലനം | | | സൂചികകൾ | | |
|---|---|---|---|---|---|---|
| | a. താഴോട്ട് % | b. അതേ നില % | c. മേലോട്ട് % | c-a | SMI | EMI |
| **പ്രദേശം** | | | | | | |
| തെക്കൻ കേരളം | 12.0 | 49.2 | 38.8 | 26.8 | 10.6 | 17.3 |
| മധ്യകേരളം | 14.1 | 47.0 | 38.8 | 24.7 | 10.7 | 17.1 |
| വടക്കൻ കേരളം | 12.9 | 48.0 | 39.1 | 26.2 | 11.0 | 16.8 |
| **ജാതി/മതം** | | | | | | |
| ഈഴവ | 14.0 | 43.5 | 42.5 | 28.6 | 11.6 | 17.0 |
| മറ്റു പിന്നോക്കം | 11.8 | 57.9 | 30.3 | 18.4 | 7.8 | 15.4 |
| നായർ | 15.4 | 45.9 | 38.7 | 23.4 | 10.2 | 18.5 |
| മറ്റു മുന്നോക്കം | 18.5 | 53.8 | 27.7 | 9.2 | 4.6 | 17.0 |
| എസ്.സി. | 7.3 | 51.8 | 40.9 | 33.6 | 13.3 | 19.3 |
| എസ്.ടി. | 13.3 | 60.0 | 26.7 | 13.3 | 5.9 | 15.3 |
| മുസ്ലിം | 15.5 | 46.3 | 38.2 | 22.7 | 9.8 | 16.2 |
| ക്രിസ്ത്യൻ | 12.0 | 49.2 | 38.8 | 26.9 | 11.2 | 16.5 |
| **രാഷ്ട്രീയ ചായ്‌വ്** | | | | | | |
| എൽ.ഡി.എഫ്. | 12.2 | 47.6 | 40.2 | 28.0 | 11.5 | 16.9 |
| യു.ഡി.എഫ്. | 13.5 | 48.5 | 38.0 | 24.5 | 10.4 | 16.2 |
| ബി.ജെ.പി. | 19.8 | 47.7 | 32.4 | 12.6 | 4.8 | 13.3 |
| **കുടുംബത്തിന്റെ ഇപ്പോഴത്തെ സാമ്പത്തിക ഗ്രൂപ്പ്** | | | | | | |
| I | 11.9 | 58.8 | 29.3 | 17.4 | 6.1 | 13.2 |
| II | 13.6 | 52.7 | 33.7 | 20.1 | 7.5 | 14.6 |
| III | 13.4 | 44.1 | 42.5 | 29.1 | 12.6 | 17.1 |
| IV | 10.8 | 36.8 | 52.5 | 41.7 | 19.8 | 27.7 |

ട്ടുള്ള സാമൂഹിക ചലനം കുറവും താഴോട്ടുള്ളത് കൂടുതലുമുള്ള ഹിന്ദുക്കൾക്കിടയിൽ ബി ജെ പി ആശയങ്ങൾക്ക് വേരോട്ടമുണ്ടെന്ന് കരുതേണ്ടിയിരിക്കുന്നു.

കുടുംബത്തിന്റെ ഇപ്പോഴത്തെ സാമ്പത്തിക ഗ്രൂപ്പും സാമൂഹിക / വിദ്യാഭ്യാസ ചലനവും തമ്മിലുള്ള ബന്ധവും പട്ടികയിൽ കാണാവുന്നതാണ്. സാമ്പത്തിക ഗ്രൂപ്പ് നിർണയിക്കുന്നത് കുടുംബത്തിന്റെ മൊത്തം വരവ് ചെലവ്, ആസ്തികൾ എന്നിവ യൊക്കെയാണ്. സാമൂഹിക ചലനത്തിന് ഉപയോഗിക്കുന്നതാകട്ടെ മുഖ്യ വരുമാന ക്കാരന്റെ തൊഴിലിന്റെ പദവിയും. ഏറ്റവും സമ്പന്നരായ നാലാം ഗ്രൂപ്പിന്റെ സാമൂ ഹിക ചലന സൂചിക മറ്റുള്ളവരെ അപേക്ഷിച്ച് വളരെ കൂടുതലാണ്. ഈ ഗ്രൂപ്പിൽ 52.5% വും ഈ തലമുറയിൽ സാമൂഹിക മുന്നേറ്റം നടത്തിയവരാണ്. ഒന്നുമുതൽ മൂന്നുവരെയുള്ള ഗ്രൂപ്പുകളിൽ ഇത് യഥാക്രമം 29.3%, 33.7%, 42.5% എന്നിങ്ങനെയാ ണ്. ഉയർന്ന സാമ്പത്തിക ഗ്രൂപ്പുകളുടെ വിദ്യാഭ്യാസ ചലന സൂചികയും വളരെ ഉയർന്ന തോതിലാണ്. സമകാലീന സമൂഹത്തിൽ സാമ്പത്തിക വർഗ്ഗ രൂപീകരണത്തിന്റെ മുഖ്യ ചാലകശക്തി വിദ്യാഭ്യാസവും അതുവഴി നേടിയെടുക്കുന്ന തൊഴിലുകളുമാണ് എന്നത് കൂടുതൽ വ്യക്തമാക്കുന്നതാണ് ഈ കണക്കുകൾ.

# അദ്ധ്യായം 8

# വിദ്യാഭ്യാസം



**കേരള**പഠനത്തിന്റെ കണ്ടെത്തലുകളിൽ ഏറ്റവും പ്രധാനമായ ഒന്നാണ് വിദ്യാഭ്യാസയോഗ്യതയും വരുമാനവും തമ്മിലുള്ള ബന്ധം (ചിത്രം 1)




പ്രൊഫഷണൽ വിദ്യാഭ്യാസം നേടുന്നവരുടെ വരുമാനം നിരക്ഷരരുടെ ഇരുപത് ഇരട്ടിയും പ്രൈമറി മാത്രം പൂർത്തിയാക്കിയവരുടെ ആറിരട്ടിയിലധികവുമാണ്. കുട്ടികളുടെ വിദ്യാഭ്യാസത്തിനു വേണ്ടിയുള്ള നെട്ടോട്ടം ഇതു കൊണ്ടു തന്നെയാണെന്ന് അനുമാനിക്കേണ്ടിയിരിക്കുന്നു. സാമ്പത്തിക വർഗ്ഗ രൂപീകരണത്തിൽ വിവിധ ഘടകങ്ങൾ വഹിക്കുന്ന സ്വാധീനത്തിന്റെ അളവായ റിഗ്രഷൻ മൂല്യം (Correlation coefficient) ചിത്രം 2 ൽ കാണാം. (ഇതിന്റെ വിശദാംശങ്ങൾ അദ്ധ്യായം 6ൽ പട്ടിക 12 നോടനുബന്ധിച്ച് നൽകിയത് കാണുക).

ജാതി, മതം, പ്രദേശം തുടങ്ങിയ പരമ്പരാഗത ഘടകങ്ങളേക്കാൾ വളരെയേറെ ശക്തമായ സ്വാധീനം ഇന്ന് വിദ്യാഭ്യാസത്തിനാണെന്നു കാണാൻ കഴിയും. (മതമാണ് ഏറ്റവും ദുർബലം എന്നത് വർഗീയതയുടെ പൊള്ളത്തരം വെളിവാക്കുന്നു.)




എന്നാൽ ഇതിനർത്ഥം നാം പരമ്പരാഗത അസമത്വങ്ങൾ ഇല്ലാതാക്കി ഒരു മെരിറ്റോക്രസി (എല്ലാവർക്കും കഴിവിനനുസരിച്ച് വിദ്യാഭ്യാസത്തിലൂടെ ഉയർന്നു വരാൻ അവസരം നൽകുന്ന സമൂഹം) ആയി എന്നാണോ? സാമ്പത്തിക ഗ്രൂപ്പുകൾ തമ്മിൽ ഉന്നത വിദ്യാഭ്യാസം നേടിയവരുടെ എണ്ണത്തിലുള്ള അസമത്വങ്ങൾ അതല്ല കാണിക്കുന്നത്. (പട്ടിക 19- അദ്ധ്യായം 5)

ഈ ഭീമമായ വ്യത്യാസങ്ങൾ വർഷങ്ങളായി ഉണ്ടായതാണെന്ന് വാദിക്കാവുന്നതാണ്. ഇതു കുറയുകയെന്നത് ഏതു സമൂഹത്തിലും അഭികാമ്യം മാത്രമല്ല ആവശ്യം കൂടിയാണ്. എന്നാൽ ഇന്നത്തെ സ്ഥിതി ഒട്ടും വ്യത്യസ്തമല്ല. 18 മുതൽ 25 വയസ്സു വരെ പ്രായമുള്ളവരുടെ ഇടയിൽ കോളേജിൽ പോകുന്നവരുടെ എണ്ണം പരിശോധിച്ചാൽ സംഗതി വ്യക്തമാകും. (പട്ടിക 1)

**പട്ടിക- 1**
**നാല് സാമ്പത്തിക ഗ്രൂപ്പുകളിൽ 18-25 വയസ്സുകാരിൽ കോളേജിൽ പോകുന്നവരുടെ എണ്ണം (%)**

| ഗ്രൂപ്പ് | ശതമാനം |
|---|---|
| I | 7.5 |
| II | 9.4 |
| III | 19.4 |
| IV | 36.8 |

**പട്ടിക- 2**
**നാല് സാമ്പത്തിക ഗ്രൂപ്പുകളിൽ 18-25 വയസ്സുകാരിൽ സ്വാശ്രയ കോഴ്സുകൾക്ക് ചേർന്നവരുടെ എണ്ണം (%)**

| ഗ്രൂപ്പ് | ശതമാനം |
|---|---|
| I | 1.8 |
| II | 3.8 |
| III | 8.5 |
| IV | 20.2 |

വിദ്യാഭ്യാസം വഴി ഒട്ടേറെ പേർ സാമൂഹിക പുരോഗതി നേടിയ സംസ്ഥാനമാണ് കേരളം. അതുകൊണ്ടാണല്ലോ ഒരു കാലത്ത് ഇന്ത്യയിലെ ഏറ്റവും ദരിദ്രരായ ഒരു ജനത ഇന്ന് രാജ്യത്തെ ഏറ്റവും ഉയർന്ന ജീവിതനിലവാരത്തിൽ എത്തി നിൽക്കുന്നത്. വിദ്യാഭ്യാസത്തിലെ അവസര സമത്വത്തിലൂടെ നേടിയെടുത്തതാണ് ഈ നേട്ടങ്ങൾ. പക്ഷെ, നേട്ടമുണ്ടാക്കിയവർ ഇന്ന് മറ്റുള്ളവർക്ക് അവസരങ്ങൾ നിഷേധിക്കുകയാണോ? സ്വാശ്രയ വിദ്യാഭ്യാസത്തിന്റെ കണക്കു നോക്കൂ. (പട്ടിക 2)

കേരളത്തിലെ ജനങ്ങളുടെ മൊത്ത വിദ്യാഭ്യാസയോഗ്യത പരിശോധിച്ചാൽ ഒരു കാര്യം വ്യക്തമാകും. ബഹുഭൂരിപക്ഷം ജനങ്ങളും സെക്കൻഡറി വിദ്യാഭ്യാസമോ അതിൽ കുറവോ ഉള്ളവരാണ് (ചിത്രം 3) അവരുടെ വരുമാനവും വളരെ കുറവാണ്. ഇവരിൽ ഏറിയ പങ്കും ഒന്നും രണ്ടും സാമ്പത്തികഗ്രൂപ്പുകളിലാണ്. അൺഎയ്ഡഡ് സ്കൂളുകളും സ്വാശ്രയവിദ്യാഭ്യാസവുമൊന്നും അവരുടെ പ്രശ്നങ്ങൾക്ക് പരിഹാരമല്ല.




കൂടുതൽ വരുമാനം ലഭിക്കാവുന്ന തൊഴിലുകൾക്ക് വേണ്ടത്ര "സാങ്കേതിക കഴിവുകൾ" (skills) അവർക്കില്ല എന്നതാണ് വസ്തുത. സെക്കൻഡറി വരെയുള്ള വിദ്യാഭ്യാസം കണക്കിലും ഭാഷയിലും കമ്പ്യൂട്ടർ ഉപയോഗിക്കുന്നതിലും പുത്തൻ കാർഷികരീതികളിലും ലഘുവ്യവസായത്തിലും മറ്റുമുള്ള, വരുമാനം കൂടുതൽ കിട്ടാൻ സഹായിക്കുന്ന തരത്തിലുള്ള കഴിവുകൾ നൽകുന്നില്ല.

ഇതിന്റെ മറ്റൊരു വശം, ജനതയുടെ ഇന്നുള്ള skill levels ഉപയോഗിച്ച് സമ്പദ്ഘടനയെ ആധുനിക രീതിയിൽ പുന:സംഘടിപ്പിക്കുന്നതിനുള്ള പരിമിതിയാണ്. ചൈനയുടെ വമ്പിച്ച സാമ്പത്തിക മുന്നേറ്റത്തിനു പിറകിൽ ജനതയുടെ മൊത്തം സാങ്കേതിക കഴിവുകളുടെ വർദ്ധന വഹിച്ച പങ്ക് കുറച്ചുകണ്ടുകൂടാ.

ഉത്പാദനമേഖലയ്ക്കാവശ്യമായ കഴിവുകൾ സിദ്ധിക്കാതെ സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കുന്ന ദരിദ്ര വിഭാഗത്തിൽ പെട്ട ചെറുപ്പക്കാരുടെ പ്രതിസന്ധി രൂക്ഷമാണ്. ഹൈസ്കൂൾ വരെ പഠിച്ചു എന്ന കാരണത്താൽ അവർ അച്ഛനമ്മമാർ ചെയ്തുപോന്ന കൂലിപ്പണിക്കു പോകുന്നില്ല. പല അച്ഛനമ്മമാരും അത് ആഗ്രഹിക്കുന്നുമില്ല. എന്നാൽ വേണ്ടത്ര സാങ്കേതിക കഴിവുകൾ ഇല്ലാത്തതിനാൽ മറ്റു ജോലികൾ കിട്ടുന്നുമില്ല.

വിവിധ സാമ്പത്തിക തട്ടുകളിലുള്ള 18–25 വയസ്സുകാർ എന്തു ചെയ്യുന്നു എന്ന് അദ്ധ്യായം 5ലെ പട്ടിക 20 വ്യക്തമാക്കുന്നു.

## സ്കൂൾ വിദ്യാഭ്യാസം

സ്കൂൾ വിദ്യാഭ്യാസത്തിന്റെ പരമപ്രാധാന്യം ഇതിൽ നിന്ന് വ്യക്തമാകുന്നു. എല്ലാവർക്കും ഒരു പോലുള്ള, വരുമാനം കൂടുതൽ നേടാൻ അവരെ ശക്തരാക്കുന്ന നല്ല നിലവാരവും മൂല്യങ്ങളുമടങ്ങിയ സ്കൂൾ വിദ്യാഭ്യാസമാണ് നമുക്കാവശ്യം. ഇതിന് വൻ തോതിൽ സർക്കാർ മുതൽമുടക്ക് ആവശ്യമാണ്. പ്രാഗത്ഭ്യമുള്ള അദ്ധ്യാപകരും അവർക്ക് നിരന്തരമായ പരിശീലനവും വേണ്ടതായുണ്ട്.

ഇന്നുള്ളതാകട്ടെ രണ്ടു തരം വിദ്യാഭ്യാസമാണ്. നവീകരണത്തിന് വേണ്ടത്ര പണം മുടക്കാതെ പാവപ്പെട്ടവർക്കായുള്ള പൊതു സ്കൂളുകൾ, പിന്നെ ഉയർന്ന ഫീസ് നൽകാൻ കഴിവുള്ളവർക്കായി സൗകര്യങ്ങൾ കൂടുതലുള്ള സ്വകാര്യ സ്കൂളുകൾ.

സ്കൂൾ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള ഏതാനും അടിസ്ഥാന വിവരങ്ങൾ താഴെ 3, 4, 5 പട്ടികകളിലായി നൽകിയിരിക്കുന്നു.

സർവ്വേ ചെയ്ത വീടുകളിലെ സ്കൂൾ വിദ്യാർത്ഥികളിൽ 21.9 ശതമാനം അൺഎയ്ഡഡ് സ്കൂളുകളിൽ പഠിക്കുന്നു. സ്ഥിരമായി ഉപയോഗിക്കപ്പെടുന്ന സർക്കാർ കണക്കുകളിൽ ഇത് കേവലം 5 ശതമാനം മാത്രമാണ് (Economic review 2002). സി.ബി.എസ്.ഇ. സിലബസ് പിൻതുടരുന്ന സ്കൂളുകൾ സർക്കാർ കണക്കുകളിൽ പെടാത്തതാണ് ഈ വ്യത്യാസത്തിനുള്ള പ്രധാന കാരണം എന്ന് കരുതേണ്ടിയിരിക്കുന്നു. സർവേ

**പട്ടിക 3**
**വിദ്യാർത്ഥികളുടെ അനുപാതം വിവിധ തരം മാനേജ്മെന്റുകൾ പ്രകാരം (%)**

| വിഭാഗം | സർക്കാർ | എയ്ഡഡ് | അൺഎയ്ഡഡ് |
|---|---|---|---|
| ആകെ | 35.0 | 43.1 | 21.9 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | |
| I | 47.0 | 49.6 | 3.4 |
| II | 40.3 | 49.4 | 10.3 |
| III | 30.9 | 39.0 | 30.1 |
| IV | 14.2 | 30.2 | 55.5 |
| **പ്രദേശം** | | | |
| തെക്കൻ കേരളം | 42.1 | 34.5 | 23.4 |
| മധ്യ കേരളം | 25.4 | 48.3 | 26.2 |
| വടക്കൻ കേരളം | 36.9 | 45.1 | 18.0 |
| **മതം** | | | |
| ഹിന്ദു | 37.5 | 42.0 | 20.5 |
| മുസ്ലീം | 40.0 | 39.3 | 20.8 |
| ക്രിസ്ത്യൻ | 21.9 | 5.09 | 27.2 |
| **ജാതി** | | | |
| പിന്നോക്കം | 35.3 | 44.8 | 19.9 |
| മുന്നോക്കം | 34.3 | 35.3 | 30.4 |
| പട്ടികജാതി | 46.6 | 41.7 | 11.7 |
| പട്ടികവർഗ്ഗം | 60.7 | 39.3 | 0.0 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | |
| എൽ ഡി എഫ് | 39.8 | 44.3 | 15.9 |
| യു ഡി എഫ് | 31.1 | 43.9 | 25.0 |
| ബി ജെ പി | 26.5 | 39.2 | 34.3 |

| പട്ടിക - 4<br>വിദ്യാർത്ഥികളുടെ അനുപാതം സിലബസ് പ്രകാരം (%) | | | |
|---|---|---|---|
| വിഭാഗം | കേരള | സി ബി എസ് ഇ | മറ്റുള്ളവ |
| ആകെ | 82.0 | 14.9 | 3.1 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | |
| I | 96.2 | 2.3 | 1.5 |
| II | 91.5 | 5.8 | 2.6 |
| III | 77.0 | 19.3 | 3.7 |
| IV | 50.0 | 45.0 | 5.0 |
| **പ്രദേശം** | | | |
| തെക്കൻ കേരളം | 81.1 | 15.4 | 3.4 |
| മധ്യ കേരളം | 77.1 | 19.7 | 3.2 |
| വടക്കൻ കേരളം | 85.7 | 11.4 | 2.9 |
| **മതം** | | | |
| ഹിന്ദു | 83.3 | 13.9 | 2.9 |
| മുസ്ലീം | 84.1 | 13.3 | 2.6 |
| ക്രിസ്ത്യൻ | 75.9 | 19.8 | 4.3 |
| **ജാതി** | | | |
| പിന്നോക്കം | 83.8 | 13.3 | 2.8 |
| മുന്നോക്കം | 76.1 | 20.4 | 3.5 |
| പട്ടികജാതി | 90.9 | 5.7 | 3.4 |
| പട്ടികവർഗ്ഗം | 100.0 | 0.0 | 0.0 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | |
| എൽ ഡി എഫ് | 87.0 | 10.7 | 2.3 |
| യു ഡി എഫ് | 80.4 | 16.1 | 3.5 |
| ബി ജെ പി | 71.7 | 26.3 | 2.0 |

വീടുകളിൽ 14.9% കുട്ടികൾ സി.ബി.എസ്.ഇ. സ്കൂളുകളിൽ പഠിക്കുന്നവരാണ്.

കുട്ടികളിൽ 29.2 ശതമാനം പേരുടെ പഠനഭാഷ ഇംഗ്ലീഷ് ആണ്. പൊതുവിൽ അൺ എയ്ഡഡ് സ്കൂളുകൾ, സി.ബി.എസ്.ഇ. സിലബസ്, ഇംഗ്ലീഷ് മീഡിയം എന്നിവ ഒന്നിച്ചു പോകുന്നവയാണ്. (ചിത്രം 4, 5)

സർക്കാർ സ്കൂളുകളും എയ്ഡഡ് സ്കൂളുകളും ബഹുഭൂരിപക്ഷവും മലയാളത്തിൽ കേരള സിലബസ് പഠിപ്പിക്കുന്നവയാണ്. അൺഎയ്ഡഡ് സ്കൂളുകളിൽ ആകട്ടെ 87 ശതമാനം ഇംഗ്ലീഷ് മീഡിയവും 55 ശതമാനം സി.ബി.എസ്.ഇ. സിലബസ് പിൻതുടരുന്നവയുമാണ്. 10.6 ശതമാനം ഐ.സി.എസ്.ഇ. പോലുള്ള മറ്റ് സിലബസുകൾ നടപ്പാക്കുന്നവയും.

കുട്ടികൾ പഠിക്കുന്ന സ്കൂളുകൾ, സിലബസ്, അധ്യയന ഭാഷ എന്നിവ നിർണ്ണയിക്കുന്നതിൽ പരമപ്രധാന ഘടകം സാമ്പത്തിക സ്ഥിതി ആണെന്ന് പട്ടികകൾ 3, 4, 5 വ്യക്തമാക്കുന്നു. അതിദരിദ്രരിൽ (ഗ്രൂപ്പ് 1) 3.4% മാത്രം അൺഎയ്ഡഡ് സ്കൂളുകളിലും, 2.3% സി.ബി.എസ്.ഇ സിലബസ് പ്രകാരവും 5.7% മാതൃഭാഷാ മാധ്യമത്തിലും പഠിക്കുമ്പോൾ ഗ്രൂപ്പ് 4-ൽ ഇത് യഥാക്രമം 55.5%, 45%, 72% എന്നിങ്ങനെയാണ്.

അൺ എയ്ഡഡ് സ്കൂൾ, സി.ബി.എസ്.ഇ. സിലബസ്, ഇംഗ്ലീഷ് മീഡിയം എന്നിവയിലൊക്കെ മൊത്തം ശരാശരിയേക്കാൾ ഉയർന്ന തോത് സാമ്പത്തിക ഗ്രൂപ്പുകൾ 3,

| പട്ടിക 5<br>വിദ്യാർത്ഥികളുടെ അനുപാതം ഭാഷാ മാധ്യമം പ്രകാരം (%) | | |
|---|---|---|
| | ഇംഗ്ലീഷ് | മാതൃഭാഷ |
| ആകെ | 29.2 | 70.8 |
| **സാമ്പത്തിക ഗ്രൂപ്പ്** | | |
| I | 5.7 | 94.3 |
| II | 15.0 | 85.0 |
| III | 38.4 | 61.6 |
| IV | 72.0 | 28.0 |
| **പ്രദേശം** | | |
| തെക്കൻ കേരളം | 33.9 | 66.1 |
| മധ്യ കേരളം | 37.1 | 62.9 |
| വടക്കൻ കേരളം | 21.1 | 78.9 |
| **മതം** | | |
| ഹിന്ദു | 28.2 | 71.8 |
| മുസ്ലീം | 22.7 | 77.3 |
| ക്രിസ്ത്യൻ | 40.3 | 59.7 |
| **ജാതി** | | |
| പിന്നോക്കം | 27.7 | 77.3 |
| മുന്നോക്കം | 38.8 | 61.2 |
| പട്ടികജാതി | 15.2 | 84.8 |
| പട്ടികവർഗ്ഗം | 8.7 | 91.3 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | |
| എൽ ഡി എഫ് | 22.3 | 77.7 |
| യു ഡി എഫ് | 30.6 | 69.4 |
| ബി ജെ പി | 36.8 | 63.2 |

4, തെക്കൻ / മധ്യ കേരളം, ക്രിസ്ത്യൻ മത വിഭാഗം, മുന്നോക്ക ജാതിക്കാർ, യു.ഡി. എഫ്./ബി.ജെ.പി. വോട്ടർമാർ എന്നിവരിലാണ്. ശരാശരിയേക്കാൾ കുറവ് സാമ്പത്തിക ഗ്രൂപ്പുകൾ 1, 2 വടക്കൻ കേരളം, ഹിന്ദു/മുസ്ലിം മതവിഭാഗങ്ങൾ, പിന്നോക്ക/എസ്. സി./എസ്.റ്റി. ജാതിക്കാർ, എൽ.ഡി.എഫ്. വോട്ടർമാർ എന്നിവരിലും.

സാമ്പത്തിക ഗ്രൂപ്പുകൾ ഒഴിച്ച് മറ്റുള്ളവയുടെ കാര്യത്തിൽ ഇത് പ്രധാനമായും പ്രസ്തുത വിഭാഗങ്ങളുടെ സാമ്പത്തിക സ്ഥിതിയുടെ പ്രതിഫലനം മാത്രമാണ്.

എന്നാൽ ഉയർന്ന ഗ്രൂപ്പുകളെ മാത്രമെടുത്ത് പരിശോധിച്ചാലും (പട്ടിക 6) ചില വ്യത്യാസങ്ങൾ നിലനിൽക്കുന്നു. മുസ്ലിം, എസ്.സി. വിഭാഗങ്ങൾക്ക് മലയാളം മീഡിയത്തോടും ക്രിസ്ത്യൻ, മുന്നോക്ക ഹിന്ദു വിഭാഗങ്ങൾക്ക് ഇംഗ്ലീഷ് മീഡിയത്തോടും അൺഎയ്ഡഡ് സ്കൂളുകളോടും ഉള്ള പ്രിയം പട്ടികയിൽ നിന്ന് വ്യക്തമാകുന്നു. രാഷ്ട്രീയ ചായ്വും ഇക്കാര്യത്തിൽ സ്വാധീനം ചെലുത്തുന്നതായി കാണാം. സാമ്പത്തിക സ്ഥിതിക്കതീതമായി എൽ.ഡി.എഫ്. വോട്ടർമാർ പൊതു സ്കൂളുകളെയും മലയാളത്തെയും അനുകൂലിക്കുന്നുണ്ട്. എന്നാൽ ബി.ജെ.പി. വോട്ടർമാരിൽ അൺഎയ്ഡഡ് സ്കൂളുകളോടും ഇംഗ്ലീഷ് മീഡിയത്തോടുമാണ് പ്രിയം.

സർവേ ചെയ്ത വീടുകളിൽ സ്കൂൾ പ്രായത്തിലുള്ള കുട്ടികൾ ഉണ്ടെങ്കിൽ അവർ പഠിക്കുന്ന സ്കൂളുകളെ പറ്റിയുള്ള അഭിപ്രായം തേടിയത് പട്ടിക 7 ൽ നൽകിയിരി







ക്കുന്നു. സ്കൂൾ മോശമാണെന്ന് അഭിപ്രായമുള്ളവർ പത്ത് ശതമാനത്തിൽ താഴെ മാത്രമേ ഉള്ളു. സർക്കാർ, എയ്ഡഡ്,. അൺഎയ്ഡഡ് സ്കൂളുകൾ തമ്മിൽ ഇക്കാര്യത്തിൽ പ്രകടമായ വ്യത്യാസങ്ങളില്ല. അതുപോലെ വ്യത്യസ്ത സിലബസും അധ്യയന ഭാഷയും പിൻതുടരുന്ന സ്കൂളുകൾ തമ്മിലുള്ള വ്യത്യാസവും പ്രകടമല്ല.

സ്കൂളുകൾ 'കുഴപ്പമില്ല' എന്ന അഭിപ്രായത്തെ അപേക്ഷിച്ച് 'നല്ലതാണെന്ന' അഭിപ്രായമുള്ളവർ അൺ എയ്ഡഡ് സ്കൂളുകൾ, സി ബി എസ് ഇ സിലബസ്, ഇംഗ്ലീഷ് മീഡിയം എന്നിവയുടെ കാര്യത്തിൽ താരതമ്യേന കൂടുതലാണ്. പക്ഷെ ഇതും വളരെ വലിയ തോതിലുള്ള വ്യത്യാസമല്ല.

| പട്ടിക 6<br>ഉയർന്ന സാമ്പത്തിക ഗ്രൂപ്പുകളിൽ (3,4) പെട്ടവരിൽ അൺ എയ്ഡഡ് സ്കൂളുകളുടേയും ഇംഗ്ലീഷ് അധ്യയന ഭാഷയുടേയും നിരക്ക് | | | | |
|---|---|---|---|---|
| വിഭാഗം | അൺഎയ്ഡഡ് സ്കൂൾ | | ഇംഗ്ലീഷ് മീഡിയം | |
| | % | ശരാശരിയിൽ നിന്നുള്ള വ്യത്യാസം (%) | % | ശരാശരിയിൽ നിന്നുള്ള വ്യത്യാസം (%) |
| **മതം** | | | | |
| ഹിന്ദു | 33.0 | -5.8 | 45.8 | 0.8 |
| മുസ്ലീം | 35.6 | 1.8 | 35.3 | -22.3 |
| ക്രിസ്ത്യൻ | 38.5 | 10.1 | 54.1 | 19.2 |
| **ജാതി** | | | | |
| പിന്നോക്കം | 31.6 | -9.8 | 43.8 | -3.5 |
| മുന്നോക്കം | 40.0 | -14.3 | 52.2 | 15.1 |
| എസ് സി | 29.9 | 14.7 | 35.3 | -22.3 |
| **രാഷ്ട്രീയ ചായ്‌വ്** | | | | |
| എൽ ഡി എഫ് | 26.8 | -23.5 | 36.5 | -19.5 |
| യു ഡി എഫ് | 39.6 | 13.2 | 46.7 | 2.9 |
| ബി ജെ പി | 47.4 | 35.5 | 57.4 | 26.4 |

| പട്ടിക 7<br>വീട്ടിലെ കുട്ടികൾ പഠിക്കുന്ന സ്കൂളിനെ പറ്റിയുള്ള അഭിപ്രായം വിവിധതരം സ്കൂളുകൾ തിരിച്ച് (%) | | | |
|---|---|---|---|
| | മോശം | നല്ലത് | കുഴപ്പമില്ല |
| ആകെ | 7.5 | 48.5 | 44.0 |
| മാനേജ്മെന്റ് | | | |
| സർക്കാർ | 8.8 | 43.0 | 48.1 |
| എയ്ഡഡ് | 7.2 | 46.8 | 45.9 |
| അൺഎയ്ഡഡ് | 5.5 | 59.8 | 34.8 |
| സിലബസ് | | | |
| കേരളാ സിലബസ് | 7.9 | 45.9 | 46.2 |
| സി ബി എസ് ഇ | 4.7 | 61.1 | 34.2 |
| മറ്റുള്ളവ | 6.3 | 51.0 | 42.7 |
| മാധ്യമം | | | |
| മാതൃഭാഷ | 7.5 | 44.2 | 48.2 |
| ഇംഗ്ലീഷ് | 6.9 | 58.9 | 34.2 |

സ്കൂൾ മോശമെന്ന അഭിപ്രായമുള്ളവർ എല്ലാ സാമ്പത്തിക ഗ്രൂപ്പുകളിലും സമാനമായ രീതിയിലാണുള്ളത് (പട്ടിക 8). എല്ലാതരം സ്കൂളുകളിലും അധ്യാപനമാണ് സ്കൂൾ മോശമെന്ന് അഭിപ്രായപ്പെടാനുള്ള പ്രധാന കാരണം. ഇതാകട്ടെ സർക്കാർ സ്കൂളുകളിൽ താരതമ്യേന കൂടുതലാണ് (പട്ടിക 9). സർക്കാർ/എയ്ഡഡ് സ്കൂളുകളിൽ അച്ചടക്കമാണ് രണ്ടാമത്തെ കാരണമായി കാണപ്പെടുന്നത്.

| പട്ടിക 8<br>സ്കൂൾ മോശമെന്ന് അഭിപ്രായമുള്ളവർ സാമ്പത്തിക ഗ്രൂപ്പ് പ്രകാരം (%) | | | | | |
|---|---|---|---|---|---|
| | സാമ്പത്തിക ഗ്രൂപ്പ് | | | | |
| | I | II | III | IV | ആകെ |
| **മാനേജ്മെന്റ്** | | | | | |
| സർക്കാർ | 7.4 | 8.4 | 10.7 | 4.3 | 8.8 |
| എയ്ഡഡ് | 6.1 | 8.3 | 7.3 | 4.0 | 7.2 |
| അൺഎയ്ഡഡ് | 0.0 | 2.7 | 6.3 | 6.0 | 5.5 |
| സിലബസ് | | | | | |
| കേരള | 6.9 | 7.7 | 8.6 | 7.2 | 7.9 |
| സി ബി എസ് ഇ | 0.0 | 6.7 | 4.1 | 4.1 | 4.7 |
| മാധ്യമം | | | | | |
| മാതൃഭാഷ | 6.7 | 7.7 | 8.4 | 4.5 | 7.5 |
| ഇംഗ്ലീഷ് | 11.5 | 5.4 | 7.0 | 6.5 | 6.9 |

| പട്ടിക 9<br>സ്കൂൾ മോശമെന്ന് അഭിപ്രായപ്പെടാനുള്ള കാരണങ്ങൾ (%) | | | |
|---|---|---|---|
| **കാരണം** | **സർക്കാർ** | **എയ്ഡഡ്** | **അൺഎയ്ഡഡ്** |
| സിലബസ് | 5.9 | 7.9 | 11.7 |
| അച്ചടക്കം | 16.2 | 14.6 | 6.7 |
| അടിസ്ഥാനസൗകര്യം | 9.6 | 7.9 | 5.0 |
| അധ്യാപനം | 47.1 | 39.7 | 33.3 |
| മറ്റുള്ളവ | 8.1 | 13.9 | 21.7 |
| ഒന്നിലധികം കാരണങ്ങൾ | 13.2 | 15.9 | 21.7 |

ഏറ്റവും നല്ല സ്കൂളുകൾ ഏതെന്ന പൊതു ചോദ്യത്തിന് കൂടുതൽ പേർ സർക്കാർ സ്കൂളുകൾ എന്നാണ് മറുപടി നൽകിയത്. (പട്ടിക 10) ഗ്രൂപ്പ് IV ഒഴികെ മറ്റു മൂന്ന് ഗ്രൂപ്പുകളിലും സർക്കാർ, എയ്ഡഡ്, അൺ എയ്ഡഡ് എന്ന ക്രമത്തിലാണ് സ്കൂളുകളെ വിലയിരുത്തിയത്. ഗ്രൂപ്പ് IVൽ അൺ എയ്ഡഡ് സ്കൂളുകളാണ് മെച്ചം എന്ന അഭിപ്രായമാണ് ഭൂരിപക്ഷത്തിനും. അൺ എയ്ഡഡ് സ്കൂളുകളിൽ കുട്ടികളെ അയക്കുന്നവരിൽ പോലും 22.5% സർക്കാർ സ്കൂളുകളാണ് മെച്ചം എന്ന് അഭിപ്രായപ്പെടുന്നു. മറിച്ച് സർക്കാർ സ്കൂളുകളിൽ കുട്ടികൾ പഠിക്കുന്നവരിൽ 12.2% മാത്രമേ അൺ എയ്ഡഡ് സ്കൂളുകൾ ആണ് നല്ലത് എന്ന് വിശ്വസിക്കുന്നുള്ളു.

അധ്യാപകരുടെ യോഗ്യതയാണ് സർക്കാർ സ്കൂളുകളുടെ പ്രധാന ഗുണമായി വിലയിരുത്തപ്പെടുന്നത്. ഇക്കാര്യത്തിൽ സർക്കാർ സ്കൂളുകൾ മറ്റുള്ളവയേക്കാൾ ബഹുദൂരം മുന്നിലാണ് (പട്ടിക 11). അധ്യാപകരുടെ ആത്മാർത്ഥതയുടെ കാര്യത്തിൽ എയ്ഡഡ് സ്കൂളുകളും അച്ചടക്കത്തിന്റെ കാര്യത്തിൽ അൺഎയ്ഡഡ് സ്കൂളുകളും മെച്ചമാണെന്ന് കരുതപ്പെടുന്നു. സർക്കാർ സ്കൂളുകൾ അച്ചടക്കത്തിന്റെ കാര്യത്തിൽ വളരെ പിന്നിലാണെന്നാണ് അഭിപ്രായം.

നല്ല സിലബസ് അൺ എയ്ഡഡ് സ്കൂളുകളുടെ ഗുണമായി 11.9 ശതമാനം കരുതുന്നു. ഇത്തരം സ്കൂളുകളിൽ ഭൂരിപക്ഷം സി ബി എസ് ഇ സിലബസ് ഉള്ളവയാണെന്നതായിരിക്കാം കാരണം.

| പട്ടിക 10<br>ഏറ്റവും നല്ല സ്കൂളുകൾ ഏത് എന്നതിന്റെ അഭിപ്രായം (%) | | | | |
|---|---|---|---|---|
| | സർക്കാർ | എയ്ഡഡ് | അൺഎയ്ഡഡ് | അറിയില്ല/ അഭിപ്രായമില്ല |
| ആകെ | 40.3 | 26.9 | 22.5 | 10.3 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | |
| I | 50.5 | 22.2 | 9.2 | 18.2 |
| II | 45.3 | 28.5 | 16.7 | 9.5 |
| III | 36.9 | 28.4 | 27.2 | 7.5 |
| IV | 23.3 | 24.2 | 42.5 | 10.0 |
| **സ്കൂൾ മാനേജ്മെന്റ്** | | | | |
| സർക്കാർ | 64.3 | 13.9 | 12.2 | 9.6 |
| എയ്ഡഡ് | 29.7 | 44.2 | 15.2 | 10.9 |
| അൺഎയ്ഡഡ് | 22.5 | 15.6 | 51.9 | 10.0 |

| പട്ടിക 11<br>ഏറ്റവും നല്ല സ്കൂൾ ഏത് എന്നതിന്റെ കാരണം (%) | | | |
|---|---|---|---|
| **കാരണം** | **ഏറ്റവും നല്ല സ്കൂൾ** | | |
| | **സർക്കാർ** | **എയ്ഡഡ്** | **അൺഎയ്ഡഡ്** |
| അധ്യാപകരുടെ ആത്മാർത്ഥത | 22.3 | 39.1 | 29.4 |
| നല്ല സിലബസ് | 3.8 | 3.6 | 11.9 |
| അധ്യാപകരുടെ യോഗ്യത | 35.7 | 8.4 | 2.8 |
| പി ടി എ ഇടപെടൽ | 3.3 | 2.9 | 1.5 |
| മാധ്യമം | 3.0 | 0.7 | 2.8 |
| അച്ചടക്കം | 1.7 | 14.5 | 15.2 |
| മറ്റുള്ളവ/ഒന്നിലധികം | 30.2 | 30.9 | 36.4 |

മാതൃഭാഷ അധ്യയന ഭാഷയാവുന്നതാണ് നല്ലതെന്ന് കരുതുന്നവരാണ് ബഹുഭൂരിപക്ഷവും (പട്ടിക 12). സാമ്പത്തിക ഗ്രൂപ്പ് IV ൽ മാത്രമാണ് മറിച്ചുള്ള അഭിപ്രായത്തിന് നേരിയ ഭൂരിപക്ഷം. ഇംഗ്ലീഷ് മീഡിയം സ്കൂളുകളിൽ കുട്ടികളെ അയക്കുന്നവരിൽ പോലും 44.6% വിശ്വസിക്കുന്നത് മാതൃഭാഷയാണ് നല്ലതെന്നാണ്.

കുട്ടിക്ക് മനസ്സിലാവുന്നുവെന്നതും അച്ഛനമ്മമാർക്ക് സഹായിക്കാൻ കഴിയുന്നുവെന്നതുമാണ് മാതൃഭാഷയുടെ ഗുണങ്ങളായി കണക്കാക്കപ്പെടുന്നത്. തൊഴിൽ സാധ്യത, മത്സര പരീക്ഷകളിലെ വിജയസാധ്യത, പുറം രാജ്യങ്ങളിലേക്ക് പോകാനുള്ള അവസരങ്ങൾ എന്നിവ ഇംഗ്ലീഷിന്റെ കരുത്തായി കരുതപ്പെടുന്നു. (പട്ടിക 13)

സ്കൂൾ കുട്ടികളിൽ മൂന്നിലൊന്നോളം പേർക്ക് പ്രത്യേക ട്യൂഷൻ ഉണ്ട് (പട്ടിക 14). ട്യൂഷൻ നിരക്ക് സാമ്പത്തിക സ്ഥിതി അനുസരിച്ച് ഉയരുന്നു. ഇംഗ്ലീഷ് മീഡിയം സ്കൂളുകളിൽ മാതൃഭാഷാ സ്കൂളുകളേക്കാൾ ഇതു കൂടുതലാണ്. ഗണിതത്തിനും ഇംഗ്ലീഷിനുമാണ് അധികം പേർക്കും ട്യൂഷനുള്ളത്. (പട്ടിക 15)

**പട്ടിക 12**
**അധ്യയന ഭാഷ ഏതാണ് നല്ലത് എന്നതിന്റെ അഭിപ്രായം (%)**

| | മാതൃഭാഷ | ഇംഗ്ലീഷ് |
|---|---|---|
| ആകെ | 72.8 | 27.2 |
| സാമ്പത്തിക ഗ്രൂപ്പ് | | |
| I | 85.3 | 14.7 |
| II | 81.2 | 18.8 |
| III | 67.6 | 32.4 |
| IV | 47.1 | 52.9 |
| സ്കൂളിലെ അധ്യയന മാധ്യമം | | |
| മലയാളം മീഡിയത്തിൽ കുട്ടികളെ ചേർത്തവർ | 83.6 | 16.4 |
| ഇംഗ്ലീഷ് മീഡിയത്തിൽ കുട്ടികളെ ചേർത്തവർ | 44.6 | 55.4 |

**പട്ടിക 13**
**നല്ല അധ്യയന ഭാഷ ഏത് എന്നതിന്റെ കാരണം (%)**

| കാരണം | അധ്യയന ഭാഷ | |
|---|---|---|
| | മാതൃഭാഷ | ഇംഗ്ലീഷ് |
| കുട്ടിക്ക് മനസ്സിലാവുന്നു | 61.5 | 2.9 |
| അച്ഛനമ്മമാർക്ക് സഹായിക്കാൻ കഴിയുന്നു | 14.0 | 1.1 |
| തൊഴിൽ സാധ്യത | 0.9 | 23.3 |
| മത്സര പരീക്ഷകളിലെ വിജയസാധ്യത | 0.7 | 17.4 |
| പുറം രാജ്യങ്ങളിലേക്ക് പോകാനുള്ള അവസരം | 0.7 | 30.7 |
| മറ്റുള്ളവ/ഒന്നിലധികം | 22.4 | 24.6 |

**പട്ടിക – 14**
**പ്രത്യേക ട്യൂഷൻ ഉള്ള കുട്ടികളുടെ അനുപാതം (%)**

| | |
|---|---|
| ആകെ | 32.8 |
| സാമ്പത്തിക ഗ്രൂപ്പ് | |
| I | 16.3 |
| II | 26.3 |
| III | 40.8 |
| IV | 44.5 |
| മാനേജ്മെന്റ് | |
| സർക്കാർ | 31.5 |
| എയ്ഡഡ് | 31.8 |
| അൺഎയ്ഡഡ് | 34.9 |
| സിലബസ് | |
| കേരള | 32.6 |
| സി ബി എസ് ഇ | 35.3 |
| മാധ്യമം | |
| മാതൃഭാഷ | 29.4 |
| ഇംഗ്ലീഷ് | 40.4 |

| പട്ടിക – 15<br>ട്യൂഷൻ നേടുന്നവർ ഏതു വിഷയത്തിൽ (%) | |
|---|---|
| കണക്ക് | 95.4 |
| ഇംഗ്ലീഷ് | 87.4 |
| സയൻസ് | 73.7 |
| എല്ലാ വിഷയവും | 63.7 |

**പട്ടിക 16**
**പുതിയ പാഠ്യപദ്ധതിയെ പറ്റിയുള്ള അഭിപ്രായം (%)**

| | ആവശ്യം | അനാവശ്യം | അറിയില്ല | അഭിപ്രായമില്ല |
|---|---|---|---|---|
| ആകെ | 43.6 | 16.3 | 13.5 | 26.6 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | |
| I | 38.7 | 11.6 | 14.1 | 35.7 |
| II | 44.4 | 16.1 | 12.1 | 27.4 |
| III | 43.4 | 18.0 | 13.6 | 24.9 |
| IV | 47.7 | 17.6 | 15.0 | 19.8 |
| **മാനേജ്മെന്റ്** | | | | |
| സർക്കാർ | 49.3 | 16.3 | 13.7 | 20.6 |
| എയ്ഡഡ് | 51.8 | 17.1 | 12.5 | 18.5 |
| അൺഎയ്ഡഡ് | 38.2 | 20.3 | 15.0 | 26.5 |
| **മാധ്യമം** | | | | |
| മാതൃഭാഷ | 50.9 | 16.9 | 12.8 | 19.4 |
| ഇംഗ്ലീഷ് | 41.7 | 20.5 | 15.1 | 22.8 |

മാധ്യമങ്ങളിലൂടെ ഒട്ടേറെ വിമർശനങ്ങൾ നേരിട്ടതാണ് 1996ൽ ആരംഭിച്ച പ്രവർത്തനാധിഷ്ഠിത പാഠ്യപദ്ധതി. എന്നാൽ ഇതിനെപ്പറ്റി പൊതുവിൽ നല്ല അഭിപ്രായമാണ് മാതാപിതാക്കൾക്കുള്ളത്. (പട്ടിക 16). 43.6% ഇത് ആവശ്യമാണെന്നു പറയുമ്പോൾ 16.3% പേർക്കു മാത്രമേ മറിച്ച് അഭിപ്രായമുള്ളൂ. എല്ലാ സാമ്പത്തിക ഗ്രൂപ്പുകൾക്കിടയിലും ഇതു തന്നെയാണ് സ്ഥിതി. ഇംഗ്ലീഷ് മീഡിയം, മാതൃഭാഷാ മീഡിയം സ്കൂളുകളിലും വ്യത്യസ്ത മാനേജ്മെന്റുകൾ നടത്തുന്ന സ്കൂളുകളിലുമൊക്കെ പുതിയ പാഠ്യപദ്ധതിക്ക് അനുകൂലമായ അഭിപ്രായത്തിനു തന്നെയാണ് മുൻതൂക്കം.

സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ആവശ്യമാണോ എന്നത് ഒരു ദശകത്തിലധികമായി കേരള സമൂഹത്തിൽ ചർച്ച ചെയ്യപ്പെടുന്നുണ്ട്. കേരളത്തിന്റെ പണം പുറത്തേക്ക് ഒഴുകുന്നതു കൊണ്ടും സർക്കാറിന് ഉന്നത വിദ്യാഭ്യാസ രംഗത്ത് പണം മുടക്കാൻ ഇല്ലാത്തതു കൊണ്ടും ഇവ കൂടിയേ തീരു എന്ന ശക്തമായ പ്രചരണം മാധ്യമങ്ങളും രാഷ്ട്രീയ നേതാക്കളുമൊക്കെ നടത്തിയിട്ടുണ്ട്. എന്നാൽ ഈ പ്രചരണങ്ങൾ സാധാരണ ജനങ്ങളെ കാര്യമായി സ്വാധീനിച്ചില്ല എന്നു വേണം കരുതാൻ. ജാതി മത രാഷ്ട്രീയ ഭേദമന്യേ ഇത്തരം സ്ഥാപനങ്ങൾ അനാവശ്യമാണെന്നാണ് ഭൂരിപക്ഷാഭിപ്രായം (പട്ടിക 17). സാമ്പത്തിക ഗ്രൂപ്പ് IV ൽ പോലും സ്വാശ്രയ വിദ്യാലയങ്ങൾ അനിവാര്യമാണ് എന്ന് 26.3% പേരേ അഭിപ്രായപ്പെടുന്നുള്ളു. ഈ വിഭാഗത്തിലെ 59.5 ശതമാനത്തിന്റെ അഭിപ്രായം ഇത്തരം സ്ഥാപനങ്ങൾ ഒഴിവാക്കേണ്ടതാണ് എന്നു തന്നെയാണ്.

**പട്ടിക 17**
**സ്വാശ്രയ വിദ്യാഭ്യാസത്തെക്കുറിച്ചുള്ള അഭിപ്രായം**

| | അനിവാര്യം | ഒഴിവാക്കേണ്ടത് | അഭിപ്രായമില്ല |
|---|---|---|---|
| മൊത്തം | 12.7 | 65.2 | 22.1 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | |
| I | 5.6 | 56.3 | 38.1 |
| II | 8.4 | 65.5 | 26.1 |
| III | 15.0 | 69.3 | 15.7 |
| IV | 26.3 | 59.5 | 14.2 |
| **മതം** | | | |
| ഹിന്ദു | 10.2 | 69.1 | 20.7 |
| മുസ്ലീം | 12.9 | 60.6 | 26.5 |
| ക്രിസ്ത്യൻ | 19.3 | 59.7 | 21.0 |
| **ജാതി** | | | |
| പിന്നോക്കം | 10.3 | 70.4 | 19.3 |
| മുന്നോക്കം | 13.5 | 69.7 | 16.8 |
| പട്ടികജാതി | 4.5 | 68.2 | 27.4 |
| പട്ടികവർഗ്ഗം | 9.4 | 54.7 | 35.8 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | |
| എൽ ഡി എഫ് | 8.5 | 72.2 | 19.3 |
| യു ഡി എഫ് | 17.3 | 60.3 | 22.4 |
| ബി ജെ പി | 17.6 | 64.2 | 18.2 |

**പട്ടിക 18**
**കുട്ടികളെ പ്രൊഫഷണൽ കോഴ്സുകൾക്ക് അയക്കാനുള്ള ആഗ്രഹവും സ്വാശ്രയ കോഴ്സുകളിലേക്ക് അയക്കാനുള്ള സന്നദ്ധതയും (%)**

| | പ്രൊഫഷണൽ | സ്വാശ്രയം |
|---|---|---|
| ആകെ | 49.0 | 17.2 |
| **സാമ്പത്തിക ഗ്രൂപ്പ്** | | |
| I | 27.2 | 4.9 |
| II | 40.1 | 11.1 |
| III | 57.9 | 21.8 |
| IV | 71.8 | 36.0 |
| **മാനേജ്മെന്റ്** | | |
| സർക്കാർ | 41.3 | 10.4 |
| എയ്ഡഡ് | 48.4 | 15.7 |
| അൺഎയ്ഡഡ് | 62.9 | 31.6 |
| **സിലബസ്** | | |
| കേരള | 46.1 | 13.5 |
| സി ബി എസ് ഇ | 67.4 | 34.4 |
| **മാധ്യമം** | | |
| മാതൃഭാഷ | 42.2 | 12.8 |

49% രക്ഷിതാക്കൾ അവരുടെ കുട്ടികളെ പ്രൊഫഷണൽ വിദ്യാഭ്യാസത്തിന് അയക്കാൻ ആഗ്രഹിക്കുന്നുണ്ട്. സ്വാഭാവികമായിട്ടും ഇത് സാമ്പത്തിക സ്ഥിതിക്ക് അനുസൃതമായി ഉയരുന്നുണ്ട് - ഗ്രൂപ്പ് I ൽ 27.2% വും ഗ്രൂപ്പ് IV ൽ 71% വും (പട്ടിക 18). അൺ-എയ്ഡഡ് - ഇംഗ്ലീഷ് മീഡിയം - സി ബി എസ് ഇ സ്കൂളുകളിൽ കുട്ടികളെ പഠിപ്പിക്കുന്നവർക്കിടയിൽ ഈ ആഗ്രഹം മറ്റുള്ളവരെ അപേക്ഷിച്ച് കൂടുതലാണ്. പ്രൊഫഷണൽ വിദ്യാഭ്യാസം ആഗ്രഹിക്കുന്നവരിൽ തന്നെ ഒരു ന്യൂനപക്ഷം (17.2%) മാത്രമേ സ്വാശ്രയ വിദ്യാലയങ്ങളിൽ കുട്ടികളെ അയക്കാൻ സന്നദ്ധത പ്രകടിപ്പിക്കുന്നുള്ളു. സാമ്പത്തിക ഗ്രൂപ്പ് IV ൽ പോലും വെറും 36 ശതമാനം മാത്രം.

**പട്ടിക 19**
**സ്വാശ്രയ കോഴ്സുകളിൽ ചേർക്കാൻ സന്നദ്ധമല്ലാത്തതിന്റെ കാരണം**

| കാരണം | പണമില്ല | യോജിപ്പില്ല | മറ്റുകാരണങ്ങൾ |
|---|---|---|---|
| ആകെ | 69.3 | 19.1 | 8.7 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | |
| I | 83.6 | 8.9 | 7.1 |
| II | 75.5 | 14.7 | 7.1 |
| III | 65.6 | 22.4 | 8.3 |
| IV | 35.1 | 40.8 | 19.0 |

സന്നദ്ധതയില്ലാത്തവരിൽ അതിനുള്ള പ്രധാന കാരണമായി പറയുന്നത് ഇതിനുള്ള പണമില്ല എന്നതുതന്നെയാണ്. ഉയർന്ന മധ്യവർഗ്ഗത്തിൽ പെട്ടവരിൽ പോലും 35.1 ശതമാനം ഈ അഭിപ്രായക്കാരാണ്. (പട്ടിക 19). പുതിയ സ്വാശ്രയ സ്ഥാപനങ്ങൾ ഒരു ചെറു ന്യൂനപക്ഷത്തിനു വേണ്ടിയുള്ളതാണെന്ന ആക്ഷേപത്തിൽ കഴമ്പുണ്ടെന്ന് ഇതു കാണിക്കുന്നു.

## അദ്ധ്യായം 9

# ആരോഗ്യം



കേരളപഠനത്തിന്റെ മുഖ്യവിഷയം ആരോഗ്യമായിരുന്നില്ല. അതിനാൽ അതേപ്പറ്റി ചോദ്യാവലിയിൽ പരിമിതമായ ചോദ്യങ്ങളേ അടങ്ങിയിരുന്നുള്ളു, എങ്കിൽ പോലും സംസ്ഥാനത്തിന്റെ മൊത്തത്തിലുള്ള ആരോഗ്യനിലവാരത്തെക്കുറിച്ചും ആരോഗ്യസ്ഥാപനങ്ങളുടെ അവസ്ഥയെക്കുറിച്ചും ജനങ്ങളുടെ ആരോഗ്യശീലങ്ങളെക്കുറിച്ചും പ്രധാനപ്പെട്ട സൂചനകൾ ലഭിച്ചിട്ടുണ്ട്. ഏതു സമൂഹത്തിന്റെയും ആരോഗ്യനിലവാരത്തെ മൊത്തത്തിൽ സൂചിപ്പിക്കുന്നത് മരണം, രോഗം, ആതുരശുശ്രൂഷയുടെ ലഭ്യത എന്നിവയാണ്. ഈ മൂന്നിലും ഈ പഠനത്തിൽ നിന്നു കിട്ടുന്നത് ആശയ്ക്കും ആശങ്കയ്ക്കും ഒരുപോലെ വഴിവയ്ക്കുന്ന ചില സൂചനകളാണ്.

ആരോഗ്യമേഖലയിൽ ശാസ്ത്രസാഹിത്യ പരിഷത്ത് മുൻപു നടത്തിയ പഠനങ്ങളിലെ വിവരങ്ങളുമായി താരതമ്യപ്പെടുത്തുമ്പോൾ രോഗാതുരത മൊത്തത്തിൽ കുറഞ്ഞിട്ടുണ്ട് (പട്ടിക 1).

**പട്ടിക-1**
**രോഗാതുരതയും ചികിത്സാ ചെലവും 1987-2004**

| ഇനം | 1987 | 1996 | 2004 | വ്യത്യാസം 1987-2004(%) |
|---|---|---|---|---|
| രോഗാതുരത (ആയിരം പേരിൽ/ 2 ആഴ്ചയിൽ) | 206.3 | 121.9 | 79.2 | -61.6 |
| ഒരു തവണത്തെ ചെലവ് (രൂ) | 16.6 | 165.2 | 830.7 | 4916.4 |
| ആളോഹരി വാർഷിക ചികിത്സാ ചെലവ് (രൂ) | 89 | 549 | 1722 | 1836.6 |

ഈ ഇടിവ് ശരിയായ അവസ്ഥയെ പ്രതിഫലിപ്പിക്കുന്നതാണോ അതോ സാങ്കേതികമായ വ്യത്യാസങ്ങളുടെ ഫലമാണോ എന്നത് പരിഗണിക്കേണ്ട കാര്യമാണ്. രോഗാതുരതയിൽ സംസ്ഥാനത്ത് കാര്യമായ കുറവുണ്ടായിട്ടുണ്ട് എന്നു കരുതുവാൻ നമ്മെ പ്രേരിപ്പിക്കുന്ന സാഹചര്യങ്ങൾ താഴെ പറയുന്നവയാണ്.

1. 1987 മുതലുള്ള പരിഷത്ത് പഠനങ്ങളിൽ കാണുന്ന രോഗാതുരതയുടെ ക്രമമായ ഇടിവ്.

2. ആശുപത്രിയിൽ നിന്നും മറ്റും വരുന്ന മറ്റു കണക്കുകൾ.

പല സാംക്രമിക രോഗങ്ങളും ഇല്ലാതായിക്കൊണ്ടിരിക്കുന്നതും വാക്സിൻ മൂലം പ്രതിരോധിക്കാൻ കഴിയുന്ന കുട്ടികളുടെ രോഗങ്ങളുടെ തിരോധാനവും, കക്കൂസുകളുടെ വ്യാപനത്തെ തുടർന്ന് വയറിളക്ക രോഗങ്ങളിൽ വന്ന ഗണ്യമായ കുറവുമൊക്കെ ഇതിനു കാരണമായിട്ടുണ്ടാവാം. എങ്കിലും നാം ശ്രദ്ധിക്കേണ്ട ഒരു കാര്യം ഒരിക്കൽ പ്രതിരോധിച്ച മലേറിയ പോലുള്ള പല രോഗങ്ങളും പലയിടത്തായി തിരിച്ചുവരുന്നു എന്നതാണ്. സംസ്ഥാനത്ത് അപരിചിതമായിരുന്ന ഡെങ്കിപ്പനി, ലെപ്റ്റോസ്പൈറോസിസ് തുടങ്ങിയ സാംക്രമിക രോഗങ്ങൾ ഇപ്പോൾ പതിവായി പ്രത്യക്ഷപ്പെടുന്നതും, പേടിപ്പിക്കുന്ന നിലയിലല്ലെങ്കിൽപ്പോലും എച്ച് ഐ വി വർദ്ധിച്ചു വരുന്നതും ആശങ്കാജനകം തന്നെയാണ്. ഇതെല്ലാം ഉണ്ടെങ്കിൽ കൂടി രോഗാതുരതയിൽ വന്ന കുറവ് ശ്രദ്ധേയമാണ്.

രോഗാതുരതാ നിരക്ക് (സർവേയ്ക്ക് മുൻപുള്ള രണ്ടാഴ്ചയ്ക്കകം എന്തെങ്കിലും രോഗം റിപ്പോർട്ട് ചെയ്തവരുടെ എണ്ണം) ഏറ്റവും പാവപ്പെട്ടവരിൽ 1000ന് 85.1 എന്നതിൽ നിന്ന് ഏറ്റവും സമ്പന്നരിൽ 73.9 ആയി കുറയുന്നു (പട്ടിക 2).

**പട്ടിക-2**
**ചികിത്സാ ചെലവ് (രൂപ)**

| സാമ്പത്തിക ഗ്രൂപ്പ് | രോഗാതുരതാ നിരക്ക് | ഒരു തവണത്തെ ചെലവ് | ആളോഹരി വാർഷിക ചികിത്സാ ചെലവ് | മൊത്തം കുടുംബ ചെലവിന്റെ% |
|---|---|---|---|---|
| I | 85.1 | 701.9 | 1552.9 | 31.7 |
| II | 82.1 | 613.5 | 1309.7 | 18.1 |
| III | 78.1 | 886.9 | 1801.0 | 13.0 |
| IV | 73.9 | 1686.1 | 3238.5 | 10.4 |
| ആകെ | 79.2 | 830.7 | 1722 | 13.9 |

രോഗാതുരത കുറഞ്ഞെങ്കിലും ചികിത്സാ ചെലവ് വർദ്ധിച്ചതായി കാണുന്നു. 1987ൽ 89 രൂപയായിരുന്ന ആളോഹരി ചികിത്സാ ചെലവ് ഇപ്പോൾ 1722 രൂപയായി ഉയർന്നിരിക്കുന്നു (പട്ടിക 1). പണപ്പെരുപ്പം കണക്കിലെടുത്താൽ പോലും ഇത് ഒരു വലിയ വർദ്ധനയാണ്. ഒരു തവണ രോഗം വന്നാൽ ചികിത്സിക്കാനുള്ള ശരാശരി ചെലവിന്റെ വർദ്ധന ഇതിനേക്കാൾ ഭീമമാണ്. ചികിത്സാ രീതികളിൽ വന്ന മാറ്റങ്ങൾ, ലബോറട്ടറി ടെസ്റ്റുകളും സ്കാനുകളും മറ്റും കൂടുതൽ ഉപയോഗിക്കുന്നത്, മരുന്നുകളുടെ വില വർദ്ധനവ് എന്നിവയൊക്കെ ഇതിനു കാരണമായിട്ടുണ്ടാകാം. താഴെയുള്ള മൂന്നു ഗ്രൂപ്പുകളുടേയും ചെലവിൽ വലിയ വ്യത്യാസങ്ങളില്ല. എന്നാൽ നാലാം ഗ്രൂപ്പിന്റെ ചികിത്സാ ചെലവ് മറ്റുള്ളവരിൽ നിന്നും ഉയർന്നു നിൽക്കുന്നു. (പട്ടിക 2). ആധുനിക വൈദ്യത്തിന്റെ ഏറ്റവും നൂതനമായ സങ്കേതങ്ങൾ പലതും പൂർണ്ണമായി ഉപയോഗിക്കാൻ ശേഷിയുള്ളത് ഏറ്റവും സമ്പന്നർക്കു മാത്രമാണോ എന്നു സംശയം ജനിപ്പിക്കുന്നതാണീ കണക്കുകൾ. കുടുംബത്തിന്റെ മൊത്തം ചെലവിൽ ചികിത്സയ്ക്കായി നീക്കിവെക്കേണ്ടി വരുന്ന ഓഹരി സാമ്പത്തിക ശ്രേണി കുറയുന്നതിനനുസരിച്ച് കൂടുന്നുണ്ട്. ഏറ്റവും ദരിദ്രരിൽ മൊത്തം ചെലവിന്റെ മൂന്നിലൊന്നോളം ചികിത്സയ്ക്ക് വേണ്ടി

| പട്ടിക-3<br>ആളോഹരി ചികിത്സാ ചെലവ് (രൂപ) ഇനം തിരിച്ച് | | | | | |
|---|---|---|---|---|---|
| ഇനം | സാമ്പത്തിക ഗ്രൂപ്പ് | | | | ആകെ |
| | I | II | III | IV | |
| മരുന്ന് | 714.5 | 527.4 | 578.8 | 1196.4 | 622.5 |
| ഫീസ് | 192.0 | 172.7 | 164.6 | 252.9 | 175.3 |
| ലാബ് | 76.8 | 128.6 | 160.6 | 717.3 | 181.5 |
| മറ്റുള്ളവ | 569.6 | 481.0 | 897.0 | 1071.9 | 742.7 |

ചെലവാക്കേണ്ടി വരുന്നു. ദരിദ്ര കുടുംബങ്ങളെ കടബാധ്യതയിലേക്കു നയിക്കുന്നതിൽ ചികിത്സ വലിയ പങ്ക് വഹിക്കുന്നു എന്നതിൽ സംശയമില്ല.

ചികിത്സയുടെ ചെലവിനങ്ങളിൽ മരുന്നുകളും മറ്റു ചെലവുകളുമാണ് പ്രധാനം. മരുന്നുകളുടേയും ലാബ് ടെസ്റ്റുകളുടേയും കാര്യത്തിൽ സാമ്പത്തിക ഗ്രൂപ്പുകൾ തമ്മിൽ വലിയ അന്തരമുണ്ട് (പട്ടിക 3). ഇതു പ്രധാനമായും താഴെയുള്ള മൂന്നു ഗ്രൂപ്പുകളും നാലാം ഗ്രൂപ്പും തമ്മിലാണ്. ഏറ്റവും ഉയർന്ന ശ്രേണിയിൽ പല ടെസ്റ്റുകളും ഒരു പക്ഷേ അനാവശ്യമായി ചെയ്യുന്നവയായിരിക്കാം. മറുവശത്താകട്ടെ ദരിദ്രരിൽ പലരും വേണ്ടത്ര പരിശോധനകൾ ചെയ്യാൻ പ്രാപ്തരാണോ എന്നതും സംശയകരമാണ്.

| പട്ടിക-4<br>ചികിത്സ വൈദ്യസമ്പ്രദായം തിരിച്ച് (%) | | | | |
|---|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | ആധുനികം | ആയുർവേദം | ഹോമിയോ പ്പതി | ഒന്നിലധികം/ മറ്റുള്ളവ |
| I | 83.8 | 7.0 | 7.0 | 2.1 |
| II | 83.5 | 9.4 | 5.0 | 2.1 |
| III | 79.6 | 9.8 | 7.7 | 2.9 |
| IV | 76.6 | 10.5 | 8.2 | 4.7 |
| ആകെ | 79.9 | 9.1 | 6.6 | 4.4 |

സർവേയിൽ പങ്കെടുത്തവരിൽ ഭൂരിഭാഗവും ആധുനിക ചികിത്സാ സമ്പ്രദായമാണ് സ്വീകരിച്ചിരിക്കുന്നത് (പട്ടിക 4). ഇത് അവരുടെ വിശ്വാസം എന്നപോലെ പാശ്ചാത്യ ചികിത്സയുടെ ലഭ്യതയുടെ പ്രതിഫലനവുമാകാം. ആയുർവേദത്തിനോടുള്ള പ്രിയം സാമ്പത്തിക സ്ഥിതിയ്ക്കനുസരിച്ച് നേരിയ തോതിൽ ഉയരുന്നുണ്ട്.

സാമ്പത്തിക ശ്രേണി ഉയരുന്നതിനനുസരിച്ച് സ്വകാര്യചികിത്സയോടുള്ള ആഭിമുഖ്യവും വർദ്ധിക്കുന്നതായി കാണാം (പട്ടിക 5). ഏറ്റവും ഉയർന്ന ശ്രേണിയിലുള്ളവർ

| പട്ടിക-5<br>ചികിത്സ മേഖല തിരിച്ച് (%) | | | |
|---|---|---|---|
| സാമ്പത്തിക ഗ്രൂപ്പ് | സർക്കാർ | സ്വകാര്യം | സ്വയം/മറ്റുള്ളവ |
| I | 50.8 | 44.6 | 4.3 |
| II | 38.3 | 59.0 | 2.4 |
| III | 23.0 | 73.6 | 3.0 |
| IV | 9.2 | 84.9 | 3.3 |
| ആകെ | 31.6 | 64.4 | 4.1 |

ഏതാണ്ട് പൂർണമായി സ്വകാര്യ ചികിത്സയെ ആശ്രയിക്കുന്നു. ഏറ്റവും പാവപ്പെട്ടവരിൽ പോലും പകുതി മാത്രമേ സർക്കാർ സ്ഥാപനങ്ങളെ സമീപിക്കുന്നുള്ളു. എന്നാൽ സർക്കാർ മേഖലയുടെ ഉപയോഗം 1987 മുതൽ പടിപടിയായി വർദ്ധിച്ചിട്ടുണ്ട് (ചിത്രം 1).

**ചിത്രം 1**

**സർക്കാർ സ്വകാര്യ മേഖലകളുടെ ഉപയോഗം 1987–2004(%)**

70
60
50
40
30
20
10
0
66
63
64
32
28
23
1987
1996
2004
സർക്കാർ
സ്വകാര്യം

ആശുപത്രിയിൽ കിടത്തി ചികിത്സയുടെ കാര്യത്തിലും സാമ്പത്തിക സ്ഥിതി തന്നെയാണ് നിർണായകം. ഉയർന്നസാമ്പത്തിക ഗ്രൂപ്പിൽ 22.5% ഇപ്പോഴും സർക്കാർ മേഖലയെ ഉപയോഗപ്പെടുത്തുന്നുണ്ട് (പട്ടിക 6). ആശുപത്രിയിൽ കിടത്തി ചികിത്സ വളരെ ചെലവേറിയതാണ്. ഒരു തവണ ആശുപത്രിയിൽ പോയാൽ ചെലവാകുന്നത് ഏതാണ്ട് പതിനായിരം രൂപയാണെന്നത് ഗൗരവത്തോടെ കാണേണ്ട വസ്തുതയാണ് (പട്ടിക 7).

**പട്ടിക–6**
**ആശുപത്രിയിൽ കിടത്തി ചികിത്സ – മേഖല തിരിച്ച് (%)**

| സാമ്പത്തിക ഗ്രൂപ്പ് | മേഖല | |
|---|---|---|
| | സർക്കാർ | സ്വകാര്യം |
| I | 55.0 | 45.0 |
| II | 46.6 | 53.4 |
| III | 32.2 | 67.8 |
| IV | 22.8 | 77.2 |
| ആകെ | 39.5 | 60.5 |

**പട്ടിക–7**
**ആശുപത്രിയിൽ കിടത്തിയുള്ള ചികിത്സയുടെ ചെലവ് സാമ്പത്തിക ഗ്രൂപ്പ് തിരിച്ച് (രൂപ)**

| സാമ്പത്തിക ഗ്രൂപ്പ് | ഒരു തവണത്തെ ചെലവ് | വാർഷിക ആളോഹരി കിടത്തി ചികിത്സാ ചെലവ് |
|---|---|---|
| I | 6698.8 | 608.2 |
| II | 7040.3 | 704.5 |
| III | 11699.3 | 1213.1 |
| IV | 17177.7 | 1426.7 |
| ആകെ | 9680.8 | 971.9 |

സ്വകാര്യ ആശുപത്രിയിൽ പോയി ചികിത്സിച്ചാൽ ശരാശരി ചെലവാകുന്നത് 10445 രൂപയും സർക്കാർ മേഖലയിൽ 6609.5 രൂപയുമാണ്. ഈ വ്യത്യാസമാണ് പലരേയും സർക്കാർ ആശുപത്രികളിൽ പോകാൻ പ്രേരിപ്പിക്കുന്നത്. ഗുരുതരമായ രോഗം വന്നാൽ സർക്കാർ ആശുപത്രിയിൽ പോകുമെന്ന് 47% പേർ അഭിപ്രായപ്പെടുന്നത് ഇതുകൊണ്ടു തന്നെയാണ്. മറിച്ച്, സ്വകാര്യ ആശുപത്രികളിൽ പോകുമെന്നു പറയുന്നവർ അതിനു കാരണം കാണിക്കുന്നത് പ്രധാനമായും അവിടത്തെ സൗകര്യങ്ങളാണ് (പട്ടിക 8, 9).

**പട്ടിക-8**
**ഗുരുതരമായ രോഗം വന്നാൽ ഏത് ആശുപത്രിയിൽ പോകും (ശതമാനം)**

| സാമ്പത്തിക ഗ്രൂപ്പ് | സർക്കാർ | സ്വകാര്യം |
|---|---|---|
| I | 71.0 | 28.7 |
| II | 57.1 | 42.2 |
| III | 39.8 | 59.8 |
| IV | 17.2 | 82.3 |
| ആകെ | 47.4 | 52.0 |

**പട്ടിക-9**
**സർക്കാർ/സ്വകാര്യ ആശുപത്രികളിൽ പോകാനുള്ള കാരണങ്ങൾ (ശതമാനം)**

| കാരണം | സർക്കാർ | സ്വകാര്യം |
|---|---|---|
| ദൂരം | 6.0 | 11.6 |
| സൗകര്യങ്ങൾ | 6.1 | 40.5 |
| ഡോക്ടർമാർ | 17.3 | 16.5 |
| സാമ്പത്തികം | 50.0 | 0.9 |

ആധുനിക ചികിത്സ വളരെ ചെലവേറിയ സംവിധാനമായി മാറിയിരിക്കുന്നു. സ്വകാര്യ ആശുപത്രി ചികിത്സയാണ് കൂടുതൽ ചെലവുള്ളതെങ്കിലും, സർക്കാർ ആശുപത്രികളിലും അതിന്റെ മൂന്നിൽ രണ്ടോളം ചെലവ് വരുന്നുണ്ട്. മരുന്നുകൾക്കും ടെസ്റ്റുകൾക്കുമൊക്കെ സ്വകാര്യ സംവിധാനങ്ങളെ സമീപിക്കേണ്ടി വരുന്നതുകൊണ്ടാണിത്. കിടത്തി ചികിത്സ പ്രധാനമായും സ്വകാര്യ സംവിധാനങ്ങളിലേക്ക് മാറുന്നത് കുടുംബ ബഡ്ജറ്റുകളെ തകർക്കുന്ന പ്രവണതയാണ്. ശക്തമായ ആരോഗ്യരക്ഷാ സംവിധാനങ്ങൾ സർക്കാർ മേഖലയിൽ തന്നെ സംഘടിപ്പിച്ചു കൊണ്ടു മാത്രമേ ഇതിനെ നേരിടാനാവൂ.

പൊതുജനാരോഗ്യരംഗത്ത് അവശ്യം അറിഞ്ഞിരിക്കേണ്ട കാര്യങ്ങളെ പറ്റി ജനങ്ങൾക്കുള്ള അവബോധം അറിയുവാനായി ചില ചോദ്യങ്ങൾ ഈ പഠനത്തിന്റെ ഭാഗ

**പട്ടിക-10**
**ഡെങ്കിപ്പനി പടരുന്നതിന്റെ കാരണത്തെ പറ്റിയുള്ള അറിവ്**

| സാമ്പത്തിക ഗ്രൂപ്പ് | ഏഡിസ് കൊതുക് | കൊതുക് | അറിയില്ല |
|---|---|---|---|
| I | 5.9 | 43.9 | 50.2 |
| II | 7.2 | 42.6 | 50.2 |
| III | 8.0 | 41.9 | 50.1 |
| IV | 11.3 | 38.6 | 50.1 |
| ആകെ | 7.9 | 42.0 | 50.1 |

| പട്ടിക-11<br>ഹൃദയാഘാതത്തിന്റെ പ്രധാന കാരണങ്ങളെപറ്റിയുള്ള അറിവ് | |
|---|---|
| കാരണം | % |
| രക്തത്തിലെ കൊഴുപ്പ് | 49.8 |
| രക്തസമ്മർദ്ദം | 23.1 |
| പ്രമേഹം | 5.0 |
| പുകവലി | 20.0 |

മായി ചോദിച്ചിരുന്നു (പട്ടിക 10, 11). ഏതാണ്ട് പകുതി കുടുംബങ്ങളിൽ മാത്രമേ ഡെങ്കിപ്പനി പരത്തുന്നത് കൊതുകാണെന്ന അറിവ് കുടുംബാംഗങ്ങളിൽ ആർക്കെങ്കിലും ഉണ്ടായിരുന്നുള്ളു. ഇക്കാര്യത്തിൽ സാമ്പത്തിക സ്ഥിതി വലിയ വ്യത്യാസങ്ങൾ ഉണ്ടാക്കുന്നില്ല. എന്നാൽ ഏഡിസ് കൊതുകാണ് രോഗം പരത്തുന്നത് എന്ന പ്രത്യേക അറിവ് സാമ്പത്തിക സ്ഥിതിയ്ക്കനുസരിച്ച് ഉയരുന്നുണ്ട്. ഹൃദയാഘാതത്തിന്റെ കാരണങ്ങളെ പറ്റിയുള്ള അറിവ് തികച്ചും അപര്യാപ്തമാണ് - പ്രത്യേകിച്ചും കേരളത്തിൽ ഇതൊരു പ്രധാന ആരോഗ്യ പ്രശ്നമായി മാറിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിൽ. ഇതിൽ തന്നെ പ്രമേഹം, രക്തസമ്മർദ്ദം, പുകവലി എന്നിവയും ഹൃദ്രോഗവുമായുള്ള ബന്ധത്തെക്കുറിച്ചുള്ള അറിവ് ജനങ്ങൾക്കിടയിൽ വളരെ താണ തോതിൽ മാത്രമാണുള്ളത്. ജീവിതശൈലിയും രോഗങ്ങളും തമ്മിലുള്ള ബന്ധത്തെപറ്റിയുള്ള അറിവ് വർദ്ധിപ്പിക്കാൻ അടിയന്തിര നടപടികൾ ആവശ്യമായി വന്നിരിക്കുന്നു.

# അദ്ധ്യായം 10

# സ്ത്രീകളുടെ അവസ്ഥ



**കേ**രളത്തിലെ സ്ത്രീ സമൂഹത്തിന്റെ വരുമാനം തൊഴിൽ പങ്കാളിത്തം വിദ്യാഭ്യാസ നിലവാരം തുടങ്ങിയ കാര്യങ്ങളോടൊപ്പം ജൻഡറുമായി ബന്ധപ്പെട്ട ചില സാമൂഹ്യ പ്രശ്നങ്ങളിലുള്ള നിലപാടുകളുടെ കാര്യത്തിലും പൊതുവായ ചില നിഗമനങ്ങളിലെത്താൻ കഴിയുന്ന ഒട്ടേറെ വിവരങ്ങൾ കേരള പഠനത്തിലൂടെ ലഭ്യമായിട്ടുണ്ട്. നിലവിലുള്ള സ്ഥിതിവിവരക്കണക്കുകൾക്കും പഠന നിഗമനങ്ങൾക്കും സമാനമായ വിവരങ്ങൾ തന്നെയാണ് ഇവയിൽ പലതും. സാമ്പ്രദായിക സർവ്വേകളിൽ നിന്നു ലഭിക്കാൻ പ്രയാസമുള്ള ചില വസ്തുതകളും നിരീക്ഷണങ്ങളും ഈ പഠനത്തിലൂടെ ലഭിച്ചിട്ടുണ്ട് എന്നത് പ്രത്യേകം ശ്രദ്ധേയമാണ്.

കേരള പഠനം ഒരു കുടുംബസർവ്വേ ആയിരുന്നതും സ്ത്രീകളെയോ പുരുഷന്മാരെയോ കേന്ദ്രീകരിച്ചുള്ള വ്യക്തിഗത പഠനമായിരുന്നില്ല എന്നതും ഒരു പ്രധാന പരിമിതിയാണ്. എന്നാൽ കുടുംബ ചർച്ചകളിലൂടെ ലഭിച്ച വിവരങ്ങൾ കേരള സമൂഹത്തിന്റെ പൊതുചിന്തയായി പരിണമിക്കുന്നു എന്നത് എടുത്തു പറയേണ്ട വസ്തുതയാണ്. മേൽപറഞ്ഞ പരിമിതി വിസ്മരിക്കാതെ തന്നെ ലഭ്യമായ നിരീക്ഷണങ്ങൾ വിശകലനം ചെയ്യാനാണ് ഇവിടെ ശ്രമിക്കുന്നത്.

### സ്ത്രീപുരുഷ അനുപാതം

ഇന്ത്യൻ സംസ്ഥാനങ്ങളിൽ വെച്ച് ഏറ്റവും ഉയർന്ന, സ്ത്രീകൾക്ക് അനുകൂലമായ സ്ത്രീ–പുരുഷ അനുപാതം കേരളത്തിലാണുള്ളത്. കേരള വികസന അനുഭവത്തിന്റെ ഒരു സൂചികയായി അറിയപ്പെടുന്ന ഇക്കാര്യം ജനസംഖ്യാവിദഗ്ദ്ധർക്കിടയിൽ ഏറെക്കാലമായി ചർച്ചാവിഷയമാണ്. മരുമക്കത്തായ സമ്പ്രദായവും ഗൾഫ് കുടിയേറ്റവുമെല്ലാം ഇതുമായി ബന്ധപ്പെടുത്താറുണ്ടെങ്കിലും ഈ സവിശേഷതയ്ക്ക് കൃത്യമായ കാരണം വിശദീകരിക്കപ്പെട്ടിട്ടില്ല. ഈ പഠനത്തിൽ സ്ത്രീ പുരുഷ അനുപാതം 1046 ആണ്. 2006ലെ കാനേഷുമാരി കണക്കുകളിൽ ഇത് 1058 (ആയിരം പുരുഷന്മാർക്ക് 1058 സ്ത്രീകൾ) ആണ്. ഈ ചെറിയ വ്യത്യാസം രണ്ടു കാരണങ്ങൾ കൊണ്ടാവാം.

1. സാമ്പിളിങ്ങിന്റെ സ്വാഭാവിക പരിമിതികൾ

2. പുറത്തു പണിയെടുക്കുന്നവരെ നിർവ്വചിച്ചതിലുള്ള അന്തരം.

കാനേഷുമാരി കണക്കുകളിൽ കാണുന്നതു പോലെ കേരള പഠനത്തിലും ഇടുക്കി, വയനാട് ജില്ലകളിൽ തന്നെയാണ് സ്ത്രീ പുരുഷ അനുപാതം കുറവായിട്ടുള്ളത്. (അദ്ധ്യായം-2 പട്ടിക 13). കേരളത്തിലേക്കുള്ള കുടിയേറ്റം ഏറ്റവും വ്യാപകമായിട്ടുള്ളതും ഈ ജില്ലകളിലാണ്. തോട്ടം തൊഴിലാളികളായിട്ടാണ് കുടിയേറ്റത്തിൽ കൂടുതലും നടക്കുന്നത്.

പെൺകുട്ടികളോടുള്ള വിവേചനവും ആൺകുട്ടികളോടുള്ള താല്പര്യവും ഇന്ത്യൻ സമൂഹത്തിൽ വളരെ ആഴത്തിൽ വേരോടിയിട്ടുള്ള സാമൂഹിക ധാരണകളുടെ അടിസ്ഥാനത്തിലുള്ളതാണ്. 'കാണാതെ' പോകുന്ന പെൺശിശുക്കളെക്കുറിച്ചുള്ള ആശങ്കകൾ വനിതാ ദശകമായ 1975 – 85ൽ തന്നെ ചർച്ചചെയ്യപ്പെട്ടു തുടങ്ങിയിരുന്നു. പ്രസവത്തിനു മുമ്പുള്ള ലിംഗനിർണ്ണയവും പെൺഭ്രൂണഹത്യയും ഇന്ത്യയിലെ പല സംസ്ഥാനങ്ങളിലും വ്യാപകമായും പരസ്യമായും നടക്കുന്നതായി പഠനങ്ങളും തെളിവുകളുമെല്ലാം പുറത്തു വന്നിട്ടുണ്ട്.

സ്ത്രീപുരുഷ അനുപാതം സ്ത്രീകൾക്കനുകൂലമായ കേരളത്തിൽ പോലും 0 – 6 വയസ്സ് വരെയുള്ള പ്രായത്തിൽ പെൺകുട്ടികൾ കുറവാണെന്നത് പ്രശ്നവൽക്കരിക്കപ്പെട്ടിട്ടുണ്ട്. ആൺകുട്ടികളോടുള്ള ഭ്രമവും പെൺഭ്രൂണഹത്യയും ഇവിടെയും നടക്കുന്നതായി ആശങ്കയുയർന്നിട്ടുമുണ്ട്. കേരളം 'പാഞ്ചാലികളുടെ നാടാകുമോ' എന്ന് ശ്രീമതി ലീലാമേനോൻ (ഇന്ത്യൻ എക്സ്പ്രസ്) ചോദിക്കുന്നതും കേരളത്തിൽ പോലും പെൺഭ്രൂണഹത്യ നടക്കുന്നതായി പ്രമുഖ വനിതാ ആക്റ്റിവിസ്റ്റ് വിഭൂതി പട്ടേൽ പറയുന്നതും വിമർശനപരമായി പരിശോധിക്കപ്പെടേണ്ടതാണ്.

കാനേഷുമാരി കണക്കുകൾ ചൂണ്ടിക്കാട്ടി വിഭൂതി പട്ടേൽ ഇപ്രകാരം പറയുകയുണ്ടായി. "കേരളത്തിൽ 2001 കാനേഷുമാരി കണക്കുപ്രകാരം 0–6 പ്രായത്തിലുള്ള ശിശുക്കളുടെ സ്ത്രീപുരുഷ അനുപാതം 963 ആണ്. 0–6 പ്രായത്തിലുള്ള ആകെ ജനസംഖ്യ കേരളത്തിൽ 36.5 ലക്ഷമാണ്. ഇതിൽ 18.6 ലക്ഷം ആൺകുഞ്ഞുങ്ങളും 17.9 ലക്ഷം പെൺകുഞ്ഞുങ്ങളുമാണ്. 2001 ലെ കണക്കനുസരിച്ച് കേരളത്തിൽ 79, 760 പെൺകുട്ടികൾ 'അദൃശ്യ'രായിരിക്കുന്നു. സ്ത്രീ-പുരുഷ അനുപാതത്തിന്റെ ഇത്തരത്തിലുള്ള പുരുഷവൽക്കരണം അൾട്രാ സൗണ്ട് സങ്കേതങ്ങളുപയോഗിച്ചുള്ള ലിംഗനിർണ്ണയത്തിന്റെയും തുടർന്നുള്ള പെൺ ഭ്രൂണഹത്യയുടേയും ഫലമാണ്"

പെൺകുട്ടികളേക്കാൾ നേരിയ തോതിൽ ഉയർന്ന എണ്ണം ആൺകുട്ടികൾ ജനിക്കുന്നു എന്നത് ജീവശാസ്ത്രപരമായ ഒരു പ്രതിഭാസമാണ്. 100 പെൺകുട്ടികൾക്ക് 104 മുതൽ 107 വരെ ആൺകുട്ടികൾ എന്ന അനുപാതത്തിൽ കവിഞ്ഞ് ആൺകുട്ടി

പട്ടിക-1
കുട്ടികളിലെ ലിംഗാനുപാതം

| പ്രായ വിഭാഗം | 100 പെൺകുട്ടികൾക്ക് എത്ര ആൺകുട്ടികൾ |
|---|---|
| 0–4 | 101.13 |
| 5–9 | 102.62 |
| 10–14 | 102.21 |

കളുണ്ടാകുമ്പോൾ മാത്രമാണ് ആശങ്കക്ക് വകയുള്ളത്.

2001 ലെ സെൻസസ് കണക്കുകളനുസരിച്ച് 0-6 പ്രായ പരിധിയിലെ ആൺകുട്ടികളും പെൺകുട്ടികളും തമ്മിലുള്ള അനുപാതം 104 എന്നിരിക്കെ വിഭൂതി പട്ടേൽ പറയുന്ന 'കാണാതാകുന്ന പെൺകുട്ടികൾ' ഈ സ്വാഭാവിക പ്രതിഭാസത്തിന്റെ ഫലമായുള്ളതാവാനേ വഴിയുള്ളു. ഈ പഠനത്തിലൂടെ ലഭ്യമായ വ്യത്യസ്ത പ്രായപരിധിയിലുള്ള കുഞ്ഞുങ്ങുടെ എണ്ണം സംബന്ധിച്ച കണക്കുകളും കാണിക്കുന്നത് കേരളത്തിൽ പെൺഭ്രൂണഹത്യയെക്കുറിച്ച് സമീപകാലത്ത് ഉയർന്നുവന്നിട്ടുള്ള ഭീതിക്കും ആശങ്കക്കും സാധൂകരണമില്ല എന്നുതന്നെയാണ്. (പട്ടിക-1)

**സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം**

ഭാരതത്തിലെ മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് നോക്കുമ്പോൾ ഏറ്റവും കുറഞ്ഞ സ്ത്രീ തൊഴിൽ പങ്കാളിത്തനിരക്ക് (Female work participation rate FWPR) കേരളത്തിലാണ് (പട്ടിക - 2).

കാനേഷുമാരി കണക്കുകൾ സൂചിപ്പിക്കുന്നത് 1991ൽ 15.9% ആയിരുന്ന സ്ത്രീതൊഴിൽ പങ്കാളിത്തം 2001 ൽ 15.3% ആയി കുറഞ്ഞിരിക്കുന്നു എന്നാണ്. കേരള പഠനത്തിൽ 13.1% ആണ് സ്ത്രീകളുടെ തൊഴിൽ പങ്കാളിത്ത നിരക്ക്. സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം സംബന്ധിച്ച വികസിത രാജ്യങ്ങളിലെ കണക്കുകളുമായി താരതമ്യം ചെയ്യുമ്പോൾ കാണുന്ന അന്തരം വളരെ ഉയർന്നതാണ്. 15-64 പ്രായപരിധിയിലുള്ള തൊഴിൽ ചെയ്യുന്ന സ്ത്രീകളുടെ ശതമാനം ഏറ്റവും കുറഞ്ഞ 45%(ഇറ്റലി) മുതൽ ഏറ്റവും കൂടിയ 72%(ഡെന്മാർക്ക്) വരെ വളരെ ഉയർന്ന തോതിലാണെങ്കിൽ കേരളത്തിലത് വെറും 18% മാത്രമാണെന്നുകാണാം. കാർഷിക രംഗത്തെ മുരടിപ്പ്, വ്യവസായമേഖലയുടെ അവികസിതാവസ്ഥ, പരമ്പരാഗത മേഖലയുടെ തകർച്ച എന്നിവയെല്ലാം സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം ചുരുക്കുന്നതിൽ പങ്കുവഹിച്ചിട്ടുണ്ടെന്നു അനുമാനിക്കാം. കുടുംബവരുമാനം വർദ്ധിപ്പിക്കുന്നതിനും അതുവഴി കേരളത്തിന്റെ പൊതു സാമ്പത്തിക വളർച്ച ഉറപ്പുവരുത്തുന്നതിനും സ്ത്രീകളുടെ തൊഴിൽ പങ്കാളിത്ത നിരക്ക് ഉയർത്തുകയാണ് വേണ്ടതെന്ന കാര്യത്തിൽ തർക്കമുണ്ടാകാനിടയില്ല.

**പട്ടിക-2**
**സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം-വിവിധ സംസ്ഥാനങ്ങളിൽ**
**സെൻസസ് 2001-മുഴുവൻ ജനസംഖ്യയിൽ**

| സംസ്ഥാനം | പങ്കാളിത്തം |
|---|---|
| മിസോറം | 47.5 |
| ഹിമാചൽപ്രദേശ് | 43.7 |
| ഛത്തീസ്ഗഡ് | 40.0 |
| മണിപ്പൂർ | 39.0 |
| സിക്കിം | 38.6 |
| നാഗാലാന്റ് | 38.1 |
| അരുണാചൽപ്രദേശ് | 36.5 |
| മേഘാലയ | 35.1 |
| ആന്ധ്രാപ്രദേശ് | 35.1 |
| രാജസ്ഥാൻ | 33.5 |
| മധ്യപ്രദേശ് | 33.2 |
| കർണാടക | 32.0 |
| തമിഴ്നാട് | 31.5 |
| മഹാരാഷ്ട്ര | 30.8 |
| ഗുജറാത്ത് | 27.9 |
| ഉത്തരാഞ്ചൽ | 27.3 |
| ഹരിയാന | 27.2 |
| ഝാർഖണ്ഡ് | 26.4 |
| ഒറീസ്സ | 24.7 |
| ജമ്മുകാശ്മീർ | 22.5 |
| ഗോവ | 22.4 |
| ത്രിപുര | 21.1 |
| ആസ്സാം | 20.7 |
| പഞ്ചാബ് | 19.1 |
| ബീഹാർ | 18.8 |
| പ. ബംഗാൾ | 18.3 |
| ഉത്തർപ്രദേശ് | 16.5 |
| കേരളം (സെൻസസ് 2001) | 15.4 |
| കേരളം (പരിഷത്ത് 2004) | 13.1 |
| ഇന്ത്യ | 25.6 |

18-60 പ്രായപരിധിയിൽ വരുന്ന സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം 19.5 ശതമാനമാണ്. സാമ്പത്തിക ഗ്രൂപ്പ് Iലും IVലും തൊഴിൽ പങ്കാളിത്തം സാമാന്യം ഭേദമാണ്. സാമ്പത്തിക ഗ്രൂപ്പ് Iൽ 26.5%വും സാമ്പത്തിക ഗ്രൂപ്പ് IVൽ 28.0%വും. ഏറ്റവും കുറഞ്ഞ പങ്കാളിത്തം ഗ്രൂപ്പ് 3 ലാണ്(താഴ്ന്ന മധ്യവർഗ്ഗം). ഗ്രൂപ്പ് I ൽ കായികാധ്വാനം ആവശ്യമായ തൊഴിലുകളിൽ ഏർപ്പെടുന്നവർ കൂടുതലുള്ളതിനാലും ഗ്രൂപ്പ് IVലുള്ളവർ സാങ്കേതിക നൈപുണ്യം ആവശ്യമായ തൊഴിലുകളിൽ ഏർപ്പെടാനുള്ള ഉയർന്ന വിദ്യാഭ്യാസ യോഗ്യതകൾ നേടിയവരായതിനാലും ആയിരിക്കാം തൊഴിൽ പങ്കാളിത്തം മെച്ചപ്പെട്ടിരിക്കുന്നത്. ഗ്രൂപ്പ് IIലും IIIലും ഉൾപ്പെട്ടവരാണ് താരതമ്യേന ഇക്കാര്യത്തിൽ പിന്നോക്കാവസ്ഥയിലുള്ളത്. വിദ്യാഭ്യാസ യോഗ്യതയിൽ പൊതുവെ സെക്കന്ററി നിലവാരത്തിലുള്ള ഈ വിഭാഗം കായികാധ്വാനത്തിനു വിമുഖരും അതേസമയം മാന്യതയുള്ള കൂടുതൽ വരുമാനമുള്ള തൊഴിലുകളിൽ ഏർപ്പെടാനുള്ള സാങ്കേതികമോ പ്രൊഫഷണലോ ആയ നൈപുണികൾ നേടാത്തവരുമായതിനാലാണ് വീട്ടമ്മമാരും ഉദ്യോഗാർത്ഥികളുമായി കഴിയുന്നത് എന്ന് അനുമാനിക്കാം.

കാനേഷുമാരി കണക്കുകളിൽ ഏറ്റവും കുറഞ്ഞ സ്ത്രീ തൊഴിൽ പങ്കാളിത്തം കാണുന്നത് മലപ്പുറം ജില്ലയിലെ തിരൂരങ്ങാടിയിലാണ്(4.0%). ഏറ്റവും കൂടുതൽ ഇടുക്കി ജില്ലയിലെ ദേവീകുളത്തും(35.4%).

ഏറ്റവും കുറഞ്ഞ സ്ത്രീ തൊഴിൽ പങ്കാളിത്ത നിരക്ക് മുസ്ലീം സമുദായത്തിലാണ്(7.1%). പ്രദേശമനുസരിച്ച് നോക്കുമ്പോൾ ഉയർന്ന പങ്കാളിത്തം ദക്ഷിണകേരളത്തിലാണ് (22.2%). പട്ടികജാതി(34.5%) പട്ടികവർഗ(35.4%) വിഭാഗങ്ങളിൽ കാണുന്ന ഉയർന്ന സ്ത്രീ തൊഴിൽ പങ്കാളിത്തം ചില പ്രത്യേക തൊഴിലുകളെ കേന്ദ്രീകരിച്ചാണെന്നത് വ്യക്തമാണ്.

മേൽവിവരിച്ച സാമ്പത്തിക ഘടകങ്ങൾക്കപ്പുറം സാംസ്കാരികമായ പല ഘടകങ്ങളും സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തക്കുറവിനെ സ്വാധീനിക്കുന്നുണ്ട്.

**പട്ടിക-3**
**മൊത്തം സ്ത്രീകളിൽ തൊഴിലെടുക്കുന്ന സ്ത്രീകളുടെ ശതമാനം (15-64 പ്രായപരിധി) വികസിത രാജ്യങ്ങളുമായി താരതമ്യം**

| | |
|---|---|
| ഡെൻമാർക്ക് | 72 |
| സ്വീഡൻ | 71 |
| കാനഡ | 68 |
| ഇംഗ്ലണ്ട് | 66 |
| അമേരിക്ക | 65 |
| ജർമനി | 60 |
| ജപ്പാൻ | 57 |
| ഫ്രാൻസ് | 55 |
| സ്പെയിൻ | 49 |
| ഇറ്റലി | 45 |
| കേരളം (പരിഷത്ത് 2004) | 18 |

**പട്ടിക - 4**
**18-60 പ്രായമുള്ള സ്ത്രീകളുടെ തൊഴിൽ പങ്കാളിത്തം ശതമാനത്തിൽ**

| വിഭാഗം | പങ്കാളിത്തം(%) |
|---|---|
| ആകെ | 19.5 |
| **സാമ്പത്തിക ഗ്രൂപ്പ്** | |
| I | 26.5 |
| II | 19.1 |
| III | 15.5 |
| IV | 28.0 |
| **മേഖലകൾ** | |
| ദക്ഷിണം | 22.2 |
| മധ്യം | 21.1 |
| ഉത്തരം | 16.9 |
| **മതം** | |
| ഹിന്ദു | 24.8 |
| മുസ്ലീം | 7.1 |
| ക്രിസ്ത്യൻ | 20.9 |
| **ജാതി** | |
| പിന്നോക്കം | 22.9 |
| മുന്നോക്കം | 22.4 |
| പട്ടികജാതി | 34.5 |
| പട്ടികവർഗ്ഗം | 35.4 |

തൊഴിൽ സേനയുടെ അഞ്ചിലൊന്നോളം മാത്രമാണ് സ്ത്രീകളുടെ തൊഴിൽ പങ്കാ

| പട്ടിക-5<br>മൊത്തം തൊഴിൽ സേനയിൽ സ്ത്രീകളുടെ അനുപാതം ശതമാനത്തിൽ<br>18 – 60 പ്രായപരിധി | |
|---|---|
| വിഭാഗം | പങ്കാളിത്തം % |
| ആകെ | 21.2 |
| **സാമ്പത്തിക ഗ്രൂപ്പ്** | |
| I | 29.3 |
| II | 20.7 |
| III | 17.1 |
| IV | 29.2 |
| **മതം** | |
| ഹിന്ദു | 24.8 |
| മുസ്ലീം | 10.0 |
| ക്രിസ്ത്യൻ | 21.5 |
| **ജാതി** | |
| പിന്നോക്കം | 22.7 |
| മുന്നോക്കം | 24.3 |
| പട്ടികജാതി | 31.1 |
| പട്ടിക വർഗം | 35.0 |

ളിത്തം. പട്ടികജാതി പട്ടിക വർഗ്ഗങ്ങൾക്കിടയിൽ ഇത് മൂന്നിലൊന്നോളമുണ്ട് (പട്ടിക 5).

വിദ്യാഭ്യാസത്തിന്റെ കുറവുകൊണ്ടല്ല സ്ത്രീകളുടെ ഇടയിൽ തൊഴിൽ പങ്കാളിത്തം കുറഞ്ഞിരിക്കുന്നത്. സ്ത്രീകളിൽ 6.7% നിരക്ഷരരാണ്. 4% വ്യത്യാസം സ്ത്രീ പുരുഷന്മാർ തമ്മിൽ കാണുന്നുണ്ടെങ്കിലും 50 വയസ്സിനു താഴെ ഈ വ്യത്യാസം 2.1%വും 40വയസ്സിനു താഴെ 1%വും മാത്രമാണ്. അതുപോലെ +2 വിദ്യാഭ്യാസം ലഭിച്ച സ്ത്രീപുരുഷന്മാർ തമ്മിൽ 1%ത്തിലും താഴെ മാത്രമേ വ്യത്യാസം കാണുന്നുള്ളു. സാങ്കേതിക വിദ്യാഭ്യാസവും പ്രൊഫഷണൽ യോഗ്യതകളും നേടിയവർ ഏറെ പുരുഷന്മാരാണ്. എന്നാൽ പ്ലസ്ടു, ബിരുദ, ബിരുദാനന്തര യോഗ്യതകൾ നേടിയവർ കൂടുതൽ സ്ത്രീകളാണെന്നു കാണാം.

വിദ്യാഭ്യാസ യോഗ്യതയും തൊഴിലില്ലായ്മയും തമ്മിൽ കൃത്യമായ ബന്ധമില്ല എന്നാണിതു സൂചിപ്പിക്കുന്നത്. ദളിതർക്കിടയിലും സാമ്പത്തിക ഗ്രൂപ്പ് I ലുമാണ് സ്ത്രീതൊഴിൽ പങ്കാളിത്തം ഏറ്റവും കൂടുതലുള്ളത് എന്നതും ഇത് വ്യക്തമാക്കുന്നുണ്ട്. ലഭിച്ച വിദ്യാഭ്യാസത്തിന്റെ ദൗർബല്യങ്ങളിലേക്കാണിത് പ്രധാനമായി വിരൽ ചൂണ്ടുന്നത്.

ദാരിദ്ര്യത്തിന്റെ സ്ത്രൈണവൽക്കരണത്തിന്റെ മറ്റൊരു മുഖം വിവിധ തൊഴിലുകളിലുള്ള സ്ത്രീ പങ്കാളിത്തവും അവയുടെ വരുമാനവും തമ്മിൽ ബന്ധപ്പെടുത്തുമ്പോൾ തെളിഞ്ഞുവരുന്നു (പട്ടിക 6, 7). സ്ത്രീകൾ കൂടുതലുള്ള മെച്ചപ്പെട്ട വരുമാനമുള്ള ഒരേയൊരു മേഖല സ്കൂൾ അധ്യാപികമാരുടെ തൊഴിലാണ് (66.9%). ഉയർന്ന വരുമാനമുള്ള തൊഴിലുകളിൽ ഭേദപ്പെട്ട സ്ത്രീ പങ്കാളിത്തമുള്ളത് കോളേജ് ടീച്ചർ, ക്ലാർക്ക്, വക്കീൽ, ഡോക്ടർ, എന്നീ തൊഴിലുകളിലാണ്.

| പട്ടിക-6<br>വിദ്യാഭ്യാസ നിലവാരം- സ്ത്രീപുരുഷ വ്യത്യാസം<br>18 വയസ്സിന് മുകളിലുള്ള ജനസംഖ്യയുടെ ശതമാനം | | |
|---|---|---|
| നിലവാരം | സ്ത്രീ(%) | പുരുഷൻ (%) |
| നിരക്ഷരർ | 6.7 | 2.4 |
| കേവല സാക്ഷരത | 2.8 | 1.7 |
| പ്രൈമറി | 29.7 | 27.8 |
| സെക്കന്ററി | 34.9 | 39.9 |
| ഹയർസെക്കന്ററി | 11.4 | 10.5 |
| ടെക്നിക്കൽ (ഡിപ്ലോമ) | 2.3 | 5.1 |
| ബിരുദം | 9.1 | 8.9 |
| ബിരുദാനന്തര ബിരുദം | 2.1 | 1.7 |
| പ്രൊഫഷണൽ | 1.0 | 1.9 |

| പട്ടിക-7<br>ഏറ്റവും ഉയർന്ന വരുമാനമുള്ള തൊഴിലുകളിൽ സ്ത്രീകളുടെ അനുപാതം | | |
|---|---|---|
| തൊഴിൽ | ശരാശരി മാസവരുമാനം (രൂ) | സ്ത്രീ പങ്കാളിത്തം (%) |
| ഡോക്ടർ (ആധുനിക വൈദ്യം) | 22400 | 25.0 |
| വ്യവസായ ഉടമ | 18676 | 7.1 |
| സർവ്വകലാശാലാധ്യാപകർ | 16700 | 16.7 |
| എൻജിനീയർ | 12483 | 11.9 |
| കോളേജ്/ഹയർ സെക്കന്ററി അധ്യാപകർ | 11887 | 39.4 |
| ഓഫീസർ | 11790 | 14.9 |
| വ്യവസായ മാനേജർ | 10250 | 11.8 |
| ഓഫീസ് സൂപ്പർവൈസർ | 9384 | 22.0 |
| പട്ടാള ഓഫീസർ | 7000 | 0.0 |
| വക്കീൽ | 6800 | 31.0 |
| പോലീസ് ഓഫീസർ | 6525 | 0.0 |
| സ്കൂൾ ടീച്ചർ | 6218 | 66.9 |
| കംപ്യൂട്ടർ പ്രവർത്തകർ | 6074 | 7.1 |
| ഓഫീസ് ഗുമസ്ഥർ | 6073 | 31.5 |

| പട്ടിക-8<br>ഏറ്റവും കുറഞ്ഞ വരുമാനമുള്ള തൊഴിലുകളിൽ സ്ത്രീകളുടെ അനുപാതം | | |
|---|---|---|
| തൊഴിൽ | ശരാശരി മാസവരുമാനം (രൂ) | സ്ത്രീ പങ്കാളിത്തം (%) |
| വീട്ടുവേല | 907 | 96.9 |
| അലക്ക് | 1000 | 66.7 |
| അങ്കൻവാടി/നഴ്സറി ടീച്ചർ | 1124 | 100.0 |
| നഴ്സറി സഹായി | 1158 | 100.0 |
| ക്ലീനർ (വണ്ടി) | 1471 | 0.0 |
| എസ്.ടി.ഡി. ബൂത്ത് | 1523 | 40.0 |
| കർഷകത്തൊഴിലാളി | 1583 | 24.6 |
| പരമ്പരാഗത വ്യവസായത്തൊഴിലാളി | 1587 | 52.6 |
| മതബോധനം | 1645 | 12.9 |
| ക്ലീനർ (ഷോപ്പ്) | 1733 | 24.0 |
| കൊല്ലപ്പണി | 1800 | 0.0 |
| ആരാധനാലയപണികൾ | 1801 | 17.1 |
| മറ്റ് അധ്യാപകർ | 1843 | 53.1 |
| തുന്നൽ | 1856 | 47.8 |
| പാരലൽ കേളേജ് അധ്യാപകർ | 1980 | 60.0 |

വളരെ കുറഞ്ഞ വേതനം ലഭിക്കുന്ന തൊഴിലുകളിലാണ് സ്ത്രീകൾ കൂടുതലായി തൊഴിലെടുക്കുന്നത്. സ്ത്രീകൾ പണിയെടുക്കുന്നതുകൊണ്ട് ഇവയിൽ പലതും കുറഞ്ഞ വേതനമുള്ള തൊഴിലായി അംഗീകരിച്ചെടുക്കുന്നുമുണ്ട്. തൊഴിലുകളുടെ കൂട്ടത്തിൽ ഏറ്റവും വരുമാനം കുറഞ്ഞ വീട്ടുജോലി, അലക്ക് എന്നിവയിൽ മഹാഭൂരി

| പട്ടിക-9<br>വിവിധ തൊഴിലുകളിൽ സ്ത്രീപുരുഷ വരുമാനത്തിലെ അന്തരം<br>(Mean Income) | | | |
|---|---|---|---|
| തൊഴിൽ | വരുമാനം | | |
| | സ്ത്രീ | പുരുഷൻ | ശതമാനം |
| തെരുവു വില്പന | 500 | 2137 | 23.4 |
| വിദഗ്ധനിർമാണത്തൊഴിലാളി | 1000 | 3202 | 31.2 |
| പരമ്പരാഗത വ്യവസായത്തൊഴിലാളി | 826 | 2452 | 33.7 |
| എസ്.ടി.ഡി. ബൂത്ത് | 650 | 1850 | 35.1 |
| തുന്നൽ | 931 | 2608 | 35.7 |
| പാചകം | 800 | 2165 | 37.0 |
| പാരാമെഡിക്കൽ | 3004 | 7973 | 37.7 |
| വില്പന സഹായി | 1104 | 2901 | 38.0 |
| ആധുനിക വ്യവസായ തൊഴിലാളി | 2177 | 5217 | 41.7 |
| കർഷകത്തൊഴിലാളി | 947 | 1791 | 52.9 |
| ബിസിനസ്-ഫീൽഡ്വർക്ക് | 2323 | 4356 | 53.3 |
| അറ്റൻഡർ-സ്വീപ്പർ | 2220 | 4145 | 53.5 |
| മൃഗപരിപാലനം | 1999 | 3583 | 55.8 |
| വ്യവസായ സൂപ്പർവൈസർ | 3200 | 5703 | 56.1 |
| നിർമാണത്തൊഴിലാളി | 1412 | 2386 | 59.2 |
| ക്ലീനിങ് (ഷോപ്പ്) | 1167 | 1932 | 60.4 |
| ഓഫീസർ | 8292 | 12332 | 67.2 |
| ആരാധനാലയ പണികൾ | 1317 | 1905 | 69.1 |
| അലക്ക് | 860 | 1233 | 69.7 |
| സമാന്തരവിദ്യാലയ അധ്യാപകർ | 1713 | 2338 | 73.3 |
| ബിസിനസ് ക്ലർക്ക് | 2000 | 2622 | 76.3 |
| ഓഫീസ് ഗുമസ്ഥർ | 5384 | 6391 | 84.3 |
| പോലീസ് | 5000 | 5704 | 87.7 |
| ഹയർസെക്കന്ററി/കോളേജ് അധ്യാപകർ | 11000 | 12463 | 88.3 |
| സ്കൂൾ ടീച്ചർ | 6001 | 6655 | 90.2 |
| ഓഫീസ് സൂപ്പർവൈസർ | 9551 | 9339 | 102.3 |
| വക്കീൽ | 7000 | 6722 | 104.1 |
| എഞ്ചിനീയർ | 13438 | 12333 | 109.0 |
| കലാപ്രവർത്തകർ | 3100 | 2600 | 119.2 |

പക്ഷം സ്ത്രീകളാണ്. അങ്കൻവാടി, നഴ്സറി എന്നിവ ഏതാണ്ട് 100% സ്ത്രീകളുടെ മേഖലയാണ് (പട്ടിക 8). വരുമാനം വളരെ കുറഞ്ഞ പരമ്പരാഗത കുടിൽ വ്യവസായ മേഖലയിലും സ്ത്രീകളാണ് കൂടുതൽ.

പല തൊഴിലുകളിലും സ്ത്രീകൾ തീരെയില്ല എന്നത് ലിംഗപരമായ തൊഴിൽ വിഭജനവുമായി ബന്ധപ്പെട്ട പരമ്പരാഗത സങ്കൽപങ്ങൾ കാരണമാണ്.

വരുമാനം കുറഞ്ഞ തൊഴിലുകളിലെ സ്ത്രീ കേന്ദ്രീകരണത്തോടൊപ്പം വിവേചനത്തിന്റെ മറ്റൊരു സൂചികയാണ് വരുമാനത്തിലെ കടുത്ത അന്തരം. തുല്യജോലിക്ക്

തുല്യവേതനം എന്നത് മുറവിളിയായിതന്നെ അവശേഷിക്കുന്നു എന്ന് ഈ പഠനത്തിൽ ലഭിച്ച വിവരങ്ങൾ കാണിക്കുന്നു. സർക്കാർ മേഖലയിലൊഴികെ എവിടെയും ഇത് പാലിക്കുന്നില്ല. പുരുഷന് കുടുംബവേതനവും (കുടുംബത്തിനുള്ള കൂലി-അതായത് അച്ഛൻ,അമ്മ, ഭാര്യ, കുട്ടികൾ എന്നിവർക്കുള്ള കൂലി) സ്ത്രീയ്ക്ക് വ്യക്തിഗത വേതനവുമെന്ന കാലഹരണപ്പെട്ട സങ്കൽപം തന്നെയാണ് പല തൊഴിലുകളിലും പ്രത്യേകിച്ച് അസംഘടിത മേഖലയിൽ നിലനിൽക്കുന്നത്. പല തൊഴിലുകളിലും രണ്ടും മൂന്നും മടങ്ങാണ് വരുമാന വ്യത്യാസം. തുല്യമായ കായികാധ്വാനം ചെലുത്തുന്ന തൊഴിലുകളിൽ പോലും കടുത്ത അന്തരം നിലനിൽക്കുന്നു (പട്ടിക - 9).

**വീട്ടമ്മമാരും തൊഴിലന്വേഷകരും**

സ്ത്രീകളുടെ കുറഞ്ഞ തൊഴിൽ പങ്കാളിത്തവും സാമാന്യ വിദ്യാഭ്യാസത്തിന്റെ വ്യാപനവും ഒരുക്കിയ സവിശേഷമായ ഒരു സ്ഥിതിവിശേഷത്തിന്റെ ഫലമായി തൊഴിലന്വേഷകരും വീട്ടമ്മമാരുമായ സ്ത്രീകളുടെ ഒരു വൻ നിര കേരളത്തിൽ രൂപപ്പെട്ടിരി

**പട്ടിക 10**
**18-35 പ്രായക്കാരിൽ വീട്ടമ്മമാരും തൊഴിലന്വേഷകരും (വിവിധ വിഭാഗങ്ങളിൽ )**

| വിഭാഗം | തൊഴിലുള്ളവർ | വീട്ടമ്മ | തൊഴിലന്വേഷകർ |
|---|---|---|---|
| എല്ലാം | 19.1 | 43.1 | 37.8 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | |
| I | 22.8 | 51.3 | 25.9 |
| II | 17.9 | 48.7 | 33.4 |
| III | 17.8 | 36.6 | 45.7 |
| IV | 27.1 | 22.0 | 50.9 |
| **മതം** | | | |
| ഹിന്ദു | 24.0 | 35.5 | 40.5 |
| മുസ്ലീം | 7.5 | 60.7 | 31.8 |
| ക്രിസ്ത്യൻ | 26.6 | 32.4 | 41.0 |
| **ജാതി** | | | |
| പിന്നോക്കം | 21.1 | 35.6 | 43.3 |
| മുന്നോക്കം | 24.8 | 28.8 | 46.4 |
| പട്ടികജാതി | 31.0 | 40.6 | 28.4 |
| പട്ടികവർഗ്ഗം | 35.3 | 39.2 | 25.5 |
| **വിദ്യാഭ്യാസ നിലവാരം** | | | |
| നിരക്ഷരർ | 43.8 | 50.0 | 6.3 |
| അനൗപചാരിക വിദ്യാഭ്യാസം | 27.3 | 63.6 | 9.1 |
| പ്രാഥമികം | 21.3 | 68.9 | 9.8 |
| സെക്കണ്ടറി | 14.0 | 60.6 | 25.4 |
| പ്ലസ് 2 | 15.5 | 8.0 | 76.6 |
| സാങ്കേതികം | 47.8 | 2.6 | 49.6 |
| ബിരുദം | 27.0 | 5.7 | 67.3 |
| ബിരുദാനന്തര ബിരുദം | 41.3 | 3.3 | 55.4 |
| പ്രൊഫഷണൽ | 60.0 | 0.0 | 40.0 |

ക്കുന്നു എന്നു കാണാം. 18–35 പ്രായപരിധിയിലുള്ള സ്ത്രീകളിൽ 37.8% വീട്ടമ്മമാരും 44.9% തൊഴിലന്വേഷകരുമാണ്. തൊഴിലുള്ളവർ 17.3% മാത്രമാണ് (പട്ടിക – 10).

കേരളത്തിൽ നടക്കുന്ന വീട്ടമ്മവൽക്കരണത്തെക്കുറിച്ച് വിശദമായ പഠനങ്ങൾ ലഭ്യമായിട്ടില്ല. ആധികാരികമായ കണക്കുകളും ലഭ്യമല്ല. വീട്ടമ്മ എന്നു വിശേഷിപ്പിക്കപ്പെടുന്നവരുടെ തോത് സാമ്പത്തിക നിലവാരം ഉയരുന്നതിനനുസരിച്ച് കുറയുന്നുണ്ട്. എന്നാൽ ഈ പഠനത്തിലെ സാമ്പത്തിക ഗ്രൂപ്പ് II, III വിഭാഗത്തിലാണ് വീട്ടമ്മമാർ എണ്ണത്തിൽ ഏറ്റവും കൂടുതലുള്ളത്. ഉയർന്ന ഇടത്തരക്കാരുടെ വിഭാഗമായ EG IV ൽ 65% സ്ത്രീകൾ(18–35 പ്രായപരിധി) തൊഴിലന്വേഷകരാണ് എന്നത് ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുടെ ഉയർന്ന തോതിലുള്ള നിരുപയോഗത്തിന്റെ സൂചനയായിട്ടെടുക്കാം.

കാർഷിക സമ്പദ്വ്യവസ്ഥ നിലനിൽക്കുന്ന ഒരു സമൂഹത്തിൽ വീട്ടമ്മവൽക്കരണം വലിയ പ്രശ്നങ്ങളുണ്ടാക്കുന്നില്ല. കാരണം കൃഷിയും കാർഷികാനുബന്ധ മേഖലകളുമായി ബന്ധപ്പെട്ട പല ഉല്പാദന പ്രവർത്തനങ്ങളിലും സ്ത്രീകൾ ഇടപെടാറുണ്ട്. അവ പലതും കണക്കാക്കപ്പെടാറില്ല എന്നു മാത്രം. മറിച്ച് മുതലാളിത്ത സമ്പദ്ഘടനയിൽ 'വീട്ടമ്മ' വെറും വീട്ടമ്മയാണ്. അവർ ഉൽപാദന പ്രവർത്തനത്തിൽ ഏർപ്പെടുന്നില്ലെന്നു മാത്രമല്ല, ഉപഭോഗാസക്തി വർദ്ധിപ്പിക്കാനുതകുന്ന തരത്തിൽ വിശ്രമവേളകൾ ഉണ്ടാവുന്നു, അല്ലെങ്കിൽ സൃഷ്ടിച്ചെടുക്കുന്നു.

പഠനത്തിൽ സാമ്പത്തിക ഗ്രൂപ്പ് I ലും 47.7% വീട്ടമ്മമാരാണ്. നിരക്ഷരരായവരെയെടുത്താൽ അവരിലും 50% വീട്ടമ്മമാരാണ്.

പട്ടികജാതി/വർഗക്കാർ, നിരക്ഷരർ, സാങ്കേതിക യോഗ്യതകൾ നേടിയവർ, പ്രൊഫഷണൽ, പോസ്റ്റ് ഗ്രാജ്വേറ്റ് യോഗ്യതകൾ നേടിയവർ എന്നീ വിഭാഗങ്ങളാണ് തൊഴിൽ ചെയ്യുന്നവരിൽ അല്പം ഉയർന്നു നിൽക്കുന്നത് (ഇതുപോലും ഓരോ വിഭാഗത്തിലും മൂന്നിലൊന്നേ വരുന്നുള്ളു എന്നു കാണാം). തൊഴിൽ ചെയ്യുന്നവരിൽ ഉയർന്ന ശതമാനമുള്ളത് നിരക്ഷരർക്കിടയിലാണ് (43.8%). അതേസമയം +2 നിലവാരത്തിൽ യോഗ്യത നേടിയവരാണ് ഏറ്റവും കുറഞ്ഞ അളവിൽ തൊഴിൽ സമ്പാദിക്കുന്നത് (12.5%). അവരിൽ 81.2% തൊഴിലന്വേഷകരാണ്. പ്ലസ്ടു മുതൽ ഉയർന്ന യോഗ്യതകൾ നേടിയ സ്ത്രീകളുടെ ഒരു വൻ നിരയാണ് കേരളത്തിലെ തൊഴിലന്വേഷകരുടെ മുഖ്യഭാഗം. അതേസമയം പ്രൈമറി, സെക്കന്ററി യോഗ്യതകൾ നേടിയ ഭൂരിഭാഗവും വീട്ടമ്മമാരായി വിശേഷിപ്പിക്കുന്നവരാണ് എന്നു കാണാം.

വിദ്യാഭ്യാസത്തിന്റെ പോരായ്മയും സാമുദായികമായ മറ്റു ഘടകങ്ങളും കാരണം ഏറ്റവും കുറഞ്ഞ ശതമാനം പേർ തൊഴിൽ ചെയ്യുന്നത് മുസ്ലീം സ്ത്രീകൾക്കിടയിലാണ് (7.1%). ഏറ്റവും ഉയർന്ന തോതിൽ (57.2%) വീട്ടമ്മമാരായിരിക്കുന്നതും മുസ്ലീം വിഭാഗത്തിൽ തന്നെ. വീട്ടമ്മമാർ കുറവായിരിക്കുന്നതും തൊഴിൽ ചെയ്യുന്നവരും തൊഴിലന്വേഷകരും കൂടുതലായിട്ടുള്ളതും ക്രിസ്ത്യൻ വിഭാഗത്തിലാണ്. മുസ്ലീം വിഭാഗത്തിന്റെ ഇന്നത്തെ നില കൂടുതൽ പഠനമർഹിക്കുന്നു. വിദ്യാഭ്യാസ നിലവാരത്തിന്റെ കാര്യത്തിൽ മിക്ക തലങ്ങളിലും ഏകദേശമെങ്കിലും സ്ത്രീ പുരുഷ തുല്യത നിലനിൽക്കുന്ന കേരളത്തിൽ അവസര തുല്യതയുടേയും സർക്കാർ തൊഴിലുകളിലെ പ്രാതിനിധ്യത്തിന്റേയും പ്രശ്നം ഇക്കാലത്തെ പ്രധാന വിവാദവിഷയങ്ങളിലൊന്നാണ്. ഇവിടെ സൂചിപ്പിച്ച സ്ത്രീകളുടെ കുറഞ്ഞ തൊഴിൽ പങ്കാളിത്തം എന്ന വശം അവഗണിച്ചുകൊണ്ട് ഈ പ്രശ്നത്തെ സമീപിക്കാനാവില്ല.

**കുട്ടികളുടെ ഭാവിയും അച്ഛനമ്മമാരുടെ പ്രതീക്ഷയും**

രക്ഷിതാക്കൾക്ക് ആൺകുട്ടികളോടും പെൺകുട്ടികളോടുമുള്ള പരമ്പരാഗതമായ വ്യത്യസ്ത മനോഭാവങ്ങൾക്ക് ഏറെ മാറ്റം വന്നിട്ടുണ്ട്. പ്രൊഫഷണൽ വിദ്യാഭ്യാസ മുൾപ്പെടെയുള്ള എല്ലാ മേഖലകളിലും ഇന്നു പെൺകുട്ടികൾ ഉയർന്നു വരുന്നുണ്ട്. സാമ്പത്തിക നില ഉയരുന്നതിനനുസരിച്ച് വിദ്യാഭ്യാസ ലഭ്യതയിൽ ആൺ - പെൺ വ്യത്യാസം കുറയുന്നുമുണ്ട്. എങ്കിലും ആൺകുട്ടികളെയും പെൺകുട്ടികളെയും കുറിച്ച്

**പട്ടിക 11**
**മൂത്ത കുട്ടിയെക്കുറിച്ചുള്ള പ്രതീക്ഷ (ശതമാനത്തിൽ)**
**വ്യത്യസ്ത വിഭാഗങ്ങളിൽ**

| വിഭാഗം | ആൺകുട്ടി | | | | | പെൺകുട്ടി | | | | |
|---|---|---|---|---|---|---|---|---|---|---|
| | പ്രൊഫഷണൽ | വെള്ളക്കോളർ | മറ്റുള്ളവ | വിവാഹം | അഭിപ്രായമില്ല | പ്രൊഫഷണൽ | വെള്ളക്കോളർ | മറ്റുള്ളവ | വിവാഹം | അഭിപ്രായമില്ല |
| എല്ലാം | 23.9 | 13.8 | 30.7 | 1.5 | 30.1 | 19.3 | 10.7 | 16.3 | 21.5 | 32.3 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | | | | | | | |
| I | 11.7 | 12.5 | 37.4 | 0.8 | 37.6 | 8.8 | 9.6 | 18.8 | 30.0 | 32.8 |
| II | 16.2 | 16.4 | 32.6 | 1.8 | 33.0 | 13.6 | 10.0 | 17.6 | 23.5 | 35.2 |
| III | 27.0 | 13.9 | 30.6 | 1.7 | 26.8 | 22.9 | 11.5 | 16.5 | 18.3 | 30.8 |
| IV | 51.6 | 9.8 | 13.6 | 0.0 | 25.0 | 44.2 | 11.6 | 7.0 | 12.4 | 24.8 |
| **മതം** | | | | | | | | | | |
| ഹിന്ദു | 21.7 | 15.5 | 29.4 | 1.6 | 31.8 | 19.2 | 11.5 | 18.6 | 17.4 | 33.3 |
| മുസ്ലീം | 20.5 | 13.1 | 33.6 | 1.7 | 31.2 | 12.2 | 8.6 | 12.0 | 37.8 | 29.4 |
| ക്രിസ്ത്യൻ | 33.6 | 10.3 | 30.4 | 0.8 | 24.9 | 29.3 | 11.0 | 14.8 | 12.4 | 32.5 |
| **പ്രദേശം** | | | | | | | | | | |
| തെക്ക് | 24.4 | 15.7 | 29.4 | 1.7 | 28.8 | 23.8 | 11.3 | 16.3 | 16.6 | 32.0 |
| മധ്യം | 27.9 | 13.1 | 32.1 | 0.8 | 26.2 | 22.6 | 13.2 | 18.0 | 16.7 | 29.5 |
| വടക്ക് | 20.8 | 13.0 | 30.5 | 1.8 | 33.9 | 14.0 | 8.6 | 15.0 | 28.1 | 34.4 |
| **ജാതി** | | | | | | | | | | |
| പിന്നോക്കം | 20.3 | 15.1 | 32.5 | 1.6 | 30.5 | 18.4 | 12.8 | 18.8 | 17.1 | 32.9 |
| മുന്നോക്കം | 30.0 | 16.0 | 23.0 | 0.9 | 30.0 | 24.9 | 8.9 | 16.4 | 16.0 | 33.8 |
| പട്ടികജാതി | 13.6 | 15.4 | 29.0 | 2.5 | 39.5 | 13.8 | 11.4 | 22.8 | 17.9 | 34.1 |
| പട്ടികവർഗ്ഗം | 15.8 | 10.5 | 47.4 | 0.0 | 26.3 | 0.0 | 10.0 | 10.0 | 30.0 | 50.0 |
| **രാഷ്ട്രീയാഭിമുഖ്യം** | | | | | | | | | | |
| എൽ.ഡി.എഫ് | 21.7 | 16.6 | 30.0 | 1.6 | 30.1 | 18.0 | 12.3 | 18.6 | 20.1 | 31.0 |
| യു.ഡി.എഫ് | 25.1 | 12.4 | 32.2 | 1.6 | 28.7 | 19.8 | 10.6 | 15.1 | 25.1 | 29.3 |
| ബി.ജെ.പി | 24.1 | 13.0 | 27.8 | 1.9 | 33.3 | 25.0 | 5.0 | 12.5 | 17.5 | 40.0 |

മിക്ക വിഭാഗങ്ങൾക്കും വ്യത്യസ്ത പ്രതീക്ഷകൾ തന്നെയാണുള്ളത്. സമൂഹത്തിൽ നിലനിൽക്കുന്ന സ്ത്രീ പുരുഷ റോളുകളെയും സങ്കല്പങ്ങളെയും പ്രതിഫലിപ്പിക്കുന്ന ചില അഭിപ്രായങ്ങൾ ഈ പഠനത്തിലും ഉയർന്നു വന്നിട്ടുണ്ട്.

മൂത്തകുട്ടി ആൺകുട്ടിയോ പെൺകുട്ടിയോ? ഈ കുട്ടിയുടെ ഭാവിയെക്കുറിച്ച് നിങ്ങൾക്കുള്ള സങ്കല്പം എന്ന ചോദ്യങ്ങൾക്ക് ലഭിച്ച പ്രതികരണങ്ങൾ വിശകലന വിധേയമാക്കുന്ന പട്ടിക – 11 നോക്കുക.

കുട്ടിയുടെ ഭാവിയെക്കുറിച്ചുള്ള പ്രതീക്ഷകളുടെ അടിത്തറ സാമ്പത്തികം തന്നെ യാണെന്ന് ഈ പട്ടിക പറയുന്നുണ്ട്. ഉയർന്ന ഇടത്തരക്കാരിൽ (EG IV) 51.6% കുട്ടിയെ പ്രൊഫഷണൽ വിദ്യാഭ്യാസത്തിനയയ്ക്കാൻ ആഗ്രഹിക്കുമ്പോൾ സാമ്പത്തികം കുറഞ്ഞ വിഭാഗം I ൽ 11.7% മാത്രമാണ് പ്രൊഫഷണൽ വിദ്യാഭ്യാസത്തിനയക്കാ മെന്നു കരുതുന്നത്. പ്രൊഫഷണൽ വിദ്യാഭ്യാസവുമായി ബന്ധപ്പെട്ട വർഗപരമായ വ്യത്യാസം ഈ കണക്കുകളിൽ പ്രകടമാണ്. എന്നാൽ ഈ എല്ലാ വിഭാഗങ്ങളിലും ആൺകുട്ടികളേക്കാൾ കുറഞ്ഞ തോതിലേ പെൺകുട്ടികളെക്കുറിച്ച് ഇങ്ങനെ പ്രതീ ക്ഷിക്കുന്നുള്ളു. തൊഴിൽ, ഭാവി എന്നിവയെക്കുറിച്ചുള്ള അനിശ്ചിതാവസ്ഥ കാരണ മാകാം 30% ത്തിലധികം പേർ അഭിപ്രായങ്ങൾ പറയുന്നില്ല. 21.5% പേർ പെൺകുട്ടിക ളുടെ ഭാവി വിവാഹവുമായി ബന്ധപ്പെടുത്തിയാണ് കാണുന്നത്. ആൺകുട്ടികളുടെ കാര്യത്തിൽ അങ്ങനെ ചിന്തിക്കുന്നവർ നാമമാത്രമാണ്. ഇതൊരു വിവേചനമാണെന്ന തോന്നൽ പോലുമില്ലാത്തത്ര ആഴത്തിലുള്ളതാണ് ഈ മനോഭാവം. എന്നാൽ സമൂഹ്യ സാമ്പത്തിക പദവി ഉയരുന്നതിനനുസരിച്ച് ഇതിൽ കാര്യമായ വ്യത്യാസമുണ്ട്. ദരിദ്ര രിൽ 30% ഭാവി വിവാഹത്തിലാണെന്നു കാണുമ്പോൾ സമ്പത്തു കൂടുതലുള്ള EG IV ൽ 12.4% മാത്രമേ അങ്ങനെ കാണുന്നുള്ളു.

ഇക്കാര്യത്തിലും പ്രകടമായ ഉയർന്ന ശതമാനം മുസ്ലീങ്ങൾക്കിടയിലാണ്. മുസ്ലീം സമുദായത്തിലെ 37.8% കുട്ടിയുടെ ഭാവി വിവാഹ ജീവിതത്തിലാണ് അർപ്പിച്ചിരിക്കു ന്നത്. പ്രൊഫഷണൽ വെള്ളക്കോളർ മേഖലകളിലേക്ക് പെൺകുട്ടികളെ അയയ്ക്കാൻ യഥാക്രമം 12.2% വും 8.6% വും കുടുംബങ്ങൾ മാത്രമേ ആഗ്രഹം പ്രകടിപ്പിക്കുന്നുള്ളു. ക്രിസ്ത്യൻ വിഭാഗം മറ്റു വിഭാഗങ്ങളെ അപേക്ഷിച്ച് പെൺകുട്ടികളുടെ തൊഴിൽ പ്രതീക്ഷകൾക്കാണ് കൂടുതൽ പ്രാധാന്യം നൽകുന്നത്.

പെൺകുട്ടിയുടെ ഭാവിയെക്കുറിച്ചുള്ള പ്രതീക്ഷകളുടെ കാര്യത്തിൽ പട്ടികവർഗ്ഗ വിഭാഗത്തിലെ 50% വും നിസ്സംഗത പാലിക്കുന്നു എന്നത് ശ്രദ്ധേയമാണ്.

**കുടുംബത്തിൽ തീരുമാനമെടുക്കുന്നത്**

കുടുംബത്തിൽ കുട്ടികളുടെ വിദ്യാഭ്യാസം, ഗൃഹനിർമ്മാണം, ഗാർഹിക ചെലവു കൾ, വിനോദം തുടങ്ങിയ കാര്യങ്ങളിൽ തീരുമാനമെടുക്കുന്നത് എങ്ങനെയെന്ന് പഠ നത്തിന്റെ ഭാഗമായി ചോദിച്ചിരുന്നു. ഈ കാര്യങ്ങളിലെല്ലാം ഒരേ രൂപത്തിലുള്ള ഉത്ത രങ്ങളാണ് ലഭിച്ചത് (പട്ടിക 12).

എല്ലാ കാര്യങ്ങളിലും സ്ത്രീയും പുരുഷനും യോജിച്ചു തീരുമാനമെടുക്കുന്നു എന്ന അവസ്ഥക്കാണ് ഭൂരിപക്ഷം. ഇത് സ്വാഗതാർഹം തന്നെയാണ്. ഏറ്റവും ചുരുങ്ങിയത് അത്തരത്തിൽ പ്രതികരിക്കുന്നതാണ് ശരി എന്ന ബോധമെങ്കിലും ഭൂരിപക്ഷത്തിനുമു ണ്ട്. എങ്കിലും ഏതെങ്കിലുമൊരാൾ തീരുമാനമെടുക്കുന്നു എന്നഭിപ്രായപ്പെട്ടവരിൽ പുരു ഷന്മാർക്കുതന്നെയാണ് വ്യക്തമായ മുൻതൂക്കം. ഒറ്റക്കു തീരുമാനമെടുക്കുന്ന സ്ത്രീക ളുടെ ശതമാനം കൂടുതലുള്ളത് സാമ്പത്തികമായി താഴ്ന്ന വിഭാഗങ്ങളിലാണ്. സ്ത്രീ മുഖ്യവരുമാനക്കാരായ കുടുംബങ്ങൾ ഇവരിൽ കൂടുതലാണ് എന്നതായിരിക്കാം കാര

**പട്ടിക 12**
**കുടുംബത്തിൽ വിവിധ വിഷയങ്ങളിൽ തീരുമാനമെടുക്കുന്നത് ആര്? (%)**

| വിഭാഗങ്ങൾ | കുട്ടികളുടെ വിദ്യാഭ്യാസം | | | ഗൃഹ നിർമ്മാണം | | | ഗാർഹിക പണ വിനിയോഗം | | |
|---|---|---|---|---|---|---|---|---|---|
| | പുരുഷൻ | സ്ത്രീ | യോജിച്ച് | പുരുഷൻ | സ്ത്രീ | യോജിച്ച് | പുരുഷൻ | സ്ത്രീ | യോജിച്ച് |
| എല്ലാം | 20.5 | 6.5 | 73.1 | 23.1 | 4.2 | 72.6 | 28.7 | 6.9 | 64.4 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | | | | | | |
| I | 22.5 | 9.3 | 68.2 | 24.7 | 5.7 | 69.6 | 31.2 | 7.4 | 61.4 |
| II | 21.3 | 7.0 | 71.8 | 23.3 | 4.9 | 71.9 | 29.1 | 7.0 | 63.8 |
| III | 20.9 | 5.7 | 73.4 | 23.6 | 3.7 | 72.7 | 28.8 | 7.2 | 64.0 |
| IV | 14.4 | 4.2 | 81.4 | 18.7 | 2.3 | 78.8 | 24.4 | 4.6 | 70.8 |
| **മതം** | | | | | | | | | |
| ഹിന്ദു | 20.4 | 6.2 | 73.4 | 22.0 | 4.8 | 73.1 | 27.0 | 7.4 | 65.5 |
| മുസ്ലീം | 25.7 | 8.7 | 65.5 | 29.3 | 4.5 | 66.1 | 36.6 | 7.2 | 56.2 |
| ക്രിസ്ത്യൻ | 14.6 | 4.6 | 80.7 | 19.2 | 2.1 | 78.8 | 24.5 | 5.2 | 70.4 |
| **പ്രദേശം** | | | | | | | | | |
| തെക്ക് | 21.3 | 7.2 | 71.5 | 24.7 | 4.7 | 70.5 | 26.4 | 8.8 | 64.7 |
| മധ്യം | 16.0 | 4.4 | 79.7 | 18.3 | 3.3 | 78.5 | 23.5 | 5.7 | 70.8 |
| വടക്ക് | 23.3 | 7.5 | 69.2 | 25.7 | 4.5 | 69.7 | 34.1 | 6.5 | 59.3 |
| **ജാതി** | | | | | | | | | |
| പിന്നോക്കം | 20.9 | 6.3 | 72.8 | 22.6 | 4.4 | 73.0 | 28.1 | 6.6 | 65.3 |
| മുന്നോക്കം | 18.3 | 6.2 | 75.5 | 20.2 | 4.5 | 75.1 | 24.9 | 8.3 | 66.6 |
| പട്ടികജാതി | 23.4 | 5.1 | 71.5 | 21.5 | 5.6 | 72.9 | 25.9 | 8.4 | 65.6 |
| പട്ടികവർഗ്ഗം | 27.8 | 9.3 | 63.0 | 30.2 | 7.5 | 62.3 | 40.7 | 9.3 | 50.0 |
| **രാഷ്ട്രീയാഭിമുഖ്യം** | | | | | | | | | |
| എൽ.ഡി.എഫ് | 21.0 | 6.1 | 72.9 | 23.2 | 4.3 | 72.5 | 28.1 | 6.7 | 65.2 |
| യു.ഡി.എഫ് | 19.9 | 7.0 | 73.2 | 23.0 | 4.0 | 73.0 | 30.4 | 7.1 | 62.5 |
| ബി.ജെ.പി | 15.5 | 3.2 | 81.3 | 21.4 | 3.2 | 75.3 | 26.1 | 8.1 | 65.8 |
| **സ്ത്രീ വിദ്യാഭ്യാസ നിലവാരം** | | | | | | | | | |
| പ്ലസ്ടുവിന് താഴെ | 26.6 | 7.1 | 69.3 | 25.7 | 4.5 | 69.7 | 31.8 | 7.2 | 61.0 |
| പ്ലസ്ടുവിന് മുകളിൽ | 15.9 | 5.8 | 78.6 | 19.3 | 3.7 | 77.0 | 24.1 | 6.4 | 69.5 |
| **കുടുംബത്തിൽ തൊഴിലെടുക്കുന്ന സ്ത്രീ** | | | | | | | | | |
| ഇല്ല | 21.5 | 5.5 | 73.0 | 24.3 | 3.0 | 72.6 | 31.2 | 5.6 | 63.1 |
| ഉണ്ട് | 17.9 | 9 | 73.1 | 20.1 | 7.8 | 72.1 | 22.1 | 10.3 | 67.5 |

ണം. കൂട്ടായ തീരുമാനമെടുക്കുന്നതിന്റെ തോത് ഉയർന്ന സാമ്പത്തിക വിഭാഗം, ക്രിസ്ത്യാനികൾ, മധ്യകേരളം എന്നീ വിഭാഗങ്ങളിലെല്ലാം കൂടുതലാണ്.

സ്ത്രീകളുടെ വിദ്യാഭ്യാസ നിലവാരം സ്വന്തം തീരുമാനമെടുക്കാനുള്ള കഴിവിനെ സ്വാധീനിക്കുന്നില്ല എന്നു കാണാം. എന്നാൽ തൊഴിലെടുക്കുന്ന സ്ത്രീകളുള്ള കുടും

ബങ്ങളിൽ അങ്ങനെയല്ലാത്ത കുടുംബങ്ങളെ അപേക്ഷിച്ച് ഇത് ഇരട്ടിയോളം വരും. വിദ്യാഭ്യാസ നിലവാരത്തേക്കാൾ ജോലിയാണ് സ്ത്രീകളുടെ സ്വയം തീരുമാനമെടുക്കാനുള്ള കഴിവിനെ സ്വാധീനിക്കുന്നതെന്ന് ഇത് കാണിക്കുന്നു.

വരുമാനത്തിലും പദവിയിലും ഏറെ താഴെ നിൽക്കുന്ന സ്ത്രീസമൂഹം അധ്വാനത്തിൽ ഇരട്ടിഭാരം പേറുന്നവരാണ്. വിദ്യാഭ്യാസത്തിലെ തുല്യത ഇക്കാര്യങ്ങളിൽ സ്ത്രീകൾക്ക് അനുകൂലമായി മാറുന്നില്ലെന്ന് നാം കണ്ടു. ഇതോടൊപ്പം പുരുഷകേന്ദ്രീകൃത മൂല്യങ്ങൾ സൃഷ്ടിക്കുന്ന സാംസ്കാരിക സാമൂഹ്യ സ്വാധീനങ്ങളും ചർച്ച ചെയ്യപ്പെടേണ്ടതുണ്ട്. സ്ത്രീകളുടെ സുരക്ഷിതത്വം, പൊതുസ്ഥലങ്ങളിലെ ഉപദ്രവം

**പട്ടിക 13**
**ലിംഗപദവിയുമായി ബന്ധപ്പെട്ട ചില പ്രശ്നങ്ങളിലുള്ള അഭിപ്രായം (%)**

| വിഭാഗം | സ്ത്രീകൾക്ക് അരക്ഷിതാവസ്ഥ കൂടുതൽ | പൊതുസ്ഥലത്ത് ശല്യപ്പെടുത്തൽ ഉണ്ട് | മിശ്ര സ്കൂളുകൾക്ക് അനുകൂലം | ബസ്സിൽ ഒന്നിച്ചുള്ള സീറ്റിന് അനുകൂലം | പാചകശുചീകരണ ജോലികളിൽ പങ്കാളികളായ പുരുഷന്മാർ | ഗാർഹിക ജോലികളിൽ പുരുഷ പങ്കാളിത്തം വേണം |
|---|---|---|---|---|---|---|
| എല്ലാം | 50.4 | 62.1 | 69.0 | 36.3 | 37.1 | 61.5 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | | | |
| I | 42.7 | 51.1 | 55.7 | 28.9 | 34.9 | 56.0 |
| II | 47.0 | 58.9 | 63.3 | 33.2 | 33.9 | 57.5 |
| III | 54.0 | 66.3 | 73.6 | 38.4 | 38.9 | 64.1 |
| IV | 55.6 | 69.7 | 84.4 | 45.9 | 42.0 | 71.0 |
| **മതം** | | | | | | |
| ഹിന്ദു | 49.9 | 61.4 | 72.3 | 39.0 | 38.2 | 63.6 |
| മുസ്ലീം | 50.6 | 60.3 | 54.6 | 25.1 | 26.9 | 48.9 |
| ക്രിസ്ത്യൻ | 51.2 | 66.5 | 75.1 | 41.2 | 44.8 | 69.3 |
| **പ്രദേശം** | | | | | | |
| തെക്ക് | 52.3 | 63.3 | 68.7 | 39.9 | 42.3 | 66.5 |
| മധ്യം | 51.2 | 63.0 | 75.2 | 36.4 | 39.8 | 64.3 |
| വടക്ക | 48.5 | 60.6 | 64.5 | 33.8 | 31.6 | 56.1 |
| **ജാതി** | | | | | | |
| പിന്നോക്കം | 49.5 | 61.3 | 72.6 | 38.7 | 35.1 | 61.7 |
| മുന്നോക്കം | 52.7 | 62.7 | 76.3 | 43.8 | 42.5 | 68.0 |
| പട്ടികജാതി | 47.2 | 57.5 | 65.0 | 32.8 | 40.7 | 62.0 |
| പട്ടികവർഗ്ഗം | 36.5 | 58.2 | 53.8 | 22.2 | 44.4 | 66.0 |
| **രാഷ്ട്രീയാഭിമുഖ്യം** | | | | | | |
| എൽ.ഡി.എഫ് | 49.8 | 63.7 | 71.4 | 37.2 | 38.0 | 62.8 |
| യു.ഡി.എഫ് | 48.9 | 61.6 | 66.9 | 35.5 | 36.1 | 58.5 |
| ബി.ജെ.പി | 48.3 | 56.1 | 74.1 | 36.3 | 43.2 | 65.6 |

തുടങ്ങിയ കാര്യങ്ങൾ ഈ പഠനത്തിൽ സ്ത്രീകളോട് പ്രത്യേകമായി അന്വേഷിച്ചിരുന്നു. സ്ത്രീ പുരുഷതുല്യതയിൽ അധിഷ്ഠിതമായ വിദ്യാഭ്യാസം, യാത്ര, ഗാർഹിക ജോലികൾ എന്നിവയെക്കുറിച്ചുള്ള പ്രതികരണങ്ങളും ലഭിക്കുകയുണ്ടായി. സ്ത്രീകൾക്ക് മുൻകാലത്തെ അപേക്ഷിച്ച് സുരക്ഷിതത്വം കുറഞ്ഞിരിക്കുന്നു എന്ന് പകുതിയോളം പേർ കരുതുന്നു. പൊതുസ്ഥലത്തെ ശല്യപ്പെടുത്തൽ അനുഭവപ്പെടുന്നവരാണ് സ്ത്രീകളിൽ 62.1 ശതമാനവും. ഈ അഭിപ്രായങ്ങൾ പ്രകടിപ്പിക്കുന്നവരുടെ തോത് സാമ്പത്തിക നിലയനുസരിച്ച് വ്യത്യാസമുണ്ട്. സാമ്പത്തികമായി താഴ്ന്നു നില്ക്കുന്ന വിഭാഗങ്ങളെ അപേക്ഷിച്ച് ഉയർന്ന വിഭാഗങ്ങളിൽ ഇക്കാര്യങ്ങൾ ഉന്നയിക്കുന്നവരുടെ ശതമാനം കൂടുതലാണ്.

**പട്ടിക 14**
**പൊതുസ്ഥലത്തെ ശല്യപ്പെടുത്തലിനുള്ള കാരണങ്ങൾ (%)**

| വിഭാഗം | സ്ത്രീകൾ കൂടുതൽ പുറത്തിറങ്ങുന്നു | പ്രലോഭനകരമായ വസ്ത്രധാരണം | മാധ്യമ-സിനിമ പ്രേരണ | പുരുഷന്മാരുടെ മനോഭാവം | മറ്റുള്ളവ/ഒന്നിലധികം കാരണങ്ങൾ |
|---|---|---|---|---|---|
| എല്ലാം | 3.8 | 17.7 | 20.4 | 23.7 | 34.4 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | | |
| I | 5.2 | 19.4 | 15.4 | 24.3 | 35.7 |
| II | 3.9 | 18.1 | 21.7 | 24.3 | 31.9 |
| III | 3.4 | 17.9 | 21.5 | 23.0 | 34.2 |
| IV | 3.8 | 13.9 | 19.3 | 25.8 | 37.2 |
| **മതം** | | | | | |
| ഹിന്ദു | 3.1 | 16.0 | 22.1 | 23.5 | 35.3 |
| മുസ്ലീം | 6.3 | 24.6 | 17.7 | 19.8 | 31.5 |
| ക്രിസ്ത്യൻ | 3.3 | 15.4 | 18.7 | 27.9 | 34.7 |
| **പ്രദേശം** | | | | | |
| തെക്ക് | 3.6 | 16.6 | 21.8 | 24.5 | 33.4 |
| മധ്യം | 2.6 | 19.4 | 17.6 | 25.9 | 34.6 |
| വടക്ക് | 5.0 | 17.1 | 21.7 | 21.4 | 34.9 |
| **ജാതി** | | | | | |
| പിന്നോക്കം | 3.2 | 14.9 | 22.9 | 22.6 | 36.5 |
| മുന്നോക്കം | 2.7 | 17.9 | 21.0 | 25.2 | 33.3 |
| പട്ടികജാതി | 4.0 | 21.9 | 19.1 | 21.9 | 33.1 |
| പട്ടികവർഗ്ഗം | 0.0 | 6.5 | 19.4 | 22.6 | 51.6 |
| **രാഷ്ട്രീയാഭിമുഖ്യം** | | | | | |
| എൽ.ഡി.എഫ് | 3.2 | 17.5 | 21.6 | 21.9 | 35.8 |
| യു.ഡി.എഫ് | 4.0 | 18.9 | 19.5 | 25.7 | 31.8 |
| ബി.ജെ.പി | 2.4 | 16.5 | 27.1 | 21.2 | 32.9 |

പൊതു സമൂഹത്തിന്റെ മനോഭാവത്തിൽ വലിയ മാറ്റം വരുത്തിക്കൊണ്ട് മാത്രമേ ഇക്കാര്യങ്ങൾക്ക് പരിഹാരം കാണാൻ കഴിയൂ. കുട്ടികളിൽ ആൺപെൺ വേർതിരിവില്ലാതെ തുല്യതയും പരസ്പരബഹുമാനവും ചെറുപ്പം മുതൽ തന്നെ വളർത്തേണ്ടതുണ്ട്. ഈ ആശയത്തിന് – മിക്സഡ് സ്കൂളിങ്ങിന് – പൊതുവെ ഉയർന്ന പിന്തുണ ലഭിക്കുന്നുണ്ട്. സാമ്പത്തിക നില ഉയരുന്നതിനനുസരിച്ച് ഈ അഭിപ്രായത്തിന് പിന്തുണയും വർദ്ധിക്കുന്നുണ്ട്. അതേ സമയം ബസ്സുകളിൽ മറ്റു സംസ്ഥാനങ്ങളിലേതുപോലെ ഒന്നിച്ചുള്ള സീറ്റ് എന്ന ആശയത്തിന് കേരളത്തിലെ സ്ത്രീകൾക്കിടയിൽ പൊതുവേ സ്വീകാര്യതയില്ല (36.3% മാത്രം). യാത്രാവേളകളിലെ അനുഭവങ്ങൾ മറിച്ചു ചിന്തിക്കാൻ തന്നെയാണ് അവർക്ക് പ്രേരണയാകുന്നത്.

ഇക്കാര്യങ്ങളിൽ പൊതുവേ എല്ലാ വിഭാഗങ്ങളും ഒരേ രൂപത്തിലാണ് പ്രതികരണങ്ങൾ പ്രകടിപ്പിച്ചത്. എന്നാൽ മിശ്രസ്കൂളിന്റെ കാര്യത്തിലും, ഗാർഹിക ജോലികളുടെ കാര്യത്തിലുമെല്ലാം മുസ്ലീം വിഭാഗം മറ്റു മതവിഭാഗങ്ങളെ അപേക്ഷിച്ച് കുറഞ്ഞതോതിലാണ് അനുകൂല അഭിപ്രായം പ്രകടിപ്പിച്ചത്.

ഗൃഹജോലികളിലെ പങ്കാളിത്തത്തെക്കുറിച്ച് കുടുംബങ്ങളിലെ പുരുഷന്മാരോട് പ്രത്യേകമായ ചോദ്യം ഉന്നയിക്കുകയുണ്ടായി. 37.1% പേരാണ് പാചക ശുചീകരണ ജോലികളിൽ പങ്കാളികളാവുന്നത്. പുരുഷന്മാർ ഇത്തരം ജോലികൾ പങ്കിടണമെന്ന അഭിപ്രായക്കാരാണ് സ്ത്രീകളിൽ 61.5 ശതമാനം. മുസ്ലീം ഒഴികെയുള്ള എല്ലാ വിഭാഗങ്ങളും ഇക്കാര്യത്തിൽ സമാനമായ അഭിപ്രായം പുലർത്തുന്നതായി കാണാം.

പൊതു സ്ഥലത്തും യാത്രയിലും പുരുഷന്മാരിൽ നിന്നുള്ള മോശമായ പെരുമാറ്റം എന്തുകൊണ്ടുണ്ടാവുന്നു എന്ന ചോദ്യത്തിന് വളരെ വൈവിധ്യമുള്ള ഉത്തരങ്ങളാണ് കൂടുതൽ സ്ത്രീകളും പറഞ്ഞത്. ഇതിൽ ഏറ്റവും പ്രധാന പ്രതികരണം പുരുഷന്മാരുടെ മനോഭാവത്തെക്കുറിച്ചുള്ളതാണ്. 23.7% സ്ത്രീകൾ പുരുഷന്മാരുടെ മനോഭാവമാണ് ഇതിന് കാരണമെന്നു കരുതുന്നു (പട്ടിക 14). മാധ്യമങ്ങളുടേയും സിനിമയുടേയും സ്വാധീനമാണെന്ന് വിശ്വസിക്കുന്നവരാണ് അഞ്ചിലൊന്നു പേർ. സ്ത്രീകൾ പ്രലോഭനകരമായി വസ്ത്രം ധരിക്കുന്നതുകൊണ്ടാണെന്ന് അഭിപ്രായപ്പെടുന്നവരും 17.7% ശതമാനമുണ്ട്.

രാഷ്ട്രീയ പാർട്ടി ആഭിമുഖ്യം, മറ്റു വിഭജനങ്ങൾ എന്നിവയെല്ലാമെടുത്താൽ ഈ പ്രശ്നത്തിൽ ഒരേ രൂപത്തിലുള്ള അഭിപ്രായങ്ങൾ തന്നെയാണ് വന്നിട്ടുള്ളതെന്നു കാണാം.

ഒരു കുടുംബ സർവ്വേയുടെ പരിമിതികളിൽ നിന്നുകൊണ്ടുള്ള അന്വേഷണങ്ങളിൽ ലഭിച്ച ചില പ്രതികരണങ്ങൾ മാത്രമാണിത്. കൂടുതൽ അന്വേഷണങ്ങൾ നടക്കേണ്ട ഒട്ടേറെ സവിശേഷ പ്രശ്നങ്ങൾ സ്ത്രീകളുടെ അവസ്ഥയുമായി ബന്ധപ്പെട്ട് കേരളത്തിലുണ്ട്. അവയിൽ ചിലതിന് ഒരു തുടക്കമിടാൻ ഈ നിരീക്ഷണങ്ങൾ സഹായകമാവും.

## അദ്ധ്യായം 11

# സംസ്കാരം



**ഭാ**ഷാപരമായി ഏറ്റവും കൂടുതൽ ഏകീകൃതമായ സംസ്ഥാനമാണ് കേരളം. സംസ്ഥാനത്തെ 95% ജനങ്ങളും സംസാരിക്കുന്ന ഭാഷ മലയാളമാണ്. ഈ ഏകത്വ ത്തിനിടയിലും ജനങ്ങളുടെ ജീവിതരീതികളിലും ചിന്തയിലും പ്രവൃത്തികളിലുമെല്ലാം ഏറെ വ്യത്യാസങ്ങളുണ്ട്. ഈ വ്യത്യാസങ്ങൾക്ക് സാമ്പത്തികവും സാംസ്കാരികവു മായ വേരുകളുണ്ട്. ഭൂപ്രദേശം, മതം, ജാതി, വർഗം എന്നിവയിലെല്ലാം അധിഷ്ഠിത മായ ചരിത്രപരമായിത്തന്നെയുള്ള വ്യത്യാസങ്ങളാണിവയെല്ലാം. ഇവയാകട്ടെ നിര ന്തരമായ മാറ്റത്തിനു വിധേയമാകുന്നുമുണ്ട്. മലയാള ഭാഷയുടെ വകഭേദങ്ങളുടെ കാര്യം ഉദാഹരണമായെടുക്കാം. നമുക്ക് തൃശ്ശൂർ മലയാളവും വടക്കേ മലബാർ മല യാളവും വള്ളുവനാടൻ (തെക്കേ മലബാർ) മലയാളവും തിരുവനന്തപുരം മലയാള വുമൊക്കെയായി നിരവധി സംസാരഭാഷാ വകഭേദങ്ങളുണ്ട്. മതവും ജാതിയുമായി ബന്ധപ്പെട്ട വാമൊഴി ഭാഷകളുമുണ്ട്. മാപ്പിള മലയാളവും മുക്കുവരുടെ സംസാരഭാ ഷയുമെല്ലാം ഉദാഹരണമാണ്.

സാംസ്കാരികമായ ശീലങ്ങളും മനോഭാവങ്ങളും അഭിപ്രായങ്ങളുമെല്ലാം സമൂഹ ത്തിലെ സാമ്പത്തിക സാമൂഹ്യ-രാഷ്ട്രീയ ചലനങ്ങൾക്കനുസരിച്ച് മാറിവരുന്നുണ്ട്. പഴയ വ്യത്യാസങ്ങൾ ഇല്ലാതാകുമ്പോൾ ഒരു തരത്തിലുള്ള ഏകീകരണം ഉടലെടു ക്കുന്നുണ്ട്. ഇതിനു വിപരീതമായി, പുതിയ സാമൂഹ്യ വിഭജനങ്ങൾ-പ്രത്യേകിച്ച് വർഗാ ടിസ്ഥാനത്തിലുള്ളവ-രൂപം കൊള്ളുന്നതിന്റെ ഭാഗമായി വൈവിധ്യവൽക്കരണത്തിന്റേ തായ പ്രക്രിയയും ഉയർന്നു വരാറുണ്ട്. സിനിമ, ടെലിവിഷൻ തുടങ്ങിയ ബഹുജന സാംസ്കാരിക മാധ്യമങ്ങളുടെ വ്യാപനത്തോടെ മലയാളത്തിലെ വാമൊഴി ധാരകൾ ഏറെ ദുർബലമായിട്ടുണ്ട്. ദേശം, മതം, ജാതി എന്നിവക്കെല്ലാമതീതമായി പുതിയ തലമുറ സംസാരിക്കുന്ന മലയാളം സിനിമയിലേതും ടെലിവിഷൻ സീരിയലുകളിലേ തുമായി മാറിയിരിക്കുന്നു. മേൽ വിവരിച്ച ഏകീകരണ പ്രക്രിയയുടെ ഒരുദാഹരണ മായി ഇതിനെയെടുക്കാം.സമാന്തരമായി ഇംഗ്ലീഷ് മീഡിയം വിദ്യാഭ്യാസം ലഭിച്ച വരേണ്യ യുവജനങ്ങൾക്കിടയിൽ ഇംഗ്ലീഷ് കലർന്ന മലയാളവും വ്യാപകവുമാവു ന്നുണ്ട്.

ഇത്തരത്തിൽ സമകാലിക കേരളസമൂഹത്തിൽ നടക്കുന്ന സാംസ്കാരിക വ്യവ ഹാരങ്ങളുടേയും മനോഭാവ രൂപീകരണത്തിന്റേയും അഭിപ്രായ നിർമാണത്തിന്റെയു

മെല്ലാം പരസ്പര സ്വാധീനങ്ങളായി വർത്തിക്കുന്ന പ്രക്രിയകളെക്കുറിച്ചുള്ള അന്വേഷണം കൂടിയാണ് കേരളപഠനം.

**മലയാളിയുടെ ഭക്ഷണവും വേഷവും**

പ്രത്യേകമായി പ്രാതൽ പാകം ചെയ്യുന്ന സമ്പ്രദായം മുൻകാലത്ത് ഏറെയും ഉപരിവർഗ വിഭാഗങ്ങളിലും ഉന്നത ജാതിക്കാരിലും മാത്രമാണുണ്ടായിരുന്നത്. പക്ഷേ ഇന്ന് ഈ ശീലം വ്യാപകമായിട്ടുണ്ട്. ഈ സർവ്വേ സാമ്പിളിൽ മൂന്നിൽ രണ്ട് കുടുംബങ്ങളിലും പ്രത്യേകം പാകം ചെയ്ത പ്രഭാതഭക്ഷണം ഉപയോഗിക്കുന്നുണ്ട് (പട്ടിക 1).

**പട്ടിക 1**
**പ്രാതൽ പ്രത്യേകമായി തയ്യാറാക്കുന്ന കുടുംബങ്ങൾ (ശതമാനം)**

| | |
|---|---|
| ആകെ | 66.7 |
| **സാമ്പത്തികം** | |
| I | 52.0 |
| II | 63.3 |
| III | 70.8 |
| IV | 79.6 |
| **പ്രദേശം** | |
| തെക്കൻ കേരളം | 72.2 |
| മധ്യകേരളം | 51.2 |
| വടക്കൻ കേരളം | 74.6 |
| **മതം** | |
| ഹിന്ദു | 65.7 |
| മുസ്ലിം | 81.7 |
| ക്രിസ്ത്യൻ | 52.9 |
| **ജാതി** | |
| പിന്നോക്കജാതി | 65.7 |
| മുന്നോക്കജാതി | 77.1 |
| പട്ടികജാതി | 50.1 |
| പട്ടിക വർഗ്ഗം | 31.6 |

മുസ്ലീങ്ങൾക്കിടയിലും മുന്നോക്ക ഹിന്ദു വിഭാഗങ്ങളിലും പ്രത്യേക പ്രാതൽ പാകം ചെയ്യുന്ന പതിവ് ഉയർന്ന തോതിലാണ്. ഇത് ഏറ്റവും കുറവുള്ളത് പട്ടികവർഗക്കാരിലാണ്. മധ്യകേരളത്തിൽ വസിക്കുന്നവർക്കിടയിലും ക്രിസ്ത്യൻ വിഭാഗത്തിലും ഈ ശീലം പൊതുവെ കുറവാണെന്നു കാണാം. മധ്യകേരളത്തിൽ ക്രിസ്ത്യൻ ജനവിഭാഗം ജനസംഖ്യയിൽ താരതമ്യേന വർദ്ധിച്ച അനുപാതത്തിൽ ഉണ്ടെന്നതിനാലാവാം ഇവ തമ്മിൽ പരസ്പരം ബന്ധപ്പെട്ടിരിക്കുന്നത്. പ്രാതലിന്റെ കാര്യത്തിലുള്ള ഈ പ്രത്യേകത ആശ്ചര്യജനകമാണ്. കാരണം, മൂന്നു പ്രധാന ഭൂഭാഗങ്ങളിൽ വെച്ച് മധ്യകേരളവും മതവിഭാഗങ്ങളിൽ വെച്ച് ക്രിസ്ത്യൻ വിഭാഗവുമാണ് മിക്ക മാനദണ്ഡങ്ങളനുസരിച്ച് നോക്കിയാലും സാമ്പത്തികമായി മുന്നിട്ടു നിൽക്കുന്നത്.

പട്ടിക-2 പരിശോധിച്ചാൽ ഇതിനുള്ള കാരണം വ്യക്തമാകുന്നുണ്ട്. തലേദിവസം തയ്യാറാക്കിയതോ അല്ലെങ്കിൽ അന്നേക്കു വേണ്ടി തന്നെ തയ്യാറാക്കിയതോ ആയ ചോറോ കഞ്ഞിയോ പ്രാതലായി ഉപയോഗിക്കുന്ന നല്ലൊരു വിഭാഗം പൊതുവെ പാവപ്പെട്ടവർക്കിടയിലുണ്ട്. (സാമ്പത്തികവിഭാഗം Iൽ 31.1%)

പട്ടികജാതിക്കാരിലും (33.1%) പട്ടികവർഗക്കാരിലും (43.8%) വളരെ ഉയർന്ന അനുപാതത്തിൽ ഈ ശീലമുണ്ട്.

ഇത് ഈ വിഭാഗങ്ങൾക്കിടയിലുള്ള ദാരിദ്ര്യത്തിന്റെ കൃത്യമായ ഒരു സൂചകമാണ്.

അതേസമയം പൊതുവേ 31.3% ക്രിസ്ത്യൻ കുടുംബങ്ങളിലും 34.4% മധ്യകേരള നിവാസികൾക്കിടയിലും കഞ്ഞിയോ ചോറോ പ്രാതലായി ഉപയോഗിക്കുന്നുണ്ട്. ഇത് പ്രധാനമായും മധ്യ കേരള ക്രിസ്ത്യൻ വിഭാഗത്തിന്റെ സാംസ്കാരികമായ സവിശേഷതാല്പര്യമായി വിലയിരുത്താവുന്നതാണ്.

| പട്ടിക 2<br>പ്രാതൽ ഇനങ്ങൾ ( വീടുകളുടെ ശതമാനം) | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| വിഭാഗം | പുട്ട് | ഇഡ്ഢലി | ദോശ | അപ്പം | ചപ്പാത്തി/ പൂരി | കപ്പ | ചോറ് | കഞ്ഞി | ഉപ്പുമാവ് | മറ്റുള്ളവ |
| എല്ലാം | 18.7 | 7.7 | 20.9 | 8.6 | 7.9 | 3.6 | 7.0 | 13.2 | 6.8 | 5.4 |
| **സാമ്പത്തിക വിഭാഗം** | | | | | | | | | | |
| I | 15.0 | 3.5 | 17.7 | 6.6 | 4.8 | 6.0 | 11.4 | 19.7 | 8.6 | 6.6 |
| II | 18.5 | 4.8 | 21.4 | 8.9 | 6.9 | 3.5 | 8.0 | 15.5 | 7.5 | 4.9 |
| III | 19.6 | 9.2 | 22.1 | 8.7 | 8.6 | 3.3 | 5.8 | 10.9 | 6.1 | 5.6 |
| IV | 21.2 | 14.7 | 18.3 | 11.2 | 12.3 | 2.4 | 3.8 | 6.6 | 5.4 | 4.1 |
| **പ്രദേശം** | | | | | | | | | | |
| തെക്കൻ കേരളം | 20.5 | 10.0 | 21.2 | 10.4 | 8.2 | 2.8 | 5.0 | 10.9 | 7.5 | 3.5 |
| മധ്യകേരളം | 18.8 | 7.7 | 8.7 | 7.2 | 6.0 | 5.8 | 12.8 | 21.6 | 5.3 | 6.0 |
| വടക്കൻ കേരളം | 17.4 | 6.2 | 29.9 | 8.5 | 9.2 | 2.6 | 4.0 | 8.6 | 7.4 | 6.3 |
| **മതം** | | | | | | | | | | |
| ഹിന്ദു | 18.3 | 9.1 | 22.1 | 5.9 | 7.1 | 3.1 | 7.2 | 14.5 | 6.4 | 6.4 |
| മുസ്ലിം | 21.8 | 4.4 | 27.7 | 16.7 | 9.5 | 1.4 | 2.4 | 3.9 | 9.4 | 2.9 |
| ക്രിസ്ത്യൻ | 16.8 | 7.4 | 10.0 | 7.8 | 8.6 | 7.5 | 11.4 | 19.9 | 5.1 | 5.5 |
| **ജാതി** | | | | | | | | | | |
| പിന്നോക്കജാതി | 20.7 | 6.8 | 21.0 | 6.8 | 7.3 | 2.7 | 7.1 | 15.3 | 3.1 | 9.2 |
| മുന്നോക്കജാതി | 15.4 | 16.0 | 28.9 | 6.1 | 7.3 | 2.0 | 3.7 | 8.9 | 3.4 | 8.2 |
| പട്ടികജാതി | 17.9 | 4.0 | 13.9 | 4.0 | 5.6 | 5.0 | 12.5 | 20.6 | 4.8 | 11.9 |
| പട്ടിക വർഗ്ഗം | 0.0 | 1.8 | 17.5 | 8.8 | 3.5 | 8.8 | 17.5 | 26.3 | 0.0 | 15.8 |

മലയാളിയുടെ ഏറ്റവും പ്രിയപ്പെട്ട പ്രഭാതഭക്ഷണം ദോശയാണ്. തൊട്ടു രണ്ടാമതായി പുട്ടുമുണ്ട്. ദോശയോടുള്ള പ്രിയം സാമ്പത്തിക ഭേദങ്ങൾക്കും മറ്റു തരത്തിലുള്ള വിഭജനങ്ങൾക്കുമെല്ലാമതീതമായി ഒട്ടെല്ലാ വിഭാഗങ്ങളിലുമുണ്ട്-ഒരല്പം വ്യത്യാസമുള്ളത് മധ്യകേരളത്തിലെ ക്രിസ്ത്യൻ വിഭാഗത്തിലാണ്. ആദിവാസികളൊഴിച്ചുള്ളവർ വളരെ വ്യാപകമായി ഉപയോഗിക്കുന്ന മറ്റൊരിനം പുട്ടാണ്. ഇഡ്ഢലിയുടെയും ഗോതമ്പു പലഹാരങ്ങളായ ചപ്പാത്തി, പൂരി എന്നിവയുടെയും ഉപയോഗത്തിന് ഒരു സാമ്പത്തികമാനം കൂടിയുണ്ടെന്നു കാണാം. മറ്റുള്ളവരെ അപേക്ഷിച്ച് ഇഡ്ഢലി മുഖ്യമായും സവർണ്ണ വിഭാഗങ്ങളുടെ പലഹാരമാണ്.

കേരളീയരുടെ ഭക്ഷണശീലങ്ങളിൽ പടിഞ്ഞാറൻ സ്വാധീനം കടന്നുകയറി എന്നു പറയാനാവില്ല. ബ്രഡ്സ്, വെണ്ണ, ധാന്യാഹാരങ്ങളുടെ പ്രാതൽപാക്കറ്റുകൾ (പട്ടികയിൽ മറ്റുള്ളവ എന്ന ഇനത്തിൽ) എന്നിവയെല്ലാം സമ്പന്ന വിഭാഗത്തിന്റെ തീൻമേശയിൽ പോലും വിരളമായേ വരുന്നുള്ളു എന്നു കാണാം. ആഗോളവൽക്കരണത്തിന്റെ കടന്നുകയറ്റം നടന്നുകൊണ്ടിരിക്കുന്ന കാലത്ത്, ഉപഭോഗസംസ്കാരത്തിന്റെ പേരിൽ അറിയപ്പെടുന്ന സംസ്ഥാനമായിട്ടുകൂടി ദക്ഷിണേന്ത്യൻ പ്രാതൽ ശീലങ്ങളോട് എതിരിട്ട് കടന്നുകയറാൻ അവയ്ക്കൊന്നും കഴിഞ്ഞിട്ടില്ല.

മലയാളികൾ അരിഭക്ഷണക്കാരെന്ന നിലയിൽ കർക്കശക്കാരായി തുടരുകയാണ്. ജനസംഖ്യയിൽ 95%ത്തിലധികം ഉച്ചഭക്ഷണത്തിന് ചോറു കഴിക്കുന്നവരാണ്. എല്ലാ തരത്തിലുള്ള വിഭജനങ്ങൾക്കുമതീതമായി- സാമൂഹ്യ-സാമ്പത്തിക-ഭൂപ്രദേശ വ്യത്യാസമില്ലാതെയുള്ള അരിയാഹാരപ്രിയമാണിത്. മുൻകാലങ്ങളിൽ അത്താഴത്തിനും ഉച്ചഭക്ഷണത്തിനും മുഖ്യ വിഭവമായിരുന്ന കപ്പ അപ്രത്യക്ഷമായിരിക്കുന്നു. ഏതാനും ദശകങ്ങൾ മുമ്പു വരെ വളരെ സാധാരണമായി കപ്പ ഉപയോഗിച്ചിരുന്ന ദരിദ്ര വിഭാഗങ്ങൾക്കിടയിൽ പോലും ഇന്നത് കാണാനില്ല. രാത്രി ഭക്ഷണത്തിൽ ചപ്പാത്തി, കഞ്ഞി എന്നിവ കൂടുതലായി ഉപയോഗിക്കുന്നുണ്ട്. ചപ്പാത്തിയുടെ ഉപയോഗം സാമ്പത്തിക നിലവാരം ഉയരുംതോറും ഉയർന്നു വരുന്നതായി കാണാം. ഗ്രൂപ്പ് IV സാമ്പത്തികവിഭാഗത്തിൽ ഇത് 16.9% വരെയെത്തുന്നു.

കഞ്ഞിക്ക് ഒരു അത്താഴ ഇനമെന്ന നിലയിൽ കൂടുതൽ സ്ഥാനമുള്ളത് സാമ്പത്തികവിഭാഗം IIലും IIIലും ഉൾപ്പെട്ട കുടുംബങ്ങളേക്കാൾ Iലും IVലും ഉൾപ്പെട്ട കുടുംബങ്ങളിലാണ്. ഗ്രൂപ്പ് Iന്റെ കാര്യത്തിൽ ഇത് ഇല്ലായ്മയുടെ സൂചകമാണ്. എന്നാൽ ഉയർന്ന ഇടത്തരക്കാരായ നാലാംഗ്രൂപ്പിൽ കഞ്ഞിയുടെയും ചപ്പാത്തിയുടെയും ഉപയോഗം ആരോഗ്യപരമായ കാരണങ്ങളാലോ ഭക്ഷണ നിയന്ത്രണത്തിന്റെ ഭാഗമായോ ഉള്ളതാവാനാണ് സാധ്യത.

**പട്ടിക 3**
**ഉച്ചഭക്ഷണവും അത്താഴവും-പ്രധാന ഇനങ്ങൾ (വീടുകളുടെ ശതമാനം)**

| വിഭാഗം | ഉച്ചഭക്ഷണം | | | അത്താഴം | | | |
|---|---|---|---|---|---|---|---|
| | ചോറ് | കഞ്ഞി | മറ്റുള്ളവ | ചോറ് | ചപ്പാത്തി/ പൂരി | കഞ്ഞി | മറ്റുള്ളവ |
| ആകെ | 95.9 | 2.5 | 2.4 | 80.9 | 5.8 | 8.2 | 5.0 |
| **സാമ്പത്തികം** | | | | | | | |
| I | 98.0 | 1.2 | 0.8 | 84.4 | 0.8 | 10.8 | 4.1 |
| II | 96.2 | 2.4 | 1.4 | 87.3 | 2.4 | 6.8 | 3.4 |
| III | 95.7 | 2.6 | 1.7 | 79.1 | 7.1 | 7.8 | 6.1 |
| IV | 93.4 | 4.0 | 2.6 | 65.1 | 16.9 | 11.0 | 7.1 |
| **പ്രദേശം** | | | | | | | |
| തെക്കൻ കേരളം | 91.8 | 5.8 | 2.4 | 78.2 | 6.3 | 9.5 | 6.0 |
| മധ്യകേരളം | 95.9 | 2.6 | 1.5 | 80.6 | 5.4 | 10.0 | 3.9 |
| വടക്കൻ കേരളം | 98.8 | 0.2 | 1.0 | 83.0 | 5.8 | 6.0 | 5.2 |
| **മതം** | | | | | | | |
| ഹിന്ദു | 95.9 | 2.3 | 1.8 | 82.1 | 4.8 | 8.6 | 4.6 |
| മുസ്ലിം | 97.2 | 1.2 | 1.6 | 81.7 | 8.4 | 4.1 | 5.8 |
| ക്രിസ്ത്യൻ | 94.6 | 4.5 | 0.9 | 76.7 | 6.0 | 11.8 | 5.5 |
| **ജാതി** | | | | | | | |
| പിന്നോക്കജാതി | 95.7 | 2.3 | 2.0 | 84.6 | 3.8 | 7.0 | 4.6 |
| മുന്നോക്കജാതി | 95.3 | 3.0 | 1.7 | 73.7 | 8.2 | 11.7 | 6.4 |
| പട്ടികജാതി | 97.3 | 1.9 | 0.8 | 89.6 | 3.1 | 5.4 | 1.9 |
| പട്ടിക വർഗ്ഗം | 98.2 | 0.0 | 1.8 | 83.1 | 0.0 | 11.9 | 5.1 |

| പട്ടിക 4<br>മത്സ്യം,മാംസം,മുട്ട എന്നിവ ഒരു ദിവസത്തെ ആഹാരത്തിൽ<br>(വീടുകളുടെ അനുപാതം ശതമാനത്തിൽ) | | | |
|---|---|---|---|
| വിഭാഗം | മത്സ്യം | മാംസം | മുട്ട |
| ആകെ | 61.5 | 7.0 | 4.4 |
| **സാമ്പത്തികം** | | | |
| I | 66.5 | 4.9 | 2.1 |
| II | 64.4 | 5.4 | 2.9 |
| III | 61.2 | 8.6 | 5.4 |
| IV | 49.9 | 8.9 | 8.6 |
| **പ്രദേശം** | | | |
| തെക്കൻ കേരളം | 59.1 | 6.4 | 4.8 |
| മധ്യകേരളം | 66.0 | 9.0 | 5.5 |
| വടക്കൻ കേരളം | 59.8 | 5.8 | 3.3 |
| **മതം** | | | |
| ഹിന്ദു | 59.9 | 4.5 | 3.3 |
| മുസ്ലിം | 59.1 | 8.9 | 4.0 |
| ക്രിസ്ത്യൻ | 68.7 | 12.0 | 8.0 |
| **ജാതി** | | | |
| പിന്നോക്കജാതി | 63.3 | 5.1 | 3.3 |
| മുന്നോക്കജാതി | 44.9 | 3.9 | 3.6 |
| പട്ടികജാതി | 72.4 | 4.7 | 3.5 |
| പട്ടിക വർഗ്ഗം | 76.3 | 5.1 | 5.1 |

മത്സ്യമാണ് മാംസ്യാഹാരങ്ങളിൽ മുഖ്യം. ഒരു ദിവസത്തെ മത്സ്യ ഉപഭോഗമെടുത്താൽ സാമ്പത്തിക നില ഉയരുന്നതിനനുസരിച്ച് ഉപഭോഗം കുറഞ്ഞു വരുന്നതായി കാണാം. ഏറ്റവും കുറഞ്ഞ ഉപഭോഗം ഉയർന്ന സാമ്പത്തിക വിഭാഗത്തിലാണ്. ഇതിനർത്ഥം ദരിദ്രവിഭാഗം മത്സ്യം കൂടുതൽ അളവിൽ ഭക്ഷിക്കുന്നു എന്നല്ല, അതിലുപരി കൂടുതൽ ദിവസം മത്സ്യം അവരുടെ ഭക്ഷണത്തിൽ പതിവു വിഭവമാണെന്നതാണ്. വിലക്കുറവുള്ള മത്സ്യങ്ങൾ ചെറിയ അളവിലെങ്കിലും വാങ്ങി ദിവസവും കറിവെക്കുന്ന പതിവ് നമ്മുടെ നാട്ടിലെ ദരിദ്രകുടുംബങ്ങളിലുണ്ട്. ഈ പ്രത്യേകത കാരണമാകാം ദിവസേനയുള്ള മത്സ്യഉപയോഗം എന്ന അർത്ഥത്തിൽ ഈ വിഭാഗങ്ങളുടെ ശതമാനം ഉയർത്തിയിരിക്കുന്നത്.

ഇതിൽ നിന്നു വ്യത്യസ്തമായി മാംസത്തിന്റെയും മുട്ടയുടേയും ഉപഭോഗ നിലവാരം സാമ്പത്തിക നില ഉയരുന്നതിനനുസരിച്ച് കൂടിവരുന്നതായി കാണാം. മാംസത്തിന്റെയും മുട്ടയുടെയും കാര്യത്തിൽ ഉയർന്ന ഉപഭോഗം ക്രിസ്ത്യൻ വിഭാഗത്തിലാണെന്നതുപോലെ താഴ്ന്ന ഉപഭോഗം സസ്യാഹാരശീലക്കാർ കൂടുതലുണ്ടാവാൻ സാധ്യതയുള്ള സവർണവിഭാഗങ്ങളിലാണ് (പട്ടിക 4).

### റേഷനരി

ഓരോ വിഭാഗത്തിലും പെട്ടവർ ഉപയോഗിക്കുന്ന അരി എവിടെ നിന്നു ലഭിക്കുന്നു എന്നത് പട്ടിക 5 ൽ വ്യക്തമാക്കിയിരിക്കുന്നു. മൊത്തം ജനങ്ങളിൽ 39.9% പേർ പൂർണമായോ ഭാഗികമായോ റേഷനരിയെ ആശ്രയിക്കുന്നു. ഇത് ഗ്രൂപ്പ് 1 ൽ 68.2 ശതമാനവും ഗ്രൂപ്പ് 2 ൽ 52.1 ശതമാനവുമാണ്. പട്ടികജാതി പട്ടികവർഗ്ഗ വിഭാഗങ്ങളിൽ യഥാക്രമം 59.4 ശതമാനവും 87.7 ശതമാനവും പൊതുവിതരണശൃംഖലയെ ആശ്രയിക്കു

| പട്ടിക 5<br>വീട്ടിൽ ഉപയോഗിക്കുന്ന അരിയുടെ സ്രോതസ്സ് (%) | | | | | |
|---|---|---|---|---|---|
| വിഭാഗം | സ്വന്തം കൃഷി | പൊതു വിപണി | റേഷൻ | റേഷനും പൊതു വിപണിയും | മറ്റുള്ളവ |
| ആകെ | 4.3 | 52.9 | 12.3 | 27.6 | 2.9 |
| **സാമ്പത്തിക ഗ്രൂപ്പ്** | | | | | |
| I | 1.7 | 27.0 | 33.1 | 35.1 | 3.1 |
| II | 3.5 | 41.5 | 17.1 | 35 | 2.9 |
| III | 5.5 | 63.6 | 4.6 | 23.3 | 3.0 |
| IV | 5.3 | 80.8 | 0.9 | 10.5 | 2.5 |
| **ജാതി** | | | | | |
| പിന്നോക്കം | 5.2 | 48.6 | 14.6 | 28.4 | 3.2 |
| മുന്നോക്കം | 5.7 | 61.5 | 7.1 | 21.9 | 3.8 |
| പട്ടികജാതി | 1.9 | 36.8 | 23.7 | 35.7 | 1.9 |
| പട്ടിക വർഗ്ഗം | 1.8 | 10.5 | 35.1 | 52.6 | 0.0 |

ന്നവരാണ്. റേഷനരിയുടെ വില വർദ്ധനയും ലഭ്യതയിൽ വരുത്തുന്ന കുറവുമെല്ലാം ഇക്കൂട്ടരെ പ്രതികൂലമായി ബാധിക്കുമെന്നുറപ്പാണ്.

### വേഷപകർച്ച

ഭക്ഷണകാര്യത്തിൽ നിന്നു വ്യത്യസ്തമായി, വസ്ത്രങ്ങളുടെ കാര്യത്തിൽ നാം പരമ്പരാഗത ശൈലിയിൽ തന്നെ അടിയുറച്ചു നിൽക്കുന്നില്ല എന്നു കാണാം. പുറത്തുപോവുമ്പോൾ മുണ്ടും ഷർട്ടും ധരിക്കുവാനിഷ്ടപ്പെടുന്നവരായിരുന്നു കഴിഞ്ഞ തലമുറയിലെ പുരുഷൻമാർ എന്നതിന് ഇപ്പോഴും കാര്യമായ മാറ്റമില്ല. എന്നാൽ ഇപ്പോ

| പട്ടിക 6<br>പുറത്തു പോകുമ്പോൾ ധരിക്കുന്ന വസ്ത്രം-പുരുഷൻ | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| | ഇപ്പോഴത്തെ തലമുറ | | | | | മുൻ തലമുറ | | | | |
| വിഭാഗം | മുണ്ടും ഷർട്ടും | പാന്റ്സ് | മുണ്ടു മാത്രം | തോർത്ത് | മറ്റുള്ളവ | മുണ്ടും ഷർട്ടും | പാന്റ്സ് | മുണ്ടു മാത്രം | തോർത്ത് | മറ്റുള്ളവ |
| ആകെ | 73.2 | 25.5 | 0.5 | 0.2 | 0.6 | 79.3 | 1.8 | 14.2 | 2.2 | 2.6 |
| **സാമ്പത്തിക വിഭാഗം** | | | | | | | | | | |
| I | 89.1 | 8.3 | 0.7 | 0.3 | 1.6 | 68.3 | 0.7 | 21.7 | 4.2 | 5.0 |
| II | 82.7 | 15.5 | 0.6 | 0.2 | 0.9 | 76.8 | 0.5 | 17.1 | 2.7 | 2.9 |
| III | 69.0 | 30.2 | 0.4 | 0.1 | 0.3 | 82.4 | 2.1 | 11.8 | 1.6 | 2.0 |
| IV | 42.8 | 57.0 | 0.2 | 0.0 | 0.0 | 87.4 | 5.2 | 6.1 | 0.2 | 1.1 |
| **മതം** | | | | | | | | | | |
| ഹിന്ദു | 74.2 | 24.2 | 0.7 | 0.3 | 0.6 | 76.0 | 1.8 | 17.1 | 3.1 | 2.1 |
| മുസ്ലിം | 75.6 | 23.6 | 0.2 | 0.1 | 0.5 | 83.0 | 1.1 | 10.3 | 1.0 | 4.6 |
| ക്രിസ്ത്യൻ | 68.0 | 31.1 | 0.3 | 0.0 | 0.7 | 84.5 | 2.5 | 10.2 | 0.9 | 1.9 |

ഴത്തെ തലമുറയിലെ നാലിലൊന്നു പേർ (കുടുംബത്തിലെ പ്രധാന വരുമാനക്കാരൻ) പാന്റ്സിലേക്കു മാറിയിരിക്കുന്നു. കഴിഞ്ഞ തലമുറയിൽ ഇത് 1.8% മാത്രമായിരുന്നു. മുൻ തലമുറയിലെ 16.4% ഷർട്ടുപയോഗിക്കാതെ മുണ്ടോ തോർത്തോ മാത്രം ഉപയോഗിച്ചവരായിരുന്നു. ഈ ശീലം ഇന്ന് ഏറെക്കുറെ അപ്രത്യക്ഷമായിരിക്കുന്നു. സാമ്പത്തിക നിലവാരത്തോട് കൃത്യമായ പരസ്പരാനുപാതം പുലർത്തുന്നതാണ് പാന്റ്സ് ധാരണം. സാമ്പത്തിക നില ഉയരുന്നതിനനുസരിച്ച് ഇത് ക്രമമായി ഉയരുന്നതായി കാണാം. സാമ്പത്തികവിഭാഗം IVൽ മുണ്ടും ഷർട്ടുമെന്നതിനേക്കാൾ സാധാരണമായ വസ്ത്രം പാന്റ്സ് തന്നെയാണ്.

സ്ത്രീകളുടെ വസ്ത്രധാരണം പരമ്പരാഗതമായി നിർണയിക്കപ്പെട്ടിരുന്നത് മത പരിഗണനകളാലാണ്. ഹിന്ദുവിഭാഗത്തിൽ മുണ്ടും ബ്ലൗസും ക്രിസ്ത്യാനികളിൽ ചട്ട തുടങ്ങിയ പരമ്പരാഗത വേഷം, മുസ്ലീങ്ങൾക്കിടയിൽ കാച്ചി, കുപ്പായം തുടങ്ങിയ പരമ്പരാഗത മുസ്ലീംവേഷം എന്നിവയായിരുന്നു മുൻതലമുറയിലെ പ്രചാരത്തിലുള്ള യാത്രാ വേഷങ്ങൾ (പട്ടിക 7)

**പട്ടിക 7**
**പുറത്തു പോകുമ്പോൾ ധരിക്കുന്ന വസ്ത്രം- സ്ത്രീ**

| | ഇപ്പോഴത്തെ തലമുറ | | | | | | | മുൻ തലമുറ | | | | | | |
|---|---|---|---|---|---|---|---|---|---|---|---|---|---|---|
| വിഭാഗം | മുണ്ടും ബ്ലൗസും | കൈലി | സാരി | ചുരിദാർ | പരമ്പരാഗത ക്രിസ്ത്യൻ വേഷം | പർദ്ദ | പരമ്പരാഗത മുസ്ലീം വേഷം | മുണ്ടും ബ്ലൗസും | കൈലി | സാരി | ചുരിദാർ | പരമ്പരാഗത ക്രിസ്ത്യൻ വേഷം | പർദ്ദ | പരമ്പരാഗത മുസ്ലീം വേഷം |
| ആകെ | 10.9 | 1.2 | 77.4 | 2.7 | 0.9 | 6.6 | 0.3 | 50.9 | 7.4 | 20.1 | 0.1 | 11.3 | 2.4 | 7.7 |
| **സാമ്പത്തിക വിഭാഗം** | | | | | | | | | | | | | | |
| I | 18.4 | 0.9 | 72.9 | 1.6 | 0.9 | 4.8 | 0.6 | 50.5 | 12.4 | 16.8 | 0.2 | 7.7 | 1.7 | 10.8 |
| II | 13.4 | 1.5 | 72.8 | 1.9 | 0.9 | 8.9 | 0.6 | 53.1 | 9.2 | 17.5 | 0.3 | 8.0 | 2.5 | 9.6 |
| III | 8.5 | 1.0 | 80.4 | 3.1 | 0.9 | 6.2 | 0.0 | 50.9 | 5.9 | 21.5 | 0.0 | 13.1 | 2.6 | 5.9 |
| IV | 2.7 | 1.6 | 86.0 | 4.9 | 0.8 | 4.1 | 0.0 | 45.2 | 1.8 | 26.0 | 0.2 | 18.8 | 2.4 | 5.6 |
| **മതം** | | | | | | | | | | | | | | |
| ഹിന്ദു | 13.5 | 1.3 | 83.0 | 2.1 | 0.0 | 0.1 | 0.0 | 68.0 | 7.9 | 22.9 | 0.1 | 0.8 | 0.0 | 0.2 |
| മുസ്ലിം | 10.1 | 1.1 | 51.2 | 4.2 | 0.4 | 31.6 | 1.6 | 32.4 | 10.0 | 12.0 | 0.1 | 2.0 | 10.3 | 33.2 |
| ക്രിസ്ത്യൻ | 4.2 | 0.8 | 88.3 | 2.9 | 3.7 | 0.0 | 0.0 | 21.2 | 3.0 | 21.3 | 0.2 | 53.0 | 0.4 | 0.8 |

ഇക്കാര്യത്തിൽ ഒരു പരിധി വരെയെങ്കിലും മതനിരപേക്ഷമായ മാറ്റം വന്നിരിക്കുന്നു. സാരിയാണ് ഇന്ന് എല്ലാ മതവിഭാഗങ്ങളിലുമുള്ള സ്ത്രീകളുടെ ഏറ്റവും സാധാരണമായ, പുറത്തിറങ്ങുമ്പോഴുള്ള വേഷം. എന്നാൽ മുസ്ലീം വിഭാഗങ്ങളിൽ പർദയുടെ പ്രാമുഖ്യവും ഏറിവരുന്നുണ്ട്. കഴിഞ്ഞ തലമുറയിൽ 10.3% ആയിരുന്നത് ഇപ്പോൾ 31.6%മായി മാറിയിട്ടുണ്ട്.

കോളേജ് പ്രായത്തിലുള്ള തലമുറയിൽ വേഷത്തിന്റെ കാര്യത്തിലുള്ള ഐകരൂപ്യവും മതനിരപേക്ഷതയും കുറേക്കൂടി ശക്തമാണെന്നു കാണാം. ആൺകുട്ടികൾക്ക് പാന്റ്സും പെൺകുട്ടികൾക്ക് ചുരിദാറും എന്നത് എല്ലാ മതവിഭാഗങ്ങളിലുൾപ്പെട്ട

വർക്കും സർവ്വസാധാരണമായിരിക്കുന്നു. ആൺകുട്ടികൾക്ക് പാന്റ്സ്, പെൺകുട്ടികൾക്ക് ചുരിദാർ എന്നീ വേഷങ്ങൾ സാമ്പത്തിക നിലവാരമനുസരിച്ച് ഉയർച്ച കാണിക്കുന്നുമുണ്ട്. പാശ്ചാത്യരീതികളുടെ ഭാഗമായ ഇറക്കം കുറഞ്ഞ സ്കർട്ടുകൾ, ജീൻസ് എന്നിവയ്ക്ക് പെൺകുട്ടികൾക്കിടയിൽ നേരിയ പ്രചാരമേയുള്ളൂ.

**പട്ടിക 8**
**കോളേജ് പ്രായത്തിലുള്ള തലമുറ ധരിക്കുന്ന വസ്ത്രം**

| വിഭാഗം | ആൺകുട്ടി | | | പെൺകുട്ടി | | | | |
|---|---|---|---|---|---|---|---|---|
| | മുണ്ട് | പാന്റ്സ് | മറ്റുള്ളവ | സാരി | ചുരിദാർ | പാവാട | പർദ | മറ്റുള്ളവ |
| ആകെ | 9.7 | 87.6 | 1.7 | 6.7 | 84.3 | 7.8 | 0.8 | 0.5 |
| സാമ്പത്തിക വിഭാഗം | | | | | | | | |
| I | 22.4 | 74.9 | 2.7 | 5.6 | 76.2 | 17.3 | 0.4 | 0.4 |
| II | 17.7 | 81.8 | 0.4 | 8.4 | 82.3 | 7.3 | 1.3 | 0.6 |
| IIII | 8.4 | 90.7 | 0.9 | 6.5 | 86.9 | 5.5 | 0.6 | 0.4 |
| IV | 2.1 | 97.9 | 0.0 | 2.9 | 91.3 | 5.3 | 0.0 | 0.5 |
| മതം | | | | | | | | |
| ഹിന്ദു | 14.6 | 84.4 | 1.0 | 8.3 | 83.3 | 7.8 | 0.2 | 0.4 |
| മുസ്ലിം | 9.7 | 89.8 | 0.5 | 3.1 | 85.8 | 7.8 | 2.7 | 0.6 |
| ക്രിസ്ത്യൻ | 8.1 | 90.8 | 1.1 | 7.1 | 84.7 | 7.7 | 0.0 | 0.5 |

**മാധ്യമസ്വാധീനം, സംസ്കാരം**

വീടുകളിൽ ഏറ്റവും കൂടുതലുള്ള മാധ്യമരൂപം റേഡിയോ തന്നെയാണ്.തൊട്ടടുത്താണ് ടെലിവിഷന്റെ സ്ഥാനം (പട്ടിക 9). വർത്തമാനപത്രങ്ങൾ വാങ്ങുന്നത് 48.2% കുടുംബങ്ങളിൽ മാത്രമാണെങ്കിലും വായനാസമൂഹം ഇതിലും എത്രയോ കൂടുതലാണ്. തൊഴിൽ സ്ഥലത്തും പൊതുസ്ഥലങ്ങളിൽ വെച്ചുമെല്ലാം പത്രപാരായണം നടത്തുന്നവരാണ് ജനങ്ങളിൽ നല്ലൊരു ഭാഗം. മാധ്യമമേതുതന്നെയായാലും ഉപയോഗം നിർണയിക്കുന്ന കാര്യത്തിൽ മുഖ്യമായ പങ്കുള്ളത് സാമ്പത്തികനിലവാരത്തിനു തന്നെയാണ്. റേഡിയോയുടെ കാര്യത്തിലൊഴികെ എല്ലാത്തിലും സാമ്പത്തിക നിലയുടെ സ്വാധീനം വളരെ ശക്തമാണ്.

സാമ്പത്തികവിഭാഗം Iലെ ഏറ്റവും സാധാരണമായ കുടുംബമാധ്യമം റേഡിയോ ആണ്. മറ്റെല്ലാ സാമ്പത്തിക വിഭാഗത്തിലും ടിവിയാണ് മുന്നിൽ. മതം,ജാതി തുടങ്ങി ഏത് ഘടകത്തിന്റെ അടിസ്ഥാനത്തിൽ നോക്കുമ്പോഴും മാധ്യമസ്വാധീനത്തിലെ വ്യത്യാസങ്ങൾക്ക് മുഖ്യ കാരണമാകുന്നത് ആ വിഭാഗങ്ങൾക്കകത്തുള്ള വ്യത്യസ്ത സാമ്പത്തിക ഗ്രൂപ്പുകളുടെ ചേരുവയുടെ അനുപാതമാണ്.

ഭൂരിഭാഗം കുടുംബങ്ങളും ഏറ്റവും വിശ്വാസ്യതയുള്ള വിവരദായക മാധ്യമമായി കാണുന്നത് ടെലിവിഷനെയാണ്. നാലു സാമ്പത്തികവിഭാഗങ്ങളുമായി ബന്ധപ്പെടുത്തി മാധ്യമവിശ്വാസ്യതയുടെ കാര്യത്തിൽ പ്രത്യേകമായ ഒരു രൂപഘടന ഉയർന്നുവരുന്നുണ്ട്.വിഭാഗം Iൽ ഏറ്റവും വിശ്വാസ്യതയുള്ള വിവര സ്രോതസ്സായി കരുതുന്നത് റേഡിയോ ആണ്. മറ്റ് മൂന്ന് സാമ്പത്തികവിഭാഗങ്ങളിലും ഈ സ്ഥാനം ടെലിവിഷനാണ്. ഇത് ലഭ്യതയുമായി ബന്ധപ്പെട്ട ഒരു പ്രശ്നമാകാം. സാമ്പത്തിക നില ഉയരും തോറും റേഡിയോയുടെ വിശ്വാസ്യത കുറഞ്ഞുവരികയും ടെലിവിഷന്റേത് കൂടുക

| പട്ടിക 9<br>മാധ്യമ സ്വാധീനം | | | | | | |
|---|---|---|---|---|---|---|
| വിഭാഗം | പത്രങ്ങൾ | ആനുകാലികങ്ങൾ | റേഡിയോ | ടിവി | കേബിൾ ടിവി | ഇന്റർനെറ്റ് |
| ആകെ | 48.2 | 29.4 | 66.0 | 61.0 | 32.0 | 2.0 |
| **സാമ്പത്തിക വിഭാഗം** | | | | | | |
| I | 12.8 | 12.4 | 46.2 | 12.0 | 5.3 | 0.1 |
| II | 27.5 | 18.6 | 60.1 | 42.0 | 16.4 | 0.5 |
| III | 63.6 | 34.7 | 69.6 | 77.9 | 41.7 | 1.2 |
| IV | 96.7 | 63.5 | 83.6 | 98.5 | 72.6 | 12.0 |
| **മതവിഭാഗം** | | | | | | |
| ഹിന്ദു | 47.8 | 30.3 | 65.1 | 60.3 | 32.4 | 1.7 |
| മുസ്ലിം | 41.1 | 22.1 | 65.0 | 49.0 | 27.4 | 1.9 |
| ക്രിസ്ത്യൻ | 57.5 | 34.4 | 62.1 | 66.3 | 35.9 | 2.9 |
| **പ്രദേശം** | | | | | | |
| തെക്കൻ കേരളം | 49.2 | 29.0 | 57.2 | 61.1 | 35.1 | 2.7 |
| മധ്യകേരളം | 55.3 | 32.3 | 64.2 | 70.0 | 35.4 | 1.4 |
| വടക്കൻ കേരളം | 42.2 | 27.4 | 69.4 | 49.3 | 27.2 | 2.0 |
| **ജാതി** | | | | | | |
| പിന്നോക്കജാതി | 48.7 | 30.0 | 66.5 | 61.1 | 31.4 | 1.5 |
| മുന്നോക്കജാതി | 59.0 | 38.0 | 71.1 | 72.5 | 42.0 | 2.6 |
| പട്ടികജാതി | 27.2 | 19.4 | 52.5 | 42.0 | 19.9 | 0.2 |
| പട്ടിക വർഗ്ഗം | 11.7 | 18.3 | 50.0 | 25.0 | 6.8 | 0.0 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | | |
| എൽ.ഡി.ഫ് | 46.4 | 29.9 | 63.8 | 56.4 | 30.4 | 1.3 |
| യു.ഡി.എഫ് | 48.4 | 29.0 | 65.1 | 58.2 | 31.7 | 2.3 |
| ബി.ജെ.പി | 49.1 | 31.7 | 68.7 | 59.6 | 31.1 | 1.8 |

യും ചെയ്യുന്നുണ്ട്. എല്ലാ സാമ്പത്തിക-സാമൂഹ്യ വിഭാഗത്തിലും വർത്തമാന പത്രത്തിന്റെ സ്ഥാനം വിശ്വാസ്യതയുടെ കാര്യത്തിൽ ടി.വി.യുടെ വളരെ താഴെയാണ്. ആനുകാലികങ്ങളുടെ വിശ്വാസ്യതയും പൊതുവെ താഴ്ന്ന നിലവാരത്തിലാണ്.

സ്ത്രീ പുരുഷ ഭേദമെന്യേ കേരളീയർ മലയാളം ചാനലുകൾ ഇഷ്ടപ്പെടുന്നവരാണ്. മലയാള ഇതര പ്രേക്ഷകരിൽ ഏറ്റവും ഉയർന്നു നിൽക്കുന്നത് സാമ്പത്തികവിഭാഗം IVലെ ഇംഗ്ലീഷ് ടി വി കാണുന്നവരാണ്. ഇവർ 10.2% വരും. അന്താരാഷ്ട്ര ചാനൽ നെറ്റ്‌വർക്കുകൾക്കും ദേശീയ ചാനലുകൾക്കും കേരള പ്രേക്ഷകവിപണിയിൽ കാര്യമായി കടന്നുകയറാൻ കഴിഞ്ഞതായി കാണുന്നില്ല. സമ്പന്ന-ഇടത്തരം വിഭാഗങ്ങളിൽ പോലും.

മൊത്തത്തിലെടുക്കുമ്പോൾ ഏറ്റവും കൂടുതൽ പ്രേക്ഷകരുള്ള ടി വി പരിപാടി ഇനം സീരിയലുകളാണ്. സ്ത്രീകളാണ് ഇക്കാര്യത്തിൽ മുൻപന്തിയിൽ. ഇവരിൽ 67.6% പേരും ഏറ്റവും കൂടുതൽ കാണുന്നത് സീരിയലുകളാണ്. സിനിമ, സംഗീതം (11.2%) എന്നിവയാണ് സ്ത്രീകളുടെ രണ്ടാമത്തെ താല്പര്യം.പുരുഷൻമാർ മുഖ്യമായി കാണുന്നത് വാർത്താപരിപാടികളാണ് 43.1% (സ്ത്രീകൾ 7.4%) പുരുഷൻമാരിൽ 25.3 ശതമാ

| പട്ടിക 10<br>ഏറ്റവും വിശ്വസനീയമായ വിവരസ്രോതസ്സ് | | | | |
|---|---|---|---|---|
| വിഭാഗം | പത്രങ്ങൾ | റേഡിയോ | ടിവി | ആനുകാലികങ്ങൾ |
| ആകെ | 26.8 | 24.5 | 47.9 | 0.8 |
| **സാമ്പത്തിക വിഭാഗം** | | | | |
| I | 31.7 | 41.9 | 25.7 | 0.7 |
| II | 27.6 | 31.7 | 39.8 | 0.9 |
| III | 25.0 | 17.8 | 56.5 | 0.7 |
| IV | 27.1 | 10.1 | 62.0 | 0.8 |
| **മതവിഭാഗം** | | | | |
| ഹിന്ദു | 27.2 | 24.8 | 47.3 | 0.7 |
| മുസ്ലിം | 26.1 | 27.7 | 45.4 | 0.8 |
| ക്രിസ്ത്യൻ | 26.4 | 20.4 | 52.2 | 1.0 |
| **പ്രദേശം** | | | | |
| തെക്കൻ കേരളം | 29.6 | 18.8 | 50.2 | 0.6 |
| മധ്യകേരളം | 25.6 | 21.0 | 51.5 | 0.9 |
| വടക്കൻ കേരളം | 25.0 | 30.3 | 42.3 | 0.8 |
| **ജാതി** | | | | |
| പിന്നോക്കജാതി | 26.2 | 25.5 | 47.4 | 0.8 |
| മുന്നോക്കജാതി | 25.9 | 21.7 | 51.7 | 0.7 |
| പട്ടികജാതി | 31.3 | 26.1 | 42.1 | 0.5 |
| പട്ടിക വർഗ്ഗം | 14.9 | 57.4 | 27.7 | 0.0 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | |
| എൽ.ഡി.ഫ് | 26.8 | 25.8 | 46.7 | 0.7 |
| യു.ഡി.എഫ് | 26.6 | 24.1 | 48.4 | 0.9 |
| ബി.ജെ.പി | 18.2 | 30.1 | 51.0 | 0.7 |

| പട്ടിക 11<br>ഏറ്റവും കൂടുതൽ ഇഷ്ടപ്പെടുന്ന ടി.വി. ചാനൽ | | | | | | | | | | |
|---|---|---|---|---|---|---|---|---|---|---|
| | പുരുഷൻ | | | | | സ്ത്രീ | | | | |
| വിഭാഗം | മലയാളം | ഇംഗ്ലീഷ് | തമിഴ് | കന്നട | ഹിന്ദി | മലയാളം | ഇംഗ്ലീഷ് | തമിഴ് | കന്നട | ഹിന്ദി |
| ആകെ | 93.2 | 4.9 | 1.1 | 0.4 | 0.4 | 97.2 | 0.5 | 1.1 | 0.3 | 0.5 |
| **സാമ്പത്തിക വിഭാഗം** | | | | | | | | | | |
| I | 92.7 | 3.3 | 2.6 | 0.7 | 0.7 | 95.7 | 0.0 | 3.5 | 0.0 | 0.7 |
| I | 94.7 | 3.3 | 1.3 | 0.5 | 0.2 | 97.7 | 0.4 | 1.5 | 0.2 | 0.2 |
| III | 94.1 | 4.1 | 1.0 | 0.4 | 0.3 | 97.5 | 0.9 | 0.9 | 0.3 | 0.3 |
| IV | 88.2 | 10.2 | 0.5 | 0.3 | 0.8 | 95.9 | 2.0 | 0.0 | 0.3 | 1.8 |

നമാണ് സീരിയലുകൾ സ്ഥിരമായി കാണുന്നത്. സംഗീതം- സിനിമയാണ് യുവാക്കളുടെ ഒന്നാം പരിഗണന. അതുകഴിഞ്ഞാൽ സീരിയലുകളും. എല്ലാ വിഭാഗങ്ങളും ഒരുപോലെ പിറകിൽ നിൽക്കുന്നത് വിവര-വിജ്ഞാനദായക പരിപാടികളുടെ കാര്യത്തിലാണ്. സ്പോർട്സിനും പ്രേക്ഷകർ താരതമ്യേന കുറവാണ്. യുവാക്കൾക്കിടയിൽപോലും പ്രിയം സ്പോർട്സിനോടാണെന്നു പറയുന്നവർ കേവലം 9.2 ശതമാനം മാത്രമാണ്.

**പട്ടിക 12**
**ഏറ്റവും കൂടുതൽ കാണുന്ന ടി വി പരിപാടികൾ**

| പരിപാടികൾ | പുരുഷൻ | സ്ത്രീ | യുവാക്കൾ |
|---|---|---|---|
| വാർത്ത | 43.1 | 7.4 | 5.5 |
| സീരിയൽ | 25.3 | 67.6 | 23.2 |
| സംഗീതം & സിനിമ | 10.7 | 11.2 | 28.8 |
| കോമഡി | 7.8 | 5.2 | 13.7 |
| സ്പോട്സ് | 3.9 | 0.3 | 9.2 |
| വിവരാധിഷ്ഠിത പരിപാടി | 3.9 | 1.1 | 4.2 |
| കാർട്ടൂൺ | 0.1 | 0.2 | 10.7 |
| മറ്റുള്ളവ | 5.2 | 7.0 | 4.7 |

ടെലിവിഷൻ നമ്മുടെ സമൂഹത്തിലെ പ്രബലമായ വിനോദ ഉപാധിയായി അതിവേഗത്തിൽ ഉയർന്നുവരികയാണ്. 71.3%പേർ പതിവായി ടി.വി. കാണുന്നവരാണ്. കഴിഞ്ഞ മൂന്നു മാസത്തിനുള്ളിൽ തിയേറ്ററിൽപോയി സിനിമ കണ്ടിട്ടുള്ള 23.9 ശതമാനവുമായി ഇത് താരതമ്യം ചെയ്യുക. നാടകം തുടങ്ങിയ ഇതര വിനോദ മേഖലകളുടെ സ്ഥാനമാകട്ടെ വളരെ താഴെയാണ്.

ടി.വിക്കു പുറത്ത് ഒരു സാംസ്കാരിക പരിപാടികളും കാണാത്തവരാണ് 66.9%

ടെലിവിഷന്റെ അതിവേഗത്തിലുള്ള വ്യാപനത്തിനിടയിലും റേഡിയോവിന് സ്വന്തമായ ഇടമുണ്ട് കേരളത്തിൽ. ഉയർന്ന ഇടത്തരക്കാരൊഴിച്ച് മറ്റു മൂന്നു വിഭാഗത്തിലും റേഡിയോ ശ്രോതാക്കൾ 40 ശതമാനത്തിനു മുകളിൽ വരും. നാലാം വിഭാഗത്തിലും 30.5% പേർ റേഡിയോ മാധ്യമത്തെ ഇപ്പോഴും കൈവിട്ടിട്ടില്ല. റേഡിയോ ഏറ്റവും കൂടുതൽ കേൾക്കുന്നത് ടി വി പൊതുവെ അന്യമായ പട്ടികവർഗ്ഗക്കാരാണ്.

പ്രദേശ അടിസ്ഥാനത്തിൽ നോക്കുമ്പോൾ സ്ഥിരമായി ടി വി കാണുന്നവർ കുറവ് ഉത്തരകേരളത്തിലാണ്. അതേ തോതിൽ റേഡിയോ ശ്രോതാക്കൾ കൂടുതലുമുണ്ട്. സിനിമയുടെ സ്വാധീനം എല്ലാ സാമ്പത്തിക വിഭാഗങ്ങളിലും ഒരുപോലെയാണ്. സിനിമ ഏറ്റവും കൂടുതൽ കാണുന്ന സാമൂഹ്യ വിഭാഗം പട്ടികജാതിക്കാരാണ് (33.3%)

ഇടത്തരക്കാരിലും സമ്പന്ന വിഭാഗങ്ങളിലും ഉയർന്ന പ്രേക്ഷകരുള്ള ടെലിവിഷൻ പരമദരിദ്ര വിഭാഗങ്ങളിൽ പകുതിയോളം പേരിലേ എത്തുന്നുള്ളു.

വായനശാല അംഗത്വവും സാമ്പത്തിക പദവിയുമായി ബന്ധപ്പെട്ടിരിക്കുന്നു. പരമദരിദ്ര വിഭാഗത്തിൽ 10.9% കുടുംബങ്ങളിൽ മാത്രമാണ് വായനശാലാ ബന്ധമുള്ളത്. സാമ്പത്തിക നിലയനുസരിച്ച് ഇത് ക്രമമായി ഉയർന്ന് വിഭാഗം IVൽ 34.4 ശതമാനത്തിൽ എത്തുന്നു.

## പട്ടിക 13
## വിനോദ ഉപാധികളും സാംസ്കാരിക പരിപാടികളും

| വിഭാഗം | കഴിഞ്ഞ മൂന്നു മാസത്തിനുള്ളിൽ സിനിമ കണ്ടവർ | കഴിഞ്ഞ മൂന്നു മാസത്തിനുള്ളിൽ നാടകം കണ്ടവർ | കഴിഞ്ഞ മൂന്നു മാസത്തിനുള്ളിൽ മറ്റേതെങ്കിലും സാംസ്കാരിക പരിപാടി | കഴിഞ്ഞ മൂന്നു മാസത്തിനുള്ളിൽ ഇതൊന്നും കാണാത്തവർ | പതിവായി ടിവി കാണുന്നവർ | വായനശാല അംഗത്വം | ടെക്സ്റ്റ് പുസ്തകമല്ലാതെ മറ്റു പുസ്തകം വാങ്ങിയവർ | കഴിഞ്ഞ ഒരു മാസത്തിനുള്ളിൽ ഇന്റർനെറ്റ് ഉപയോഗം | പതിവായി റേഡിയോ കേൾക്കുന്നവർ |
|---|---|---|---|---|---|---|---|---|---|
| ആകെ | 23.9 | 6.0 | 4.8 | 66.9 | 71.3 | 21.5 | 28.2 | 7.7 | 41.3 |
| **സാമ്പത്തിക വിഭാഗം** | | | | | | | | | |
| I | 20.4 | 6.5 | 4.0 | 69.9 | 51.1 | 10.9 | 12.1 | 0.8 | 42.6 |
| II | 23.6 | 5.5 | 3.8 | 68.6 | 67.0 | 16.4 | 20.7 | 2.2 | 45.7 |
| III | 23.5 | 6.5 | 5.4 | 66.7 | 78.9 | 25.2 | 32.9 | 7.8 | 40.5 |
| IV | 30.3 | 5.5 | 6.8 | 59.6 | 84.6 | 34.4 | 51.3 | 31.3 | 30.5 |
| **മതവിഭാഗം** | | | | | | | | | |
| ഹിന്ദു | 25.5 | 6.0 | 7.0 | 63.5 | 76.0 | 23.8 | 27.9 | 7.5 | 44.4 |
| മുസ്ലിം | 20.9 | 3.8 | 1.5 | 74.8 | 59.3 | 14.5 | 26.0 | 5.9 | 39.0 |
| ക്രിസ്ത്യൻ | 22.8 | 2.5 | 8.1 | 67.9 | 71.7 | 22.2 | 31.1 | 10.1 | 35.2 |
| **പ്രദേശം** | | | | | | | | | |
| തെക്കൻ കേരളം | 19.0 | 3.6 | 6.6 | 72.1 | 75.6 | 22.7 | 29.0 | 8.2 | 34.3 |
| മധ്യകേരളം | 26.0 | 4.6 | 7.2 | 64.1 | 76.6 | 22.8 | 29.2 | 8.7 | 39.9 |
| വടക്കൻ കേരളം | 25.8 | 5.8 | 4.7 | 65.3 | 64.5 | 19.6 | 26.8 | 6.5 | 47.1 |
| **ജാതി** | | | | | | | | | |
| പിന്നോക്കജാതി | 25.8 | 6.7 | 6.4 | 63.3 | 76.7 | 24.4 | 26.1 | 6.3 | 47.0 |
| മുന്നോക്കജാതി | 22.6 | 5.9 | 6.7 | 66.4 | 79.1 | 28.6 | 34.9 | 12.7 | 44.2 |
| പട്ടികജാതി | 27.9 | 4.8 | 8.4 | 60.3 | 73.2 | 16.1 | 20.8 | 3.0 | 37.5 |
| പട്ടിക വർഗ്ഗം | 33.3 | 7.4 | 16.7 | 46.3 | 61.7 | 18.5 | 24.5 | 3.8 | 53.7 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | | | | | |
| എൽ.ഡി.ഫ് | 26.5 | 7.4 | 5.3 | 63.1 | 74.6 | 24.6 | 28.0 | 6.5 | 44.0 |
| യു.ഡി.എഫ് | 21.3 | 5.7 | 4.3 | 69.9 | 68.9 | 19.0 | 27.6 | 7.5 | 39.5 |
| ബി.ജെ.പി | 27.5 | 4.6 | 8.5 | 62.1 | 72.9 | 20.8 | 31.2 | 6.2 | 49.4 |

പുസ്തകം വാങ്ങുന്ന ശീലത്തിലും സാമ്പത്തിക നില തന്നെയാണ് നിർണായകം. ഏറ്റവും പാവപ്പെട്ടവരുടെ 4 ഇരട്ടിയാണ് സാമ്പത്തിക ശേഷിയുള്ള കുടുംബങ്ങളിൽ പുസ്തകമെത്തുന്നത്.

സാംസ്കാരിക പരിപാടികളിലും, ടി വി പ്രേക്ഷക വൃന്ദത്തിലും, ലൈബ്രറി അംഗത്വത്തിലും ഇന്റർനെറ്റുപയോഗത്തിലുമെല്ലാം ശരാശരിയിൽ താഴെയാണ് മുസ്ലീം വിഭാഗമെങ്കിലും സിനിമയുടെ കാര്യത്തിൽ ഇത് അത്ര പ്രകടമല്ല.

ഇന്റർനെറ്റുപയോഗം സാമ്പത്തികമായി ഉയർന്ന 4-ാം വിഭാഗത്തിൽ ഒതുങ്ങുന്നു -31.3%. (ഈ പഠനം കഴിഞ്ഞുള്ള രണ്ടു വർഷങ്ങൾക്കുള്ളിൽ ഇന്റർനെറ്റുപയോഗം കേരളത്തിൽ വൻതോതിൽ വർദ്ധിച്ചിട്ടുണ്ട്).

ദൃശ്യമാധ്യമങ്ങളുടെ വ്യാപനവും നിരവധി പുത്തൻ ചാനലുകളും കേബിൾ തരംഗവുമെല്ലാം ചേർന്ന് വളരെ വേഗത്തിലാണ് സാംസ്കാരിക പ്രവർത്തനങ്ങളുടെ തലത്തിൽ മാറ്റങ്ങൾ സംഭവിക്കുന്നത്. ഈ തരംഗങ്ങൾക്കിടയിൽ ഗൗരവമേറിയ പുസ്തകവായനയും സംവാദങ്ങളും കുറയുകയും വായനശാലകൾ നിർജീവമായി മാറുകയും ചെയ്യുന്നതിനെക്കുറിച്ച് വേവലാതികളുണ്ട്. എന്നാൽ വായനയെ ഗൗരവമായി സമീപിക്കുന്ന പുതിയ തലമുറയിലെ ഒരു ചെറുന്യൂനപക്ഷം പ്രതീക്ഷ പകരുന്നുമുണ്ട്.

അതെന്തായാലും പുസ്തകപ്രസിദ്ധീകരണരംഗത്ത് വളർച്ചയും വൈവിധ്യവൽക്കരണവുമുണ്ടായിട്ടുണ്ട്. പുസ്തകങ്ങൾ വാങ്ങുന്നതുമായി ബന്ധപ്പെട്ട മലയാളിയുടെ താല്പര്യത്തിനും അതിൽ പ്രകടിപ്പിക്കുന്ന അഭിരുചികൾക്കും തീർച്ചയായും സാമൂഹ്യ സാമ്പത്തിക മാനങ്ങളുണ്ട്.

പാഠപുസ്തകങ്ങളല്ലാതെ ഒരു വർഷത്തിനുള്ളിൽ വീടുകളിൽ വാങ്ങിയ പുസ്തകങ്ങളുടെ കൂട്ടത്തിൽ ഉയർന്നു നിൽക്കുന്നത് വിജ്ഞാനഗ്രന്ഥങ്ങളും ആത്മീയ ഗ്രന്ഥങ്ങളുമാണ്. വിജ്ഞാനമേഖലയിലെ പുസ്തകങ്ങളിൽ വലിയൊരു ഭാഗം പാഠപുസ്തകത്തിന്റെ തുടർച്ചയുമാകാം. ഏറ്റവും പാവപ്പെട്ട വിഭാഗം I ലുള്ള കുടുംബങ്ങളിൽ ശതമാനക്കണക്കിൽ വളരെ കുറച്ചേ പുസ്തകങ്ങളെത്തുന്നുള്ളു. അതിൽ പ്രധാന പങ്ക് നോവൽ, കഥാപുസ്തകങ്ങളാണ്. (35.1%) സാമ്പത്തികനില ഉയർന്ന വിഭാഗങ്ങളിൽ ഈ വിഭാഗം പുസ്തകങ്ങളുടെ തോത് കുറയുന്നുണ്ട്. ഇതിനു വിപരീതമായി വിജ്ഞാനപുസ്തകങ്ങളുടെയും ആത്മീയ പുസ്തകങ്ങളുടേയും വാങ്ങൽ സാമ്പത്തിക നിലക്കനുസരിച്ച് ഉയരുന്നുമുണ്ട് (പട്ടിക 14).

പട്ടിക 14
വാങ്ങിയ പുസ്തകങ്ങളുടെ തരം

| വിഭാഗം | നോവൽ/കഥ | കവിത | വിജ്ഞാനം | ആത്മീയം | മറ്റുള്ളവ |
|---|---|---|---|---|---|
| സാമ്പത്തിക വിഭാഗമനുസരിച്ച് | | | | | |
| I | 35.1 | 2.6 | 19.5 | 19.5 | 23.4 |
| II | 22.9 | 2.6 | 28.1 | 29.4 | 17.0 |
| III | 18.6 | 1.7 | 34.3 | 32.1 | 13.2 |
| IV | 14.6 | 3.9 | 42.2 | 32.0 | 7.3 |
| ആകെ | 19.9 | 2.4 | 33.3 | 30.6 | 13.8 |

എന്നാൽ പുസ്തകങ്ങൾ വാങ്ങുന്നത് ആരാണ്? എത്രത്തോളം കുടുംബങ്ങളിലാണ് പുസ്തകമെത്തുന്നത്? 71.8% കുടുംബങ്ങളും ഒരു വർഷത്തിൽ ഒരു പുസ്തകം പോലും വാങ്ങാത്തവരാണ്. (പട്ടിക 15) ഇക്കാര്യത്തിൽ സാമ്പത്തിക നിലവാരം കൃത്യമായി പ്രതിഫലിക്കുന്നു. ഏറ്റവും ദരിദ്രരിൽ 87.9% പുസ്തകം വാങ്ങിയിട്ടില്ല. ഉയർന്ന ഇടത്തരക്കാരിലെത്തുമ്പോൾ ഇതു 48.7 ശതമാനത്തിലേക്കു കുറയുന്നു. വാങ്ങുന്നവരിൽ

ഉയർന്നു നിൽക്കുന്നത് പലവക പുസ്തകങ്ങളും ആത്മീയപുസ്തകങ്ങളും വാങ്ങിയ കുടുംബങ്ങളുടെ എണ്ണമാണ്.

പട്ടിക 15
വാങ്ങിയ പുസ്തകങ്ങളുടെ തരം (ശതമാനത്തിൽ)

| വിഭാഗം | നോവൽ/കഥ | കവിത | വിജ്ഞാനം | ആത്മീയം | മറ്റുള്ളവ/ഒന്നിലധികം | ഒന്നും വാങ്ങാത്താവർ |
|---|---|---|---|---|---|---|
| I | 3.8 | 0.3 | 2.1 | 2.1 | 3.8 | 87.9 |
| II | 4.2 | 0.5 | 5.1 | 5.4 | 5.5 | 79.3 |
| III | 5.1 | 0.5 | 9.4 | 8.8 | 9.0 | 67.1 |
| IV | 5.2 | 1.4 | 15.1 | 11.5 | 18.1 | 48.7 |
| ആകെ | 4.6 | 0.6 | 7.7 | 7.1 | 8.2 | 71.8 |

**ആനുകാലികങ്ങൾ**

പത്രങ്ങളോടുള്ള പ്രതിപത്തി അതേ തോതിൽ ആനുകാലികങ്ങളുടെ കാര്യത്തിൽ കേരളീയർ പ്രകടിപ്പിക്കുന്നില്ല. ആദ്യകാലത്ത് കേരളത്തിലെ സാമൂഹ്യ സാംസ്കാരിക ചലനങ്ങളോടൊപ്പം നടക്കുകയും അവയെ നയിക്കുകയും ചെയ്ത ആനുകാലിക പ്രസിദ്ധീകരണങ്ങളുണ്ടായിരുന്നു. ശരാശരി മലയാളിയുടെ ഭാവുകത്വ പരിസരത്തിൽ ആനുകാലികങ്ങൾക്ക്, പ്രത്യേകിച്ച് സാംസ്കാരിക പ്രസിദ്ധീകരണങ്ങൾക്ക് ചെറുതല്ലാത്ത സ്ഥാനമുണ്ടായിരുന്നു. പിൽക്കാലത്ത് വിദ്യാഭ്യാസത്തിന്റെ സാർവ്വത്രികവൽക്കരണത്തെ തുടർന്നുള്ള അനുകൂല സാഹചര്യം പ്രയോജനപ്പെടുത്തി വളർന്നുവന്നത് ഏതാനും പൈങ്കിളി വാരികകളാണ്. സെക്കന്ററി വിദ്യാഭ്യാസ നിലവാരമെത്തിയ ഒരു വൻ വായനാസമൂഹത്തെ പൈങ്കിളി പ്രസിദ്ധീകരണങ്ങൾ ആവേശിച്ചു. കാഴ്ചയുടെ അനുഭവം കൂടി പ്രദാനം ചെയ്യുന്ന ചാനലുകളുടെ വരവോടെ ഈ വിഭാഗം അവയിലേക്കു ചേക്കേറി. പൈങ്കിളി പ്രസിദ്ധീകരണങ്ങൾ പിന്മടക്കത്തിന്റെ സൂചനകൾ പ്രകടിപ്പിക്കുന്ന ഇക്കാലത്തും കുടുംബങ്ങളിൽ ആകെ വാങ്ങുന്ന ആനുകാലികങ്ങളുടെ നാലിലൊന്ന് പൈങ്കിളി വാരികകളാണെന്ന് ആനുകാലികങ്ങളെക്കുറിച്ചുള്ള അന്വേഷണത്തിൽ തെളിയുന്നു (പട്ടിക 16).

ഒരു ആനുകാലികവും വാങ്ങാത്ത വീടുകളാണ് ഭൂരിപക്ഷം. പൈങ്കിളി വാരികകൾ കഴിഞ്ഞാൽ പിന്നെ പ്രചാരമുള്ളത് വനിതാമാസികകൾക്കാണ്. കുട്ടികളുടെ മാസികകൾ 4.7% വീടുകളിലും, രാഷ്ട്രീയ സാംസ്കാരിക പ്രസിദ്ധീകരണങ്ങൾ 4.8% കുടുംബങ്ങളിലും മാത്രമേ എത്തിച്ചേരുന്നുള്ളൂ. ഉയർന്ന വിദ്യാഭ്യാസവും പുറംലോകബന്ധവുമെല്ലാമുണ്ടെങ്കിലും ശാസ്ത്ര പ്രസിദ്ധീകരണങ്ങളുടെ കാര്യത്തിൽ നാം വളരെ പിറകിലാണ് (0.9%). സ്പോർട്സും സിനിമയും ഇവിടെ ഏറെ ചർച്ചചെയ്യപ്പെടുന്നുണ്ടെങ്കിലും നാമമാത്രമായ വീടുകളിലേ ഈ വിഭാഗം പ്രസിദ്ധീകരണങ്ങളെത്തുന്നുള്ളൂ.

വീടുകളിൽ ആനുകാലിക പ്രസിദ്ധീകരണങ്ങൾ എത്തുന്നതിൽ സ്വാധീനം ചെലുത്തുന്നത് മറ്റെന്തിനേക്കാളും സാമ്പത്തികനില തന്നെയാണ്. ഇതിൽ പ്രകടമായ വ്യതിയാനം കാണുന്നത് പൈങ്കിളി പ്രസിദ്ധീകരണത്തിന്റെ കാര്യത്തിൽ മാത്രമാണ്. സാമ്പത്തിക ഉയർച്ചയനുസരിച്ച് നേരിയ തോതിൽ ഉയരുന്നുണ്ടെങ്കിലും നാലു വിഭാഗങ്ങളും പൈങ്കിളി സ്വാധീനം ഒരേ തോതിലാണ്. ഉയർന്ന ഇടത്തരക്കാർക്കിടയിൽ വനിതാമാസികകൾക്കുള്ള സ്വാധീനം അവരുടെ വരുമാന ഉപഭോഗ രീതികളുമായി നേരിട്ടു

**പട്ടിക-16**
**വാങ്ങിയ ആനുകാലികങ്ങളുടെ ചേരുവ- (കുടുംബങ്ങളുടെ ശതമാനം)**

| വിഭാഗം | പൈങ്കിളി പ്രസിദ്ധീകരണങ്ങൾ | രാഷ്ട്രീയ-സാംസ്കാരികം | സ്ത്രീ മാസികകൾ | കുട്ടികളുടെ മാസികകൾ | മത പ്രസിദ്ധീകരണങ്ങൾ | ശാസ്ത്ര പ്രസിദ്ധീകരണങ്ങൾ | സ്പോർട്സ്, സിനിമ | മറ്റുള്ളവ |
|---|---|---|---|---|---|---|---|---|
| ആകെ | 9.2 | 4.8 | 7.4 | 4.7 | 3.4 | 0.9 | 0.6 | 5.8 |
| **സാമ്പത്തിക വിഭാഗം** | | | | | | | | |
| I | 8.6 | 0.8 | 0.5 | 2.1 | 0.8 | 0.0 | 0.0 | 0.8 |
| II | 9.3 | 2.3 | 1.6 | 2.3 | 1.9 | 0.2 | 0.4 | 2.7 |
| III | 9.1 | 5.9 | 8.5 | 6.3 | 3.7 | 1.1 | 0.6 | 7.6 |
| IV | 10.3 | 13.4 | 29.8 | 9.9 | 10.1 | 3.4 | 2.1 | 15.3 |
| **മതം** | | | | | | | | |
| ഹിന്ദു | 11.0 | 5.5 | 7.6 | 4.8 | 1.2 | 1.1 | 0.7 | 6.1 |
| മുസ്ലിം | 4.4 | 4.7 | 5.4 | 4.0 | 3.3 | 0.5 | 0.4 | 5.2 |
| ക്രിസ്ത്യൻ | 9.5 | 3.1 | 9.1 | 5.3 | 9.9 | 0.6 | 0.6 | 5.4 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | | | | |
| എൽ.ഡി.ഫ് | 10.1 | 5.7 | 6.4 | 4.7 | 1.6 | 1.3 | 0.8 | 6.2 |
| യു.ഡി.എഫ് | 8.5 | 3.9 | 7.5 | 4.7 | 5.9 | 0.5 | 0.3 | 5.4 |
| ബി.ജെ.പി | 11.0 | 1.8 | 7.3 | 4.9 | 3.7 | 0.0 | 1.8 | 8.5 |

ബന്ധപ്പെട്ടിരിക്കുന്നു (29.8%). ഇതുമായി താരതമ്യം ചെയ്യുമ്പോൾ സാംസ്കാരിക രാഷ്ട്രീയ മാസികകൾ ഈ വിഭാഗത്തിൽ എത്തുന്നത് വളരെ കുറവാണ് (13.4% കുടുംബങ്ങളിൽ).

രാഷ്ട്രീയ സാംസ്കാരിക പ്രസിദ്ധീകരണങ്ങളും പൈങ്കിളി വാരികകളുമെല്ലാം കുറഞ്ഞതോതിൽ എത്തുന്നത് മുസ്ലീം കുടുംബങ്ങളിലാണ്. മതപ്രസിദ്ധീകരണങ്ങൾക്ക് കൂടുതൽ പ്രചാരം ക്രിസ്ത്യൻ കുടുംബങ്ങളിലും (9.9%).

പൈങ്കിളി പ്രസിദ്ധീകരണങ്ങൾക്കാണ് വായനാ സമൂഹത്തിൽ ഏറെ സ്വാധീനമുള്ളത്. സെക്കന്ററി-പ്ലസ്ടു നിലവാരത്തിലുള്ള വിദ്യാഭ്യാസ യോഗ്യതയുള്ളവർക്കിടയിലാണ് ഈ വായനയുടെ കേന്ദ്രീകരണമെന്നത് സവിശേഷതയർഹിക്കുന്നു (പട്ടിക 17). കുറഞ്ഞ യോഗ്യതയിലും കൂടിയ യോഗ്യതയിലും ഈ വായനാ സ്വാധീനം കുറഞ്ഞുവരുന്നതായി കാണാം.

ഇന്റർനെറ്റുപയോഗം പൊതുവേ മെയിൽ ആവശ്യത്തിനാണ്. വിജ്ഞാന സമ്പാദനത്തിനും ചാറ്റിങ്ങിനും ഉപയോഗപ്പെടുത്തുന്നവരാണ് മറ്റു പ്രധാന ഉപയോക്താക്കൾ.

പട്ടിക-17
കുടുംബത്തിലെ ഉയർന്ന വിദ്യാഭ്യാസയോഗ്യതയും
പൈങ്കിളി പ്രസിദ്ധീകരണങ്ങൾ വാങ്ങലും ശതമാനത്തിൽ

| കുടുംബത്തിലെ ഉയർന്ന വിദ്യാഭ്യാസ യോഗ്യത | പൈങ്കിളി വാരികകൾ വാങ്ങുന്നവരുടെ % |
|---|---|
| നിരക്ഷരർ | 0.0 |
| അനൗപചാരിക സാക്ഷരത | 0.0 |
| പ്രൈമറി | 3.3 |
| സെക്കന്ററി | 9.6 |
| പ്ലസ്-ടു | 12.3 |
| സാങ്കേതികം | 10.8 |
| ബിരുദം | 9.4 |
| ബിരുദാനന്തരം | 9.2 |
| പ്രൊഫഷണൽ | 7.8 |
| ആകെ | 9.2 |

പട്ടിക-18
ഇന്റർനെറ്റ്-പ്രധാനഉപയോഗം

| | |
|---|---|
| ഇ-മെയിൽ | 26.9 |
| ചാറ്റ് | 14.8 |
| തൊഴിൽ തേടൽ | 10.2 |
| വിജ്ഞാനം | 18.5 |
| മറ്റുള്ളവ | 8.8 |
| വിവിധ ആവശ്യം | 20.8 |

## അദ്ധ്യായം 12

# നിലപാടുകൾ



സമൂഹത്തിൽ തന്റെ സ്ഥാനം ഓരോരുത്തരും എങ്ങനെ തിരിച്ചറിയുന്നു എന്നറിയാനുള്ള ശ്രമം ഈ പഠനത്തിൽ നടത്തിയിരുന്നു. താരതമ്യേന സങ്കീർണമായ ഒരു പ്രതികരണ പ്രക്രിയയാണിത്. ജാതിയുടെയും മതത്തിന്റെയും പേരിൽ എത്രപേർ സ്വയം വിശേഷിപ്പിക്കുന്നു എന്നത് ഒരു പ്രധാന സൂചനയായെടുത്താൽ, ബഹുഭൂരിപക്ഷവും അങ്ങനെ വിശേഷിപ്പിക്കുന്നില്ല എന്നത് ആശാവഹമായ പ്രവണതയായി കണക്കാക്കാം. എങ്കിലും ജാതിയുടെയും മതത്തിന്റെയും പേരിൽ സ്വയം വിശേഷിപ്പിക്കുന്നവരും അയൽക്കാരനെ അങ്ങനെ തിരിച്ചറിയാൻ ആഗ്രഹിക്കുന്നവരുമായവരുടെ ചേരുവകൾ പരിശോധിക്കുമ്പോൾ ചില പൊതുപ്രവണതകൾ ദൃശ്യമാണ്.

മതത്തിന്റെയോ ജാതിയുടെയോ പേരിൽ സ്വയം വിശേഷിപ്പിക്കാൻ ശ്രമിച്ചത് 9.8% പേരാണ്. എന്നാൽ അയൽക്കാരൻ ആരാണെന്ന ചോദ്യത്തിന് 23.1% പേരും ജാതി-മത സൂചനകളടങ്ങിയ ഉത്തരമാണു നൽകിയത്

സാമ്പത്തിക നിലയുടെയടിസ്ഥാനത്തിൽ ദരിദ്രവിഭാഗങ്ങളും മതാടിസ്ഥാനത്തിൽ മുസ്ലിങ്ങളും സാമുദായികാടിസ്ഥാനത്തിൽ പട്ടികവർഗവിഭാഗവും രാഷ്ട്രീയ ചായ്‌വനുസരിച്ച് ബി ജെ പി വിഭാഗവുമാണ് ഇങ്ങനെ സ്വയം വിശേഷിപ്പിക്കുന്നതിൽ മുന്നിൽ നിൽക്കുന്നത്. (പട്ടിക 1)

എല്ലാതരത്തിലുള്ള വിഭജനമെടുത്താലും (സാമ്പത്തിക-മത-സാമൂഹ്യ- രാഷ്ട്രീയ) ഓരോ വിഭാഗത്തിലും അഞ്ചിലൊന്നു പേരെങ്കിലും അയൽക്കാരെ മത-സാമുദായിക അടിസ്ഥാനത്തിൽ വിശേഷിപ്പിക്കുന്നുണ്ടെന്നു കാണാം. എല്ലാ വ്യത്യാസങ്ങൾക്കുമതീതമായി ഇക്കാര്യത്തിലുള്ള ഏകത്വം ശ്രദ്ധേയമാണ്. എന്നാൽ സാമ്പത്തിക നില ഉയരുന്നതിനു വിപരീത അനുപാതത്തിൽ ഇത്തരത്തിലുള്ള പ്രതികരണം കുറയുന്നുണ്ട്.

### വർഗ്ഗീയ-ജാതീയ ചിന്താഗതി- പ്രതികരണങ്ങൾ സൂചനകൾ

സാമുദായിക- വർഗീയ ചിന്തകൾ സാമൂഹ്യ സാംസ്കാരിക ജീവിതത്തിൽ പ്രബലമായി അനുഭവപ്പെട്ടുവരുന്നുണ്ട്. പ്രശ്നങ്ങളുടെ യഥാർത്ഥ കാരണങ്ങൾ അന്വേഷി

| പട്ടിക 1<br>സ്വത്വബോധം<br>സ്വയം വിലയിരുത്തൽ, അയൽക്കാരനെ വിശേഷിപ്പിക്കൽ | | |
|---|---|---|
| വിഭാഗം | മത-ജാതി അടിസ്ഥാനത്തിൽ, സ്വയം വിശേഷിപ്പിക്കുന്നവർ (%) | അയൽക്കാരനെ മത-ജാതി അടിസ്ഥാനത്തിൽ വിശേഷിപ്പിക്കുന്നവർ (%) |
| ആകെ | 9.8 | 23.1 |
| **സാമ്പത്തിക വിഭാഗം** | | |
| I | 14.0 | 27.2 |
| II | 11.6 | 25.1 |
| III | 8.5 | 21.7 |
| IV | 5.9 | 17.4 |
| **മതം** | | |
| ഹിന്ദു | 8.0 | 22.7 |
| മുസ്ലിം | 12.9 | 26.0 |
| ക്രിസ്ത്യൻ | 11.8 | 21.4 |
| **ജാതി** | | |
| പിന്നോക്കജാതി | 7.1 | 22.1 |
| മുന്നോക്കജാതി | 7.7 | 22.9 |
| പട്ടികജാതി | 10.1 | 26.0 |
| പട്ടിക വർഗ്ഗം | 18.4 | 24.1 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | |
| എൽ.ഡി.ഫ് | 7.0 | 21.4 |
| യു.ഡി.എഫ് | 12.0 | 25.4 |
| ബി.ജെ.പി | 14.8 | 26.9 |

ക്കുകയും സാമൂഹ്യ സമത്വത്തിന്റെയും സാമ്പത്തിക ഉച്ചനീചത്വങ്ങളുടെയും വർഗ പരമായ പ്രശ്ന പരിഹാരങ്ങൾ കണ്ടെത്തുകയും ചെയ്യുന്നതിനു പകരം സാമുദായി കമായ പരിഹാരങ്ങൾ തേടുന്നതിനുള്ള പ്രവണത ഏറിവരുന്നതായാണ് അനുഭവം. പൊതുവിദ്യാലയങ്ങൾക്കുപകരം സ്വന്തം ജാതി മത വിഭാഗങ്ങളുടെ സ്കൂളുകളിൽ കുട്ടികളെ അയക്കുന്നതിനുള്ള പ്രവണത ഏറി വരുന്നതായാണ് അനുഭവം. പൊതുവിദ്യാലയങ്ങൾക്കുപകരം സ്വന്തം ജാതി മത വിഭാഗങ്ങളുടെ സ്കൂളുകളിൽ കുട്ടികളെ അയക്കുന്നതിനുള്ള സമ്മർദ്ദങ്ങളുണ്ടാവുന്നുണ്ട്. രാഷ്ട്രീയത്തിൽ മത-ജാതി വിഭാഗങ്ങളുടെ സ്ഥാപിത താല്പര്യങ്ങളും സമ്മർദ്ദങ്ങളും വർദ്ധിച്ച തോതിലുണ്ട്. പൊതുവേ ജാതി-മത രാഷ്ട്രീയത്തെക്കുറിച്ചും, സ്കൂൾ പ്രവേശനം, മിശ്രവിവാഹം എന്നിവയെക്കുറിച്ചും പഠനത്തിൽ ലഭിച്ച പ്രതികരണങ്ങൾ ഈ പ്രശ്നത്തിന്റെ അകവും പുറവും വ്യക്തമാക്കുന്ന ചില സൂചനകൾ നൽകുന്നു.

ജാതിയുടെയും മതത്തിന്റെയും അടിസ്ഥാനത്തിലുള്ള രാഷ്ട്രീയത്തെ സമൂഹം മൊത്തത്തിൽ തള്ളിപ്പറയുകയാണ് ചെയ്യുന്നത് (പട്ടിക 2). 3.7 ശതമാനം മാത്രം മതത്തിന്റെ അടിസ്ഥാനത്തിലുള്ള രാഷ്ട്രീയത്തെ അനുകൂലിച്ചപ്പോൾ 3.4 ശതമാന മാണ് ജാതി രാഷ്ട്രീയത്തെ അനുകൂലിച്ചത്. സാമ്പത്തികമായി പരമ ദരിദ്രവിഭാഗങ്ങ ളിൽ നിന്നും, മത വിഭാഗമെടുത്താൽ മുസ്ലീങ്ങളിൽ നിന്നുമാണ് നേരിയ തോതിൽ മത രാഷ്ട്രീയത്തിന് അനുകൂലമായ കൂടിയ പ്രതികരണമുള്ളത്. ഇതൊഴിച്ചാൽ മത -ജാതി രാഷ്ട്രീയത്തെക്കുറിച്ച് അനുകൂലമായ പ്രതികരണത്തിന്റെ കാര്യത്തിൽ എല്ലാ

**പട്ടിക-2**
**വർഗീയ-ജാതീയ ചിന്തയ്ക്ക് ചില സൂചനകൾ**

| വിഭാഗം | മതാധിഷ്ഠിത രാഷ്ട്രീയത്തെ പിന്തുണക്കുന്നവർ (%) | ജാതി അധിഷ്ഠിത രാഷ്ട്രീയത്തെ പിന്തുണക്കുന്നവർ (%) | സ്വന്തം ജാതി / മതക്കാരുടെ സ്കൂൾ ഇഷ്ടപ്പെടുന്നവർ (%) | മക്കളുടെ വിജാതീയ വിവാഹങ്ങൾ അംഗീകരിക്കാത്തവർ (%) | മക്കളുടെ അന്യമതവിവാഹങ്ങൾ അംഗീകരിക്കാത്തവർ (%) |
|---|---|---|---|---|---|
| ആകെ | 3.7 | 3.4 | 11.7 | 26.5 | 41.7 |
| **സാമ്പത്തിക വിഭാഗം** | | | | | |
| I | 5.1 | 4.4 | 11.0 | 25.2 | 44.7 |
| II | 4.3 | 3.6 | 10.9 | 28.6 | 44.0 |
| III | 2.8 | 3.0 | 13.3 | 26.5 | 40.5 |
| IV | 3.5 | 3.3 | 8.8 | 21.9 | 36.3 |
| **മതവിഭാഗം** | | | | | |
| ഹിന്ദു | 3.5 | 3.6 | 9.3 | | 31.3 |
| മുസ്ലിം | 5.5 | 4.1 | 13.1 | | 72.0 |
| ക്രിസ്ത്യൻ | 2.1 | 2.0 | 16.6 | | 37.5 |
| **ജാതി** | | | | | |
| പിന്നോക്കജാതി | 3.2 | 3.1 | 9.3 | 25.3 | 30.0 |
| മുന്നോക്കജാതി | 4.2 | 4.1 | 9.1 | 31.3 | 37.2 |
| പട്ടികജാതി | 4.0 | 4.6 | 9.9 | 19.3 | 23.2 |
| പട്ടിക വർഗ്ഗം | 3.4 | 3.4 | 10.7 | 39.6 | 42.6 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | |
| എൽ.ഡി.ഫ് | 2.4 | 2.5 | 9.3 | 22.8 | 33.6 |
| യു.ഡി.എഫ് | 4.8 | 4.1 | 15.6 | 28.6 | 49.3 |
| ബി.ജെ.പി | 11.6 | 8.6 | 14.6 | 38.2 | 47.5 |

സാമൂഹ്യ -രാഷ്ട്രീയ-മത വിഭാഗങ്ങളിൽ നിന്നും സമാനമായ പ്രതികരണമാണുള്ളത്. ഉയർന്ന അനുകൂല മനോഭാവം ഇക്കാര്യത്തിൽ പ്രകടമാകുന്നത് ബി.ജെ.പി ആശയക്കാരിലാണ്.

എന്നാൽ സ്കൂൾ പ്രവേശനത്തിന്റെ കാര്യം വരുമ്പോൾ മനോഭാവത്തിൽ ജാതി-മത അനുഭാവം കുറേക്കൂടി പ്രബലമാവുന്നുണ്ട് (11.7%). സാമ്പത്തിക നിലയനുസരിച്ച് നോക്കുമ്പോൾ സ്വസമുദായത്തിന്റെ സ്കൂളുകളിൽതന്നെ കുട്ടികളെ അയക്കണമെന്ന താല്പര്യത്തിന് അല്പം സ്വാധീനം കൂടുതലുള്ളത്, താഴ്ന്ന ഇടത്തരക്കാരിലും ക്രിസ്ത്യൻ മുസ്ലീം മത വിഭാഗങ്ങളിലും ബി.ജെ.പി. അനുഭാവമുള്ളവരിലുമാണ്. എൽ.

ഡി.എഫ്, യു.ഡി.എഫ്. അനുഭാവമുള്ള കുടുംബങ്ങളിൽ ഇക്കാര്യത്തിലുള്ള പ്രകടമായ വ്യത്യാസം അവയിലെ ജാതി-മത ചേരുവയുടെ പ്രതിഫലനമാകാം.

ജാതിയുടെ പേരിലുള്ള ഉച്ചനീചത്വങ്ങൾക്കെതിരെ ശക്തമായ സാമൂഹ്യ പ്രസ്ഥാനങ്ങൾ ഉയർന്നുവന്ന പ്രദേശമാണ് കേരളം. സമുദായ പരിഷ്ക്കരണ പ്രസ്ഥാനങ്ങളുടെ തുടർച്ചയായാണ് കേരളത്തിലെ രാഷ്ട്രീയവും വിദ്യാഭ്യാസവും പ്രബുദ്ധതയുമെല്ലാം കരുപ്പിടിച്ചത്. ജീവിതവുമായി ബന്ധപ്പെട്ട നിർണ്ണായക വിഷയങ്ങളിൽ ഈ പ്രബുദ്ധത എത്രമാത്രം പ്രതിഫലിക്കുന്നു എന്നതിന്റെ സൂചന അന്യ ജാതി-മത വിവാഹങ്ങളുടെ കാര്യം ഉദാഹരിക്കുന്നു.

വിജാതീയ വിവാഹങ്ങളോട് ഖണ്ഡിതമായ എതിർപ്പ് പ്രകടിപ്പിച്ച കുടുംബങ്ങൾ നാലിലൊന്നുവരും. അന്യമത വിവാഹങ്ങളോടുള്ള ഖണ്ഡിതമായ എതിർപ്പ് അതിലും ശക്തമാണ് (41.7%). വിജാതീയ വിവാഹങ്ങളോട് സൗമനസ്യം പ്രകടിപ്പിക്കുന്നത് പട്ടികജാതി വിഭാഗമാണ്. എതിർപ്പിന്റെ തോത് കൂടുതലുള്ളത് മുന്നോക്ക ജാതിക്കാരിലും, ബി.ജെ.പി. അനുഭാവമുള്ളവരിലുമാണ്.

പട്ടികവർഗ്ഗക്കാരുടെ ഇക്കാര്യത്തിലുള്ള പ്രതികൂല മനോഭാവം അവരുടെ കുലാചാരങ്ങളിലുള്ള ഉറച്ച വിശ്വാസത്തിന്റെ പ്രതിഫലനം കൂടിയാകാം. ഇതര മതവിവാഹങ്ങളോട് കർശനമായ എതിർപ്പുള്ളത് മുസ്ലീം വിഭാഗത്തിലാണ് (72%). ബി.ജെ.പി., യു.ഡി.എഫ് അനുഭാവമുള്ളവർക്കിടയിൽ ഈ മനോഭാവം കൂടുതൽ ശക്തമാവുന്നത് അവയിലെ മതവിഭാഗ സ്വാധീനം കൊണ്ടുതന്നെയാണ്. ഉയർന്ന സാമ്പത്തിക നിലയുള്ളവരിൽ വിജാതീയ-ഇതര മത വിഭാഗങ്ങളോടുള്ള എതിർപ്പ് പ്രായേണ കുറവാണെന്നു കാണുന്നു.

**മതവും രാഷ്ട്രീയാഭിമുഖ്യവും-അഭിപ്രായങ്ങളിലെ സ്വാധീനം**

സാമൂഹ്യ രാഷ്ട്രീയ കാര്യങ്ങളുടേയും ലോക വീക്ഷണത്തിന്റെയും കാര്യത്തിൽ ഒരു പൗരന്റെ അഭിപ്രായ സമീപനങ്ങളെ മതവും രാഷ്ട്രീയവും ഏതളവിൽ സ്വാധീനിക്കുന്നു? ഏറെ ശ്രദ്ധയാകർഷിച്ച ചില പ്രശ്നങ്ങളിൽ ജനങ്ങളുടെ പ്രതികരണങ്ങളെ സ്വാധീനിക്കുന്നത് മതവും ചിലപ്പോഴെല്ലാം രാഷ്ട്രീയവുമാണെന്നത് നമുക്ക് അനുഭവമുണ്ട്. എന്നാൽ മത - രാഷ്ടീയ പരിഗണനകൾക്ക് അതീതമായി പ്രശ്നങ്ങളെ സമീപിക്കുന്ന ഒരു പാരമ്പര്യത്തിനും നമ്മുടെ സമൂഹത്തിൽ ശക്തമായ വേരുകളുണ്ട്. ഏറെ ചർച്ച ചെയ്യപ്പെട്ട ഒരു സാർവദേശീയ പ്രശ്നത്തേയും ഒരു ദേശീയ പ്രശ്നത്തേയും ഈ പഠനത്തിൽ ചർച്ചക്കു വിധേയമാക്കുകയുണ്ടായി. ബാബരി മസ്ജിദ് തകർത്തതിലും ഇറാഖ് അധിനിവേശത്തിലുമുള്ള പ്രതികരണങ്ങൾ വിശകലനം ചെയ്യുമ്പോൾ തെളിഞ്ഞുവന്ന പ്രത്യേകതകളും വൈരുധ്യങ്ങളും സമാനതകളും ഈ സ്വാധീനങ്ങളെ പ്രതിഫലിപ്പിക്കുന്നു (പട്ടിക 3).

ബാബരിമസ്ജിദ് തകർത്തത് അംഗീകരിക്കുന്നവർ വളരെ കുറവാണെങ്കിലും സാമ്പത്തികനില ഉയരുംതോറും അംഗീകാരം നേരിയ തോതിൽ വർദ്ധിക്കുന്നതായി കാണാം. ഹിന്ദുമതത്തിൽ ഉൾപ്പെട്ടവരിൽ പോലും 8.1 ശതമാനം മാത്രമേ ഈ പ്രവൃത്തിയെ ശരിയായി കരുതുന്നുള്ളൂ. ബി.ജെ.പി.ക്ക് വോട്ടു ചെയ്തവരിൽ 30.7 ശതമാനം ബാബരി പള്ളി തകർത്തത് ശരിയായ നടപടിയായി കരുതുന്നു.

അമേരിക്കയുടെ ഇറാഖ് അധിനിവേശകാര്യത്തിൽ കേരളത്തിലെ ജനങ്ങൾ ശക്തമായ എതിർ നിലപാടെടുക്കുന്നുണ്ട് (84.4%). സാമ്രാജ്യത്വ വിരോധത്തിന്റെ പാരമ്പര്യം

| പട്ടിക-3<br>മതവും രാഷ്ട്രീയ ആഭിമുഖ്യവും ശക്തമായി സ്വാധീനിക്കുന്ന അഭിപ്രായങ്ങൾ | | | | |
|---|---|---|---|---|
| വിഭാഗം | ബാബറി മസ്ജിദ് തകർത്തതിന് അംഗീകാരം | ഇറാഖ് അധിനിവേശത്തിന് എതിര് | ഇഷ്ടപ്പെടാത്ത രാജ്യം അമേരിക്ക | പാക്കിസ്ഥാൻ ഏറ്റവും ഇഷ്ടമില്ലാത്ത രാജ്യം |
| ആകെ | 5.3 | 84.4 | 48.3 | 28.9 |
| **സാമ്പത്തിക വിഭാഗം** | | | | |
| I | 4.4 | 74.3 | 51.6 | 32.9 |
| II | 5.4 | 83.2 | 51.9 | 30.0 |
| III | 5.3 | 86.7 | 46.3 | 29.1 |
| IV | 6.2 | 90.6 | 39.7 | 24.4 |
| **മതം** | | | | |
| ഹിന്ദു | 8.1 | 83.0 | 44.3 | 34.7 |
| മുസ്ലിം | 1.5 | 92.6 | 79.3 | 5.6 |
| ക്രിസ്ത്യൻ | 1.0 | 80.1 | 24.4 | 38.7 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | |
| എൽ.ഡി.ഫ് | 3.5 | 87.2 | 54.7 | 25.3 |
| യു.ഡി.എഫ് | 4.3 | 84.7 | 46.3 | 30.5 |
| ബി.ജെ.പി | 30.7 | 82.7 | 31.0 | 44.0 |

സമൂഹത്തിൽ അന്യം നിന്നിട്ടില്ലെന്നു തന്നെയാണിതുപറയുന്നത്. നിലപാടുകളിൽ ചെറിയ ചില വ്യത്യാസങ്ങൾ കാണാമെങ്കിലും ഈ എതിർപ്പ് മത-സാമ്പത്തിക-രാഷ്ട്രീയഭേദങ്ങളെയെല്ലാം അതിലംഘിക്കുന്ന തരത്തിൽ ശക്തമാണ്. സാമ്പത്തിക നിലയിൽ ഉയർന്ന വിഭാഗത്തിനും ഇക്കാര്യത്തിൽ ഉയർന്ന തോതിലുള്ള എതിർ നിലപാടാണുള്ളതെന്ന് (90.6%) അഭിപ്രായങ്ങൾ സൂചിപ്പിക്കുന്നു. സാമ്പത്തികമായി ഏറ്റവും താഴ്ന്ന വിഭാഗത്തിലാണ് ഈ എതിർനിലപാടിൽ അല്പം ശക്തി കുറവുള്ളത്. മാധ്യമങ്ങളിലൂടെയും അല്ലാതെയുമുള്ള വിവര ലഭ്യതയുടെയും വിവിധ സംഘടനകൾ നടത്തിയ കാമ്പയിൻ പ്രവർത്തനങ്ങളുടെയും സ്വാധീനം എത്താത്ത തരത്തിലുള്ള ജീവിത സാഹചര്യമാകാം ഈ വ്യത്യാസത്തിനു കാരണം.

മുസ്ലീങ്ങളിൽ 92.6% ഇറാഖ് അധിനിവേശത്തെ അംഗീകരിക്കാത്തവരാണ്. ക്രിസ്ത്യൻ വിഭാഗത്തിൽ ഇത് 80.1 ശതമാനമേയുള്ളൂ. ബി.ജെ.പി. അനുഭാവമുള്ളവരിലും 82.7% അധിനിവേശത്തിനെതിരായ അഭിപ്രായം പ്രകടിപ്പിച്ചവരാണ്.

വിവിധ വിഭാഗം ജനങ്ങൾ തങ്ങൾക്ക് തീരെ ഇഷ്ടമില്ലാത്ത രാജ്യം ഏതാണെന്നതിനു നല്കിയ പ്രതികരണങ്ങൾ മത-രാഷ്ട്രീയ വ്യത്യാസമനുസരിച്ച് ശക്തമായ ഏറ്റക്കുറച്ചിലുകൾ പ്രകടമാക്കുന്നു. 48.3% പേർ അമേരിക്കയെ ഇഷ്ടമില്ലാത്ത രാജ്യമായി കാണുമ്പോൾ 28.9% പേർ പാക്കിസ്ഥാനെയാണ് അങ്ങനെകാണുന്നത്. സാമ്പത്തികമായി താഴ്ന്ന വിഭാഗങ്ങളെ അപേക്ഷിച്ച് ഉയർന്ന വിഭാഗങ്ങളിൽ അമേരിക്കയോടുള്ള അനിഷ്ടം കുറവാണ്. മുസ്ലീം ജനവിഭാഗമാണ് അമേരിക്കയെ ഇഷ്ടപ്പെടാത്തവരിൽ

ഏറ്റവും മുമ്പിൽ ( 79.3%). പാക്കിസ്ഥാനെ ഇഷ്ടപ്പെടാത്തവർ ഏറ്റവും കുറവുള്ളത് മുസ്ലീങ്ങളിൽതന്നെ (5.6%)

യു.ഡി.എഫ്. ആഭിമുഖ്യമുള്ളവരെ അപേക്ഷിച്ച് അമേരിക്കയെ ഇഷ്ടപ്പെടാത്തവർ കൂടുതലുള്ളത് ഇടതുപക്ഷക്കാരിലാണ്. ബി.ജെ.പി. ആഭിമുഖ്യമുള്ളവരിൽ അമേരിക്കയോടുള്ള അനിഷ്ടം വളരെ കുറവാണ്. 31% മാത്രം. പാക്കിസ്ഥാനോടുള്ള അനിഷ്ടം പ്രബലമായുള്ളതും ഇവർക്കുതന്നെ (44%). അമേരിക്കയെ ഇഷ്ടമില്ലാത്തവർ ഏറ്റവും കുറവുള്ളത് ക്രിസ്ത്യൻ വിഭാഗത്തിലാണ് (24.4%).

ഈ രാജ്യങ്ങളുടെ കാര്യത്തിൽ നമ്മുടെ നാട്ടിലെ വ്യത്യസ്ത ജനവിഭാഗങ്ങളുടെ സമീപനത്തിന് ചരിത്രപരമായ കാരണങ്ങളുണ്ട്. മതവിശ്വാസവുമായി ബന്ധപ്പെട്ട കാഴ്ചപ്പാടുകൾ ഈ അഭിപ്രായങ്ങളിൽ പ്രബലമായ സ്വാധീനം ചെലുത്തുന്നുണ്ടെന്നും കാണാം.

**അഭിപ്രായ രൂപീകരണത്തിൽ വർത്തമാനപത്രങ്ങളുടെ സ്വാധീനം**

സമൂഹത്തിൽ അഭിപ്രായങ്ങളും ധാരണകളും രൂപപ്പെടുത്തുന്നതിൽ മാധ്യമ സ്വാധീനം വർദ്ധിച്ചുവരുന്നുണ്ട്. അഭിപ്രായ നിർമ്മാതാക്കൾ സമൂഹത്തിലെ ഉയർന്ന വിഭാഗങ്ങളിലുള്ളവരാണ്. ഈ വിഭാഗങ്ങളിൽ മാധ്യമ സ്വാധീനവും മാധ്യമങ്ങളിൽ അവരുടെ സ്വാധീനവും ശക്തമാണ്. മുൻകാലങ്ങളിൽ പ്രസ്ഥാനങ്ങളും നേതാക്കളുമാണ് ജനങ്ങൾക്കിടയിൽ അഭിപ്രായ രൂപീകരണത്തിൽ കാര്യമായ സ്വാധീനം ചെലുത്തുന്നതെങ്കിൽ വലിയൊരളവിൽ ഇന്ന് മാധ്യമങ്ങൾ ആ സ്ഥാനത്തേക്ക് വന്നിട്ടുണ്ട്. ദൃശ്യമാധ്യമങ്ങളെ അപേക്ഷിച്ച് കൃത്യമായ ചേരിതിരിവോടെ നിലപാടെടുക്കുന്ന പാരമ്പര്യമുള്ളവയാണ് കേരളത്തിലെ പത്രങ്ങൾ. ഇടതുപക്ഷത്തിന്റെ നിലപാടുകൾ പ്രതിഫലിക്കുന്ന ഒരു പത്രം മാത്രമേയുള്ളൂ. പരമ്പരാഗതമായി വലതുപക്ഷ അനുകൂല സമീപനമെടുക്കുന്ന പത്രങ്ങളുടെ വായനാസമൂഹം വിപുലമാണ്. കേരളത്തിലെ മാധ്യമരംഗം സജീവമാണ്. ആരോഗ്യകരമായ ചർച്ചകളും മികച്ച അന്വേഷണങ്ങളുമുണ്ടാവുന്നുണ്ട്. എന്നാൽ പത്ര-ദൃശ്യ മാധ്യമമേഖലയിലെ സ്ഥാപനങ്ങളുടെ പെരുപ്പവും തമ്മിലുള്ള മത്സരവും കാരണം വ്യത്യസ്തമായ പ്രവണതകളും ധാരാളമായി പ്രകടമാകുന്നുണ്ട്.

രാഷ്ട്രീയചായ്വും സാമൂഹ്യ-സാമ്പത്തിക നിലയും അഭിപ്രായങ്ങളിൽ പ്രതിഫലിക്കുന്നുണ്ട്. ഇവയുമായി പത്രങ്ങൾക്കുള്ള ബന്ധവും പഠനാർഹമാണ്. ഈ പരസ്പര സ്വാധീനം തിരിച്ചറിയാൻ കഴിയുന്ന നാലു ചോദ്യങ്ങളുടെ ഉത്തരങ്ങളാണ് താഴെ പറയുന്ന വിശകലനത്തിൽ ഉൾപ്പെടുത്തിയിരിക്കുന്നത്.

ജനകീയാസൂത്രണത്തിൽ സാധാരണ വികസന പദ്ധതികളെ അപേക്ഷിച്ച് അഴിമതി കൂടുതലുണ്ടോ? ബന്ദ്, ഹർത്താൽ എന്നിവ പൂർണ്ണമായും ഉപേക്ഷിക്കപ്പെടേണ്ടതാണോ? സ്വാശ്രയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ അനിവാര്യതയാണോ? നേരിട്ടുള്ള വിദേശ മുതൽമുടക്ക് ഗുണകരമാണോ? എന്നീ ചോദ്യങ്ങളോടുള്ള പ്രതികരണമാണ് പരിശോധിക്കുന്നത് (പട്ടിക 4).

ജനകീയാസൂത്രണത്തിൽ അഴിമതി കൂടുതലാണെന്നു പറയുന്നവർ 17.4% മാത്രമാണ്. വോട്ടിങ് ചായ്വനുസരിച്ച് യു.ഡി.എഫ്, ബി.ജെ.പി. നിലപാടുകാരും സാമ്പത്തിക നിലയനുസരിച്ച് ഉയർന്ന സാമ്പത്തിക വിഭാഗങ്ങളും മറ്റുള്ളവരെ അപേക്ഷിച്ച് അഴിമതി കൂടുതലാണെന്ന അഭിപ്രായക്കാരാണ്. ബന്ദിനോടും ഹർത്താലിനോടുമുള്ള

**പട്ടിക-4**
**അഭിപ്രായ രൂപീകരണത്തിൽ വർത്തമാനപത്രങ്ങളുടെ സ്വാധീനം**

| വിഭാഗം | ജനകീയാസൂത്രണ ത്തിൽ അഴിമതി കൂടു തലാണ് | ബന്ദ് / ഹർത്താൽ എതിര് | സ്വാശ്രയ വിദ്യാല യങ്ങൾ അനിവാര്യ മാണ് | നേരിട്ടുള്ള വിദേശ മൂലധനം ഗുണകര മാണ് |
|---|---|---|---|---|
| ആകെ | 17.4 | 63.1 | 12.7 | 20.4 |
| **വാങ്ങുന്ന പത്രത്തിന്റെ അടിസ്ഥാനത്തിൽ** | | | | |
| ഇടതുപക്ഷ പത്രം | 9.3 | 35.9 | 8.7 | 13.6 |
| വലതുപക്ഷ പത്രം | 22.8 | 74.7 | 20.8 | 26.4 |
| മറ്റു പത്രങ്ങൾ | 16.0 | 62.9 | 7.9 | 19.7 |
| പത്രം വാങ്ങാത്തവർ | 17.9 | 63.9 | 16.5 | 19.9 |
| **രാഷ്ട്രീയാഭിമുഖ്യം** | | | | |
| എൽ.ഡി.ഫ് | 14.1 | 52.0 | 8.5 | 17.1 |
| യു.ഡി.എഫ് | 21.8 | 72.7 | 17.3 | 24.8 |
| ബി.ജെ.പി | 22.9 | 73.6 | 17.6 | 22.6 |
| **സാമ്പത്തിക വിഭാഗം** | | | | |
| I | 12.4 | 64.3 | 5.6 | 18.3 |
| II | 16.1 | 62.5 | 8.4 | 19.9 |
| III | 19.5 | 63.1 | 15.0 | 21.0 |
| IV | 19.2 | 65.1 | 26.3 | 22.8 |

സമീപനത്തിൽ എൽ.ഡി.എഫ്, യു.ഡി.എഫ്, ബി.ജെ.പി സമീപനങ്ങൾ തമ്മിൽ വലിയ അന്തരമുണ്ട്. എന്നാൽ സാമ്പത്തിക നിലയനുസരിച്ച് പരമ ദരിദ്രർ മുതൽ ഉയർന്ന ഇടത്തരക്കാർ വരെയുള്ള നാലു വിഭാഗങ്ങളിലും ബന്ദ് – ഹർത്താൽ എന്നിവയെ അനുകൂലിക്കാത്തവരുടെ ശതമാനം ഏറെക്കുറെ ഒന്നു തന്നെയാണ്. (യഥാക്രമം 64.3%, 62.5%, 63.1%, 65.1 % എന്നിങ്ങനെ). സാമ്പത്തികമായ കടുത്ത അസമത്വത്തിലും ഈ വിഭാഗങ്ങൾ തമ്മിൽ ഇക്കാര്യത്തിലുള്ള അഭിപ്രായസാമ്യം വിസ്മയകരമാണ്.

സ്വാശ്രയ സ്ഥാപനങ്ങൾ അനിവാര്യമാണെന്നു കരുതുന്നവർ സമൂഹത്തിൽ ഒരു ചെറു ന്യൂനപക്ഷം മാത്രമാണ് (12.7%). എൽ.ഡി.എഫിനു വോട്ടുചെയ്തവരിൽ 8.5% മാത്രമാണ് ഇങ്ങനെ ചിന്തിക്കുന്നത്. യു.ഡി.എഫിനും ബി.ജെ.പിക്കും വോട്ടു ചെയ്തവരിൽ 17% വീതവും. സാമ്പത്തിക വിഭാഗം തിരിച്ചു പരിശോധിക്കുമ്പോൾ സാമ്പത്തിക നില ഉയരുംതോറും സ്വാശ്രയ സ്ഥാപനങ്ങളോടുള്ള പ്രിയം വർധിച്ചു വരുന്നതുകാണാം. (വിഭാഗം-1 5.6%- വിഭാഗം 4- 26.3%) പണം കൊടുത്തു വിദ്യാഭ്യാസം വാങ്ങാനുള്ള ശേഷിയുടെ സൂചനയാണ് ഈ പ്രതികരണ വ്യത്യാസത്തിനു കാരണമെന്നൂഹിച്ചാലും ഉയർന്ന സാമ്പത്തിക വിഭാഗങ്ങളിൽപോലും നാലിലൊന്നു കുടുംബങ്ങൾ മാത്രമേ സ്വാശ്രയ സ്ഥാപനങ്ങളെ അനുകൂലിക്കുന്നുള്ളൂ എന്നു കാണാം.

വിദേശ മൂലധനം (ഗൾഫ് വരുമാനമല്ല എന്ന് പ്രത്യേകം വിശദീകരിച്ചിരുന്നു.) വരുന്നത് ഗുണകരമാണെന്ന് കരുതുന്നവർ 20.4 ശതമാനമുണ്ട്. രാഷ്ട്രീയ ചായ്‌വിന്റെയും

സാമ്പത്തിക നിലവാരത്തിന്റെയും അടിസ്ഥാനത്തിലുള്ള വ്യത്യാസങ്ങൾ ഇവിടെയും പ്രകടമാണ്.

ഈ നാലു കാര്യങ്ങളിലും പത്രവരിയുടെ അടിസ്ഥാനത്തിലുള്ള പ്രതികരണം പ്രത്യേക ശ്രദ്ധയാകർഷിക്കുന്നു. വലതുപക്ഷ വീക്ഷണമുള്ള പത്രങ്ങളുടെ പ്രതികരണം എല്ലാത്തിലും ഉയർന്നു നിൽക്കുന്നു. ഇടതുപക്ഷ പത്രവരിക്കാരുടെ ഇരട്ടിയലധികമാണ് ഇവരുടെ പ്രതികരണത്തിന്റെ തോത്. സമൂഹത്തിൽ പൊതുവെയുള്ള അഭിപ്രായത്തേക്കാൾ ഉയർന്ന തോതിൽ അഭിപ്രായങ്ങളെ സ്വാധീനിക്കാൻ ഈ പത്രങ്ങൾക്ക് സാധിക്കുന്നു എന്നതിന്റെ സൂചനയാണ് ഈ നാലു കാര്യങ്ങളിലുമുള്ള പത്രവരിക്കാരുടെ അഭിപ്രായങ്ങളുടെ വിശകലനം വ്യക്തമാക്കുന്നത്.

**പൊതു സംവിധാനങ്ങളെക്കുറിച്ചുള്ള അഭിപ്രായം**

ഒരു പരിഷ്കൃത സമൂഹത്തിലെ ജനജീവിതവുമായി ബന്ധപ്പെട്ട ഏറ്റവും പ്രധാനപ്പെട്ട സൂചകങ്ങളിലൊന്ന് അവിടുത്തെ പൊതു സംവിധാനങ്ങളുടെ ഗുണനിലവാരമാണ്. ആശുപത്രി, സ്കൂൾ എന്നിവയുടെ കാര്യത്തിൽ അനുഭവപ്പെടുന്ന പൊതു പ്രശ്നങ്ങളുടെ തുടർച്ച തന്നെയാണ് മറ്റു സാമൂഹ്യ സേവന സ്ഥാപനങ്ങളിലും അനുഭവപ്പെടുന്നത്. ഈ സ്ഥാപനങ്ങളെ സമീപിക്കുന്ന പൊതുജനങ്ങളുടെ വിലയിരുത്തലുകൾക്ക് വലിയ ഐകരൂപ്യമുണ്ട്. അതിൽതന്നെ വർഗ്ഗവ്യത്യാസം അഥവാ സാമ്പത്തിക നിലവാരം സമീപനങ്ങളെ സ്വാധീനിക്കുന്നുണ്ടെന്നും കാണാം.

സ്വന്തം അനുഭവത്തിന്റെ അടിസ്ഥാനത്തിൽ കാര്യങ്ങൾ നടക്കാൻ പ്രയാസമുള്ള ഓഫീസുകളും എളുപ്പമുള്ള സർവ്വീസുകളും ഏവ എന്ന അന്വേഷണത്തിനു ലഭിച്ച പ്രതികരണങ്ങൾ താഴെ ക്രോഡീകരിച്ചിരിക്കുന്നു (പട്ടിക 5).

കാര്യങ്ങൾ നടന്നു കിട്ടുന്നതിൽ ഏറ്റവും കുറച്ച് പ്രയാസം അനുഭവപ്പെടുന്നത് തദ്ദേശ ഗവൺമെന്റ് ഓഫീസുകളിലും, കൃഷിഭവനുകളിലുമാണ്. വൈദ്യുതി, ജലവിതരണം, രജിസ്ട്രേഷൻ എന്നിവയുടെ കാര്യത്തിൽ കാര്യങ്ങൾ നടക്കാൻ പ്രയാസം കൂടുതലാണെന്ന് എല്ലാവിഭാഗത്തിലുമുൾപ്പെടുന്നവർ പറയുന്നു.

**പട്ടിക-5**
**കാര്യങ്ങൾ നടക്കാൻ പ്രയാസമുള്ള ഓഫീസുകൾ**

| | സാമ്പത്തിക വിഭാഗമനുസരിച്ച് | | | | |
|---|---|---|---|---|---|
| ഓഫീസ് | I | II | III | IV | എല്ലാം |
| വില്ലേജ് ഓഫീസ് | 60.9 | 64.9 | 64.2 | 64.9 | 64.2 |
| പഞ്ചായത്ത് / മുനിസിപ്പാലിറ്റി / കോർപ്പറേഷൻ | 53.0 | 50.2 | 50.6 | 53.0 | 51.1 |
| കൃഷിഭവൻ | 59.4 | 51.8 | 48.0 | 48.1 | 50.9 |
| ഇലക്ട്രിസിറ്റി | 67.2 | 63.9 | 64.0 | 64.9 | 64.6 |
| ജലവിതരണം | 75.3 | 68.1 | 63.7 | 64.2 | 66.7 |
| രജിസ്ട്രേഷൻ | 67.0 | 64.0 | 63.8 | 63.7 | 64.4 |
| പോലീസ് | 78.5 | 75.6 | 73.5 | 75.6 | 75.0 |
| കോടതി | 78.8 | 74.3 | 73.3 | 70.8 | 74.0 |

| ഓഫീസ് | സാമ്പത്തിക വിഭാഗമനുസരിച്ച് | | | | |
|---|---|---|---|---|---|
| | I | II | III | IV | എല്ലാം |
| കേന്ദ്ര സർക്കാർ ഓഫീസ് | 18.0 | 22.3 | 31.7 | 42.2 | 28.1 |
| സംസ്ഥാനസർക്കാർ ഓഫീസ് | 11.0 | 10.6 | 9.1 | 6.0 | 9.6 |
| പ്രാദേശിക ഗവൺമെന്റ് | 34.7 | 34.2 | 28.5 | 20.0 | 29.9 |
| ഒന്നിലുമില്ല | 35.6 | 31.2 | 28.9 | 29.8 | 30.7 |

പട്ടിക-6
കാര്യങ്ങൾ നന്നായി നടക്കുന്നത് ഏതുവിഭാഗം ഓഫീസിൽ

കാര്യങ്ങൾ നടക്കാൻ ഏറ്റവും പ്രയാസമുള്ള വകുപ്പുകൾ പോലീസും(75%) കോടതി (74%) യുമാണ്. സാമ്പത്തിക ഭേദമന്യേ ഇക്കാര്യത്തിൽ ഏകാഭിപ്രായമാണ്. പോലീസുകാരും കോടതിജീവനക്കാരുമെല്ലാം ഉൾപ്പടുന്ന സാമ്പത്തിക വിഭാഗം 3-ൽ ഇക്കാര്യത്തിൽ നേരിയകുറവ് അനുഭവപ്പെടുമ്പോൾ (73%) പരമ ദരിദ്ര വിഭാഗങ്ങൾക്ക് ഏറ്റവും പ്രയാസം പോലീസും കോടതിയും തന്നെ. കാര്യങ്ങൾ നന്നായി നടക്കുന്നത് ഏതു വിഭാഗം ഓഫീസിലാണ്? ജനങ്ങളുടെ അനുഭവത്തിന്റെ അടിസ്ഥാനത്തിലുള്ള പ്രതികരണങ്ങൾ പ്രസക്തമായ ചില പൊതുവിവരങ്ങൾ നൽകുന്നു (പട്ടിക 6).

പ്രാദേശിക ഗവൺമെന്റുകളിലും കേന്ദ്രഗവൺമെന്റ് സ്ഥാപനങ്ങളിലുമാണ് ഭേദപ്പെട്ട നിലയിൽ കാര്യങ്ങൾ നടക്കുന്നതായി ജനങ്ങൾ കാണുന്നത്. പരമ ദരിദ്ര, ദരിദ്രവിഭാഗങ്ങൾക്ക് കാര്യങ്ങൾ നന്നായി നടക്കുന്നതായി അനുഭവപ്പെടുന്നത് പഞ്ചായത്ത്/മുനിസിപ്പാലിറ്റി തുടങ്ങിയ പ്രാദേശിക സർക്കാറുകളിലാണ്. വരുമാനം ഏറ്റവും ഉയർന്ന സാമ്പത്തിക വിഭാഗം 4 ലുള്ളവർ നന്നായി കാര്യങ്ങൾ നടക്കുന്ന ഓഫീസുകളായി കാണുന്നത് കേന്ദ്രസർക്കാർ സ്ഥാപനങ്ങളെയാണ് (42.2%). സംസ്ഥാന സർക്കാർ സ്ഥാപനങ്ങളെ നല്ലതായി കാണുന്ന ചെറു ന്യൂനപക്ഷം (6%) മാത്രമേ ഇക്കൂട്ടരിലുള്ളൂ.

അധികാര വികേന്ദ്രീകരണവും അതിന്റെ ഭാഗമായ ഉദ്യോഗസ്ഥ പുനർവ്യന്യാസവും ഇപ്പോഴും കടുത്ത പ്രതിസന്ധികളിലാണ്. ഈ പരിമിതികൾക്കിടയിലും തദ്ദേശ സർക്കാർ ഓഫീസുകൾ ജനങ്ങൾക്ക്, പ്രത്യേകിച്ച് ദരിദ്രവിഭാഗങ്ങൾക്ക് മെച്ചപ്പെട്ടതായി തോന്നുന്നുവെങ്കിൽ അവ ഇനിയും മെച്ചപ്പെടുത്തേണ്ടത് സാമൂഹ്യനീതിയുടെ ഭാഗമായി കാണണം. സംസ്ഥാന സർക്കാർ ഓഫീസുകൾ എല്ലാ വിഭാഗങ്ങൾക്കും ഒരു പോലെ അപ്രിയമാകാനുള്ള കാരണമന്വേഷിക്കുകയും വേണം. ബഹുഭൂരിപക്ഷം സർക്കാർ ജീവനക്കാർ ഉൾപ്പെടുന്ന III-ാം വിഭാഗത്തിൽപോലും 9 %പേർ മാത്രമേ കാര്യങ്ങൾ നന്നായി നടക്കുന്ന കേന്ദ്രങ്ങളായി സംസ്ഥാന സർക്കാർ ഓഫീസുകളെ കാണുന്നുള്ളൂ. സേവനമേഖല സ്വകാര്യവത്ക്കരിക്കപ്പെടുകയും സർക്കാർ നിഷ്ക്രമിക്കാൻ നിർബന്ധിക്കപ്പെടുകയും ചെയ്യുന്ന സാഹചര്യത്തിൽ സംസ്ഥാന സർക്കാർ സ്ഥാപനങ്ങളെ മെച്ചപ്പെടുത്താനും ജനപ്രിയമാക്കാനും അടിയന്തിര ശ്രമങ്ങളുണ്ടായില്ലെങ്കിൽ ജീവനക്കാർക്ക് അവരുടെ പോരാട്ടങ്ങളിൽ ജനപിന്തുണ ലഭിക്കാതെ വരും. ഭരണ പരിഷ്ക്കാര കമ്മീഷൻ റിപ്പോർട്ടുകൾ നടപ്പാകാതിരിക്കുകയും ജനോപകാര

പ്രദമല്ലാത്ത ഭരണനവീകരണ പരിപാടികൾ മുന്നേറുകയും ചെയ്യുമ്പോൾ നാമാവശേഷമാകുന്നത് സിവിൽസർവ്വീസ് തന്നെയാണ്.

**കൈക്കൂലിയുടെ വ്യാപ്തി**

നമ്മുടെ നാട്ടിൽ നിലവിലുള്ള സാമൂഹ്യ വ്യവസ്ഥയുടെ കൂടെപ്പിറപ്പാണ് അഴിമതി. ദേശീയ തലത്തിൽ നടക്കുന്ന വൻ അഴിമതികൾ-ബാങ്ക് വായ്പ്പാതട്ടിപ്പുകൾ,ഓഹരിതട്ടിപ്പുകൾ ,യുദ്ധോപകരണകരാറുകൾ,എന്നിവയെല്ലാം കുംഭകോണങ്ങൾ എന്നറിയപ്പെടുന്നവയും മിക്കപ്പോഴും വൻ രാഷ്ട്രീയ പിന്തുണയോടെ നടക്കുന്നവയുമാണ്. വനം,ചന്ദനം, റിയൽ എസ്റ്റേറ്റ്, വിദ്യാഭ്യാസം, ആരോഗ്യം, ആത്മീയം തുടങ്ങിയ മേഖലകളിലെല്ലാം മാഫിയാസ്വഭാവമാർജിക്കുന്ന അഴിമതി സംസ്കാരം വ്യാപിക്കുന്നത് കേരളത്തിൽ എറ്റവും വലിയ ഭീഷണിയായി മാറിയിട്ടുണ്ട്. സാധാരണ ജനങ്ങളെ സംബന്ധിച്ചിടത്തോളം ഇവയെല്ലാം റിപ്പോർട്ട് ചെയ്യപ്പെട്ട് അറിയുന്ന സംഭവങ്ങളാണ്. അഴിമതി സാധാരണ ജനങ്ങൾക്ക് പ്രത്യക്ഷത്തിൽ അനുഭവപ്പെടുന്നത് കൈക്കൂലിയുടെ രൂപത്തിലാണ്. സർക്കാർ സേവനങ്ങളുമായി ബന്ധപ്പെട്ട കൈകൂലിയാണ് ഇതിൽ ഭൂരിഭാഗവും.

കൈക്കൂലിയെ കുറിച്ചുള്ള അന്വേഷണത്തിൽ കണ്ടെത്തിയത് കാര്യം നടക്കാൻ കൈക്കൂലി നല്കാൻ തയ്യാറാണെന്ന് പറയുന്നവരുടെ എണ്ണം അത്ര കുറവല്ല എന്നാണ്. പഠനത്തിൽ ഉൾപ്പെട്ട നാലിലൊന്നു കുടുംബങ്ങളിൽ (25.9%) ഏതെങ്കിലും കാര്യത്തിന് കഴിഞ്ഞ ഒരുവർഷത്തിനുള്ളിൽ കൈക്കൂലി കൊടുത്തിട്ടുള്ള അനുഭവമുണ്ട് ( പട്ടിക-7).

കൈക്കൂലി നല്കുന്നവരുടെ ശതമാനം സാമ്പത്തികനില ഉയരുന്നതിന് അനുക്രമമായി ഉയരുന്നുണ്ട്. പരമദരിദ്രവിഭാഗത്തിൽ ഇത് 16.1 ശതമാനമാണ്. ഉയർന്ന ഇടത്ത

**പട്ടിക 7**
**കഴിഞ്ഞ ഒരു വർഷത്തിനുള്ളിൽ കൈക്കൂലി നൽകിയത്**

| സാമ്പത്തിക വിഭാഗം | % |
|---|---|
| I | 16.1 |
| II | 22.5 |
| III | 29.8 |
| IV | 33.5 |
| ആകെ | 25.9 |

**പട്ടിക 8**
**കൈക്കൂലിയുടെ കാരണം**

| | |
|---|---|
| സന്തോഷത്തിന് | 9.3 |
| നാട്ടുനടപ്പിനനുസരിച്ച് | 12.8 |
| സ്വമേധയാ | 4.6 |
| ചോദിച്ചുവാങ്ങിയത് | 12.9 |
| നിർബന്ധതിതരായത് | 56.8 |

രക്കാരായ 4 ാം വിഭാഗത്തിൽ അവരുടെ ആവശ്യങ്ങളും വർദ്ധിക്കുന്നതിനാലാകാം ഇത് ഇരട്ടിയായി (33.5%) മാറുന്നുണ്ട്.

സന്തോഷസൂചകമായും നാട്ടുനടപ്പാണെന്നു കരുതിയും ചോദിച്ചു വാങ്ങിയുമെല്ലാം കൈക്കൂലിയുണ്ടെങ്കിലും നല്കിയവരിൽ 56.8% പേരും കൈക്കൂലി നൽകാൻ നിർബന്ധിക്കപ്പെടുകയാണുണ്ടായതെന്ന് പറയുന്നു.

നിയമക്കുരുക്കുകളും ചട്ടങ്ങളുടെ ദുർവ്യാഖ്യാനങ്ങളും ജനങ്ങളുടെ അജ്ഞതയുമെല്ലാം കൈക്കൂലിക്കു കാരണമാകുന്നുണ്ട്. യഥാർത്ഥ ഭരണനവീകരണം ഈ ദിശയിലുള്ള നിയമ പരിഷ്കരണങ്ങൾക്ക് വഴി തുറക്കണം. വിവരാവകാശ നിയമത്തിന്റെ ചുവടു പിടിച്ച് ഒരു വലിയ ബഹുജനപ്രസ്ഥാനത്തിനു തന്നെ രൂപം നൽകേണ്ടതുണ്ട്.

**ജനകീയാസൂത്രണം - ജനങ്ങളുടെ കാഴ്ചപ്പാടിൽ**

1996ൽ ആരംഭിച്ച ജനകീയാസൂത്രണ പ്രസ്ഥാനം തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾക്ക് അധികാരം കൈമാറുന്നതിനും ആസൂത്രണ വികേന്ദ്രീകരണത്തിലൂടെ വികസന പദ്ധതികൾ രൂപപ്പെടുത്തുന്നതിനായി വിപുലമായ ജനകീയ സമ്മർദ്ദമുയർത്തുന്നതിനുമുള്ള രാഷ്ട്രീയ - ഭരണ നടപടിയായിരുന്നു. ഇത്തരമൊരു ഉദ്യമം നേരിടേണ്ടിവരുന്ന എല്ലാ വൈതരണികളും ഭരണ തലത്തിലും രാഷ്ട്രീയതലത്തിലും ഉദ്യോഗസ്ഥതലത്തിലും ഈ പ്രസ്ഥാനം നേരിട്ടു. ചെറിയ കോട്ടങ്ങൾ പെരുപ്പിച്ചുകാണിക്കാൻ ശ്രമമുണ്ടായി. സുതാര്യമായ നടത്തിപ്പുരീതികൾ പല തലങ്ങളിലും അലോസരമുണ്ടാക്കി. പഴയ ചാലുകളിലുള്ള പ്രവർത്തന രീതികൾക്കു തുടർച്ചയായി ഈ പ്രവർത്തനത്തേയും മാറ്റാൻ ശ്രമങ്ങളുണ്ടായി. എന്നാൽ സ്ഥിതിവിവരക്കണക്കുകളെടുത്തു പരിശോധിച്ചാലും പ്രാദേശിക അനുഭവങ്ങളുടെ അടിസ്ഥാനത്തിലും അനന്യമായ നേട്ടങ്ങളാണ് ഈ പ്രസ്ഥാനം സൃഷ്ടിച്ചതെന്നു കാണാം. ഈ പ്രക്രിയയുടെ പോരായ്മകളും പരിമിതികളും പരിഹരിക്കുന്നതിനു പകരം ഈ പ്രക്രിയയെ തന്നെ വഴിതിരിച്ചു വിടുകയും മരവിപ്പിക്കുകയും ചെയ്യുന്ന പ്രവർത്തനമാണ് പിൽക്കാല സർക്കാർ നടപടികളിലുണ്ടായത്.

ജനകീയാസൂത്രണ പ്രസ്ഥാനം ഫലത്തിൽ ഇല്ലാതായി രണ്ടു വർഷം കഴിഞ്ഞാണ് ഈ പഠനം നടന്നത്

വ്യക്തിഗതമായ ആനുകൂല്യങ്ങൾ ലഭിച്ച കുടുംബങ്ങൾ 30.3% വരും. പരമ ദരിദ്രരും (45.7%) ദരിദ്രരുമായ (39%) വിഭാഗങ്ങൾക്കാണ് വ്യക്തിപരമായ ഗുണം ഏറെയുണ്ടായത് (പട്ടിക 9).

സാമ്പത്തികനില ഉയരുന്തോറും വ്യക്തിഗത ആനുകൂല്യങ്ങൾ കുറയുന്നുണ്ട്. വീട്, കക്കൂസ്, തൊഴിലുപകരണങ്ങൾ, ആടുമാടുകൾ എന്നിങ്ങനെയുള്ള വിവിധ വ്യക്തിഗത ആനുകൂല്യങ്ങൾ ഏറെയും ലഭിച്ചത് ദുർബല വിഭാഗങ്ങൾക്കാണെന്ന് ഈ കണക്കുകൾ പറയുന്നു. പട്ടികജാതി കുടുംബങ്ങളിൽ 52.2 ശതമാനത്തിനും പട്ടിക വർഗ്ഗ കുടുംബങ്ങളിൽ 65 ശതമാനത്തിനും വ്യക്തിഗതമായി ജനകീയാസൂത്രണത്തിലൂടെ ഗുണമുണ്ടായതായി പ്രതികരണം ലഭിച്ചു.

അവരവരുടെ പ്രദേശത്ത് ജനകീയാസൂത്രണത്തിലൂടെ നേട്ടമുണ്ടായോ എന്ന ചോദ്യത്തിന് 79.1% പേരും നേട്ടമുണ്ടായതായി പ്രതികരിച്ചു. സ്വന്തം പ്രദേശത്ത് ഏതെങ്കിലും തരത്തിലുള്ള സാമൂഹ്യ ആസ്തി സൃഷ്ടിക്കപ്പെട്ടിട്ടുണ്ടെന്ന 80 ശതമാനത്തോളം

വരുന്ന കുടുംബങ്ങളുടെ പ്രതികരണം ജനകീയാസൂത്രണത്തിനു ലഭിക്കാവുന്ന ഏറ്റവും മികച്ച സാക്ഷ്യപത്രം തന്നെയാണ്. സാമ്പത്തിക നില, രാഷ്ട്രീയം, മതം, ജാതി എന്നിവയിലെ വ്യത്യസ്തതകൾ ഈ പ്രതികരണത്തിന്റെ കാര്യത്തിൽ കാര്യമായി സ്വാധീനിക്കുന്നില്ല. പൊതുവെ എല്ലാ വിഭാഗങ്ങളിലും 75% ത്തിനു മുകളിൽ പേർ ഇക്കാര്യത്തിൽ അനുകൂല അഭിപ്രായം പ്രകടിപ്പിച്ചവരാണ്. ഏറ്റവും ഉയർന്ന സാമ്പത്തിക വിഭാഗത്തിൽ 70.9 ശതമാനവും ബി.ജെ.പി.വോട്ടർമാരിൽ 73.3 ശതമാനവും ജനകീയാസൂത്രണത്തിൽ സാമൂഹ്യ ആസ്തി സൃഷ്ടിക്കപ്പെട്ടു എന്ന് അനുഭവപ്പെട്ടവരാണ്. പട്ടികജാതിക്കാരിലും പട്ടികവർഗ്ഗക്കാരിലും ഇക്കാര്യത്തിലുള്ള അനുകൂല പ്രതികരണം വളരെ ഉയർന്നതാണ് (84.4%, 88.1%).

പതിവു സർക്കാർ പരിപാടികളെ അപേക്ഷിച്ച് ജനകീയാസൂത്രണത്തിൽ അഴിമതി കുറവാണെന്ന് 44.1 ശതമാനം പേർ അഭിപ്രായപ്പെട്ടപ്പോൾ അഴിമതി കൂടുതലാണെന്ന അഭിപ്രായം പ്രകടിപ്പിച്ചവർ 17.4 ശതമാനമാണ്. എൽ.ഡി.എഫ്. ചായ്‌വുള്ളവരിൽ

**പട്ടിക 9**
**ജനകീയാസൂത്രണത്തെക്കുറിച്ചുള്ള അഭിപ്രായം**

| വിഭാഗം | കുടുംബത്തിന് നേട്ടം | പ്രദേശത്തിന് നേട്ടം | സാധാരണ സർക്കാർ പരിപാടികളേക്കാൾ അഴിമതി കുറവ് | സാധാരണ സർക്കാർ പരിപാടികളേക്കാൾ അഴിമതി കൂടുതൽ | മുൻകാലത്തെ പോലെ തുടരണം |
|---|---|---|---|---|---|
| ആകെ | 30.3 | 79.1 | 44.1 | 17.4 | 54.8 |
| **സാമ്പത്തിക വിഭാഗം** | | | | | |
| I | 45.7 | 78.3 | 45.0 | 12.4 | 66.5 |
| II | 39.0 | 83.4 | 46.5 | 16.1 | 63.8 |
| III | 23.7 | 77.8 | 43.5 | 19.5 | 48.2 |
| IV | 11.1 | 70.9 | 37.4 | 19.2 | 39.3 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | |
| എൽ.ഡി.ഫ് | 36.4 | 85.2 | 55.6 | 14.1 | 63.7 |
| യു.ഡി.എഫ് | 28.3 | 76.4 | 37.4 | 21.8 | 51.2 |
| ബി.ജെ.പി | 25.6 | 73.3 | 31.9 | 22.9 | 51.5 |
| **മതം** | | | | | |
| ഹിന്ദു | 34.1 | 80.5 | 46.2 | 17.1 | 59.0 |
| മുസ്ലിം | 25.6 | 77.1 | 41.7 | 14.4 | 46.3 |
| ക്രിസ്ത്യൻ | 24.1 | 77.4 | 40.8 | 21.3 | 52.0 |
| **ജാതി** | | | | | |
| പിന്നോക്കജാതി | 34.3 | 81.6 | 48.5 | 16.9 | 60.1 |
| മുന്നോക്കജാതി | 22.3 | 76.0 | 40.4 | 19.8 | 48.6 |
| പട്ടികജാതി | 52.2 | 84.4 | 50.9 | 14.1 | 73.0 |
| പട്ടിക വർഗ്ഗം | 65.0 | 88.1 | 43.1 | 19.0 | 72.9 |

55.6 % പേർ അഴിമതി കുറവാണെന്ന് അഭിപ്രായപ്പെടുമ്പോൾ യു.ഡി.എഫ്. ചായ്‌വുള്ളവരിൽ 37.4 ശതമാനമാണ് അങ്ങനെ കരുതുന്നവർ.

ജനകീയാസൂത്രണം മുൻകാലത്തെ പോലെ തുടരണമെന്നാണ് 54.8%പേർ ആഗ്രഹിക്കുന്നത്. സാമ്പത്തിക നിലവാരമനുസരിച്ച് ഈ പ്രതികരണം വ്യത്യാസപ്പെടുന്നുണ്ട്. പരമ ദരിദ്രരും ദരിദ്രരുമായ ഒന്നും രണ്ടും സാമ്പത്തിക ഗ്രൂപ്പുകളുടെ പ്രതികരണത്തിന്റെ തോത് (യഥാക്രമം 66.5, 63.8ശതമാനം) മൂന്നും നാലും ഗ്രൂപ്പുകളിൽ ക്രമമായി കുറയുന്നുണ്ട്. എന്നാൽ ബി.ജെ.പി., യു.ഡി.എഫ്. ചായ്‌വുള്ളവരിലും പകുതിയിലേറെപ്പേർ ഈ അഭിപ്രായം പ്രകടിപ്പിച്ചവരാണ്. പട്ടികജാതി, പട്ടികവർഗ്ഗ വിഭാഗങ്ങളിൽ മുക്കാൽ പങ്കും ജനകീയാസൂത്രണം തുടരണമെന്ന് ആഗ്രഹിക്കുന്നു.

ജനകീയാസൂത്രണത്തെക്കുറിച്ച് ഏറെ വിവാദങ്ങളുയരുകയും വാർത്താമാധ്യമങ്ങളിലൂടെ ഏറെ അവമതിക്കപ്പെടുകയും ചെയ്ത കാലഘട്ടത്തിലാണ് ഈ പഠനം നടന്നത് എന്നത് പ്രത്യേകം പരാമർശിക്കേണ്ടതുണ്ട്.

**രാഷ്ട്രീയ പാർട്ടികൾ, ട്രേഡ് യൂണിയൻ, സഹകരണ സംഘം, സ്വയം സഹായ സംഘം എന്നിവയിലെ അംഗത്വം**

ജനങ്ങളുടെ സംഘടിത പ്രവർത്തനങ്ങൾ വഴി സാമൂഹ്യ മാറ്റമുണ്ടായ പ്രദേശമാണ് കേരളം. രാഷ്ട്രീയ പാർട്ടി പ്രവർത്തനങ്ങളും തൊഴിൽ സംഘടനകളുടെ സമരങ്ങളും ജനജീവിതത്തിൽ ശക്തമായ സ്വാധീനം ചെലുത്തിയതിന്റെ ഫലമായി ഭരണ നടപടികൾക്കുള്ള സാമൂഹ്യസമ്മർദ്ദമായും മാറി. കേരളത്തിലെ വിദ്യാഭ്യാസ - ആരോഗ്യ മേഖലകളിലെ നേട്ടങ്ങളുടെ പ്രധാന കാരണമായി സംഘടിത ജനകീയ ഇടപെടലുകൾ വിലയിരുത്തപ്പെടാറുണ്ട്.

രാഷ്ട്രീയ പാർട്ടി പ്രവർത്തന രീതികളിൽ മാറ്റമുണ്ടായിട്ടുണ്ടെങ്കിലും അവ കേരള സമൂഹത്തിലെ ഏറ്റവും ശക്തവും ചലനാത്മകവുമായ സാന്നിദ്ധ്യമാണ്. മുന്നണിയടിസ്ഥാനത്തിലുള്ള പ്രവർത്തനങ്ങളുടെ ഫലമായ സജീവതയും അതിന്റെ പ്രത്യേകതയാണ്. സംഘടിത വ്യവസായങ്ങൾ കുറവായ കേരളത്തിൽ ട്രേഡ് യൂനിയൻ പ്രവർത്തനങ്ങളിലെ പ്രധാന സാന്നിദ്ധ്യം സർവ്വീസ് സംഘടനകളുടേതാണ്. സഹകരണ മേഖലയ്ക്ക്, കേരളത്തിൽ ശക്തമായ വേരുകളുണ്ട്.

പഠനമനുസരിച്ച് രാഷ്ട്രീയ പാർട്ടികളിൽ അംഗത്വമുള്ളവർ 23.3% കുടുംബങ്ങളിലാണ്. ട്രേഡ് യൂനിയൻ സംഘടനകളിലെ അംഗത്വം ഇതിലും കുറവാണ്. എന്നാൽ 62.4% ഏതെങ്കിലും സഹകരണ സംഘത്തിൽ അംഗങ്ങളുള്ള കുടുംബങ്ങളാണ്. താരതമ്യേന പുതിയതും പൊതുവെ സ്ത്രീകളുടേതുമാത്രവുമായ സ്വയം സഹായ സംഘങ്ങൾക്കും ചെറുതല്ലാത്ത സ്വാധീനമുണ്ട്. (പട്ടിക 10)

സാമ്പത്തിക നിലവാരമനുസരിച്ചുള്ള വിഭാഗങ്ങളിൽ 1, 11, 111 ഗ്രൂപ്പുകളിലെ രാഷ്ട്രീയ പാർട്ടി അംഗങ്ങളുടെ ശതമാനം ഏറെക്കുറെ ഒരുപോലെയാണ്. രാഷ്ട്രീയ പാർട്ടി അംഗങ്ങളിൽ ബഹുഭൂരിപക്ഷവും ദരിദ്രരിലും താഴ്ന്ന ഇടത്തരക്കാരിലുമാണ് ഉൾപ്പെടുന്നത്. ഉയർന്ന ഇടത്തരക്കാരിൽ രാഷ്ട്രീയപാർട്ടി അംഗങ്ങൾ താരതമ്യേന കുറവാണ്-16.7%. ഇടതു പക്ഷത്തിനു വോട്ടു ചെയ്തവരിൽ 33.2 % രാഷ്ട്രീയപാർട്ടി അംഗങ്ങളുള്ള കുടുംബങ്ങളിൽ നിന്നാണ്. എന്നാൽ യു.ഡി.എഫിന്റെ കാര്യത്തിൽ ഇത് 20% മാണ്. ട്രേഡ് യൂണിയൻ അംഗത്വത്തിന്റെ തോത് സാമ്പത്തികനില ഉയരുന്നതിന

**പട്ടിക-10**
**രാഷ്ട്രീയപാർട്ടി, ട്രേഡ് യൂണിയൻ, സഹകരണസംഘം, സ്വയംസഹായസംഘം എന്നിവയിലെ അംഗത്വം**

| വിഭാഗം | രാഷ്ട്രീയ പാർട്ടി | ട്രേഡ് യൂണിയൻ | സഹകരണ സംഘം | സ്വയം സഹായസംഘം |
|---|---|---|---|---|
| ആകെ | 23.3 | 16.3 | 62.4 | 38.2 |
| **സാമ്പത്തിക വിഭാഗം** | | | | |
| I | 24.2 | 15.1 | 48.9 | 54.0 |
| II | 24.0 | 14.8 | 60.8 | 50.3 |
| III | 23.7 | 17.1 | 67.7 | 31.1 |
| IV | 16.7 | 20.2 | 66.8 | 9.5 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | |
| എൽ.ഡി.ഫ് | 33.2 | 21.5 | 68.0 | 46.2 |
| യു.ഡി.എഫ് | 20.0 | 12.5 | 60.2 | 33.7 |
| ബി.ജെ.പി | 24.1 | 13.8 | 61.6 | 31.1 |
| **മതം** | | | | |
| ഹിന്ദു | 25.4 | 19.6 | 65.8 | 43.6 |
| മുസ്ലിം | 22.4 | 9.5 | 46.9 | 23.5 |
| ക്രിസ്ത്യൻ | 18.5 | 14.2 | 70.1 | 38.6 |
| **ജാതി** | | | | |
| പിന്നോക്കജാതി | 25.3 | 19.9 | 69.4 | 45.0 |
| മുന്നോക്കജാതി | 20.6 | 17.2 | 65.8 | 29.8 |
| പട്ടികജാതി | 33.5 | 20.7 | 59.0 | 58.5 |
| പട്ടിക വർഗ്ഗം | 42.1 | 11.7 | 50.0 | 78.3 |

നുസരിച്ച് ഉയരുന്നതായാണ് കാണുന്നത്. നാലു സാമ്പത്തിക വിഭാഗങ്ങളിൽ ട്രേഡ് യൂനിയൻ അംഗത്വത്തിന്റെ ശതമാനം കൂടുതലുള്ളത് ഉയർന്ന ഇടത്തരക്കാരുടെ ഗ്രൂപ്പി (IV) ലാണ്. 20.2%. (രാഷ്ട്രീയ പാർട്ടി അംഗത്വത്തിന്റെ കാര്യത്തിൽ ഈ ഗ്രൂപ്പിലാണ് ഏറ്റവും കുറഞ്ഞ ശതമാനം കാണുന്നത്).

രാഷ്ടീയാഭിമുഖ്യമനുസരിച്ച് നോക്കുമ്പോൾ ട്രേഡ് യൂനിയൻ അംഗത്വം കൂടുതലുള്ളത് എൽ.ഡി.എഫിലാണ്.സംഘടിത തൊഴിൽ മേഖലയിൽ മുസ്ലിം വിഭാഗത്തിന്റെ കുറവ് തൊഴിൽ സംഘടനാരംഗത്തും പ്രതിഫലിക്കുന്നു.

62.4% കുടുംബങ്ങളിൽ സഹകരണ സംഘ അംഗങ്ങളുണ്ടെങ്കിലും സഹകരണ മേഖലയുടെ ഗുണം വേണ്ടത്ര ലഭിക്കാത്ത വിഭാഗമാണ് പരമദരിദ്രർ. ഇടത്തരക്കാരുടെ ഇടയിലാണ് വിവിധ സഹകരണസംഘങ്ങളിൽ അംഗത്വം കൂടുതലുള്ളത്. പട്ടികജാതി-പട്ടികവർഗക്കാരാണ് സഹകരണമേഖലയിൽ കുറഞ്ഞ പങ്കാളിത്തമുള്ള വിഭാഗം. അതേ സമയം താരതമ്യേന പുതിയ സംഘടനാരൂപമായ സ്വയംസഹായസംഘങ്ങൾ കൂടുതലായുള്ളത് പട്ടികജാതി-പട്ടികവർഗക്കാർക്കിടയിലാണ്(78.3%). എൻ.ജി.ഒ

കളും മതവിഭാഗങ്ങളും നടത്തുന്ന സംഘങ്ങളാവാം ഇവയിൽ പലതും. ദരിദ്ര വിഭാഗങ്ങളിൽ 50% ത്തിലധികം കുടുംബങ്ങൾക്ക് സ്വയംസഹായസംഘങ്ങളുമായി ബന്ധമുണ്ട്. സഹകരണമേഖലയിലും സ്വയംസഹായസംഘങ്ങളിലും മുസ്ലിംവിഭാഗത്തിന്റെ പങ്കാളിത്തം കുറവാണ്.ഇത് സാമുദായികമായ ചില സംഘടനാരൂപങ്ങൾ പ്രവർത്തിക്കുന്നതുകൊണ്ടാകാമെങ്കിലും പൊതുമണ്ഡലത്തിലെ പ്രവർത്തനത്തിനു പകരംവെക്കാൻ ഇവയ്ക്ക് കഴിയില്ല എന്നു തിരിച്ചറിയേണ്ടതുണ്ട്.

**തൊഴിലുകളും ജനങ്ങൾക്കിടയിലെ അംഗീകാരവും**

വ്യത്യസ്ത ജീവിതമാർഗങ്ങൾ സ്വീകരിച്ചിട്ടുള്ളവർക്ക് സമൂഹത്തിലുള്ള അംഗീകാരം എത്രത്തോളമുണ്ട്? സ്വന്തം അനുഭവത്തിന്റെ അടിസ്ഥാനത്തിൽ സമൂഹത്തിലെ വ്യത്യസ്തതൊഴിലുകളിൽ വ്യാപരിക്കുന്നവരെ ആത്മാർത്ഥതയും സേവനതല്പരതയും മുൻനിർത്തി വിലയിരുത്തിയ പ്രതികരണങ്ങളിൽ ലഭിക്കുന്ന പൊതുസൂചനകൾ പ്രാധാന്യമർഹിക്കുന്നവയാണ്. വളരെ നല്ലത് മുതൽ വളരെ മോശം വരെയുള്ള വിശേഷണങ്ങളിലൂടെ പ്രകടിപ്പിക്കപ്പെട്ട അഭിപ്രായങ്ങളിലൂടെ ഓരോ തൊഴിലിലും ഏർപ്പെട്ടിരിക്കുന്നവർക്ക് ലഭിക്കുന്ന അംഗീകാരം പട്ടിക-11 ൽ നല്കിയിരിക്കുന്നു.

പ്രതികരണങ്ങളിൽ എറ്റവും കൂടുതൽ അംഗീകാരമുള്ളതായി അനുഭവപ്പെട്ടത് അധ്യാപകർക്കാണ് (66.7%). ഇതാകട്ടെ സാമ്പത്തികനിലയനുസരിച്ചുള്ള നാലുവിഭാഗങ്ങൾക്കിടയിലും ഒരേപോലെയാണ്.ഡോക്ടർമാരുടെ അംഗീകാരവും ഉയർന്നതാണ്. ബാങ്ക് ഉദ്യോഗസ്ഥരാണ് താരതമ്യേന അംഗീകാരം കൂടുതലുള്ള മറ്റൊരു വിഭാഗം. അതേ സമയം സർക്കാർ ഉദ്യോഗസ്ഥർ,എഞ്ചിനീയർമാർ,അഭിഭാഷകർ എന്നിവർക്കെല്ലാം കുറഞ്ഞ അംഗീകാരമാണുള്ളത്. ഈ മൂന്നു കൂട്ടരേക്കാൾ സമൂഹത്തിൽ ഉയർന്ന അംഗീകാരമുള്ളത് രാഷ്ട്രീയപ്രവർത്തകനാണ് (26.1%) - പ്രത്യേകിച്ച് ദരിദ്ര വിഭാഗങ്ങൾക്കിടയിൽ (പട്ടിക - 11)

എഞ്ചിനീയർ, ബാങ്ക് ഉദ്യോഗസ്ഥർ എന്നീ വിഭാഗങ്ങൾക്കുള്ള അംഗീകാരം പ്രതികരിച്ചവരുടെ സാമ്പത്തിക നിലവാരമുയരുന്നതിനുസരിച്ച് ക്രമമായി ഉയരുന്നുണ്ട്. ബാങ്ക്

**പട്ടിക-11**
**വ്യത്യസ്ത തൊഴിൽമേഖലയിലുള്ളവർക്കുള്ള അംഗീകാരം**

| സാമ്പത്തിക വിഭാഗമനുസരിച്ച് | സർക്കാർ ഉദ്യോഗസ്ഥർ | ഡോക്ടർ | എഞ്ചിനീയർ | ബാങ്ക് ഉദ്യോഗസ്ഥർ | അധ്യാപകർ | വക്കീൽ | പോലീസ് | രാഷ്ട്രീയ പ്രവർത്തകർ |
|---|---|---|---|---|---|---|---|---|
| I | 21.8 | 51.4 | 15.0 | 32.6 | 64.3 | 15.9 | 11.8 | 31.6 |
| II | 20.8 | 53.0 | 17.6 | 40.5 | 68.4 | 16.5 | 14.0 | 29.4 |
| III | 18.4 | 49.9 | 18.5 | 48.8 | 67.1 | 18.5 | 12.3 | 24.0 |
| IV | 19.0 | 52.5 | 24.3 | 56.6 | 62.0 | 19.4 | 11.6 | 16.5 |
| ആകെ | 19.6 | 51.6 | 18.5 | 44.8 | 66.7 | 17.7 | 12.8 | 26.1 |

ഉദ്യോഗസ്ഥന് പരമദരിദ്രവിഭാഗത്തിൽ (32.6%) നല്ല സാക്ഷ്യപത്രം നല്കുമ്പോൾ ഉയർന്ന ഇടത്തരക്കാരിൽ ഇത് 56.6% വരും. നേർ വിപരീതദിശയിലാണ് രാഷ്ട്രീയക്കാരന്റെ അഭിപ്രായത്തിന്റെ അനുപാതം. ദരിദ്രവിഭാഗത്തിൽ രാഷ്ട്രീയക്കാരന് താര

തമ്യേന ഉയർന്ന അംഗീകാരം (31.6%) പ്രകടമാകുമ്പോൾ ഉയർന്ന മധ്യവർഗ വിഭാഗം കുറഞ്ഞ അംഗീകാരമേ പ്രകടിപ്പിക്കുന്നുള്ളു (16.5%).

ഏറ്റവും ശ്രദ്ധേയമായ നിരീക്ഷണം പോലീസിന്റെ കാര്യത്തിലാണ്. പ്രതികരണങ്ങളിൽ ഏറ്റവും അംഗീകാരം കുറവുള്ളത് പോലീസിനാണ്. ധനിക ദരിദ്ര ഭേദമന്യേ ഏറെക്കുറെ ഒരേ തോതിലുള്ള അംഗീകാരമാണ് പോലീസിനു ലഭിക്കുന്നത്.

ചെയ്യുന്ന തൊഴിലിലുള്ള പ്രത്യേകത, തൊഴിൽ സാഹചര്യം, പരിശീലനം, ജനങ്ങളുടെ പ്രതീക്ഷ എന്നിവയൊക്കെ ഈ വിലയിരുത്തലിൽ പ്രതിഫലിക്കുന്നുണ്ടാവാം. എറ്റവും ഉയർന്ന അംഗീകാരം നൽകുന്ന അധ്യാപനത്തിന് നമ്മുടെ സമൂഹം ഇന്നു നല്കുന്ന പ്രാധാന്യം പ്രത്യേകമായിത്തന്നെ കാണേണ്ടതാണ്. എന്നിട്ടും യോഗ്യതയുള്ളവർ ആ രംഗത്തേക്കു വരുന്നില്ല എന്നു മാത്രമല്ല മികവിനോ പരിശീലനത്തിനോ യാതൊരു പ്രാധാന്യവും നല്കുന്നില്ല.

പരിശീലനത്തിലും സേവനസാഹചര്യത്തിലും സേവന പ്രദാനത്തിലുമെല്ലാം ശക്തമായ മാറ്റങ്ങൾ ഇച്ഛാപൂർവ്വം നടപ്പാക്കേണ്ട മേഖലയാണ് പോലീസിന്റേത്. ഒരു പരിഷ്കൃതസമൂഹത്തിന്റെ പോലീസായി മാറാൻ അടിയന്തിര നടപടികൾ ആവശ്യമുണ്ടെന്നാണ് ഈ പ്രതികരണങ്ങൾ സൂചിപ്പിക്കുന്നത്. സർക്കാർ ജീവനക്കാരുടെ മേഖലയ്ക്കും പൊതുജനങ്ങളുടെ കാഴ്ച്ചപ്പാടിന്റെയും പ്രതീക്ഷയുടെയും അടിസ്ഥാനത്തിലുള്ള നവീകരണം അനിവാര്യമാണ്.

**രാഷ്ട്രീയക്കാർ**

രാഷ്ട്രീയപ്രവർത്തകരെക്കുറിച്ച് നമ്മുടെ സമൂഹത്തിൽ പ്രചരിച്ചിട്ടുള്ള സാമാന്യബോധത്തെകുറിച്ചും അന്വേഷണം നടത്തേണ്ടതുണ്ട്. വളരെ പ്രചാരത്തിലുള്ള പല സാമാന്യവൽക്കരണവും സമൂഹത്തിന്റെ ചില പ്രത്യേകകോണുകളിൽ നിന്നുയരുന്നവയാണ്. അഭിപ്രായസൃഷ്ടാക്കളുടെ സാമൂഹ്യ സാമ്പത്തിക പാശ്ചാത്തലവും മാധ്യമസ്വാധീനവും ഈ കാര്യത്തിൽ പ്രതിഫലിക്കുന്നുണ്ട്.രാഷ്ട്രീയക്കാരനെകുറിച്ചുള്ള അംഗീകാരവും തിരസ്കാരവും (അനംഗീകാരവും) തമ്മിലുള്ള തോത് പ്രത്യേകമായി വിശകലനം ചെയ്യുമ്പോൾ ചില പ്രത്യേകതകൾ തെളിഞ്ഞു വരുന്നു (പട്ടിക-12).

എറ്റവും ഉയർന്ന വരുമാനക്കാർക്കിടയിലുള്ളതിന്റെ നാലിരട്ടിയാണ് എറ്റവും താഴ്ന്ന വരുമാനക്കാർക്കിടയിൽ ഇവർക്കുള്ള അംഗീകാരം.ഹിന്ദുവിഭാഗത്തെ അപേക്ഷിച്ച് ക്രിസ്ത്യൻ വിഭാഗത്തിൽ നേർ പകുതിയാണ് അംഗീകാരത്തിന്റെ തോത്. പട്ടികജാ

**പട്ടിക-12**
**രാഷ്ട്രീയ പ്രവർത്തകനുള്ള അംഗീകാരവും അനംഗീകാരവും തമ്മിലുള്ള അനുപാതം**

| | |
|---|---|
| ആകെ | 1.1 |
| **സാമ്പത്തിക വിഭാഗം** | |
| I | 1.7 |
| II | 1.4 |
| III | 0.9 |
| IV | 0.4 |
| **മതം** | |
| ഹിന്ദു | 1.2 |
| മുസ്ലിം | 1.3 |
| ക്രിസ്ത്യൻ | 0.6 |
| **ജാതി** | |
| പിന്നോക്കജാതി | 1.3 |
| മുന്നോക്കജാതി | 0.8 |
| പട്ടികജാതി | 1.7 |
| പട്ടിക വർഗ്ഗം | 1.1 |
| **രാഷ്ട്രീയ ആഭിമുഖ്യം** | |
| എൽ.ഡി.ഫ് | 1.7 |
| യു.ഡി.എഫ് | 0.8 |
| ബി.ജെ.പി | 1.0 |

തിക്കാരെ അപേക്ഷിച്ച് നേർപകുതി കണ്ടാണ് മുന്നോക്ക ജാതിക്കാർക്കിടയിൽ രാഷ്ട്രീയക്കാരന് അംഗീകാരമുള്ളത്. എൽ.ഡി.എഫ് ആഭിമുഖ്യമുള്ളവരെ അപേക്ഷിച്ച് യു.ഡി.എഫ് ആഭിമുഖ്യമുള്ളവർ പകുതികണ്ടേ രാഷ്ട്രീയക്കാരന് അംഗീകാരം നൽകുന്നുള്ളു.

സമ്പന്നരും വലതുപക്ഷചിന്താഗതിക്കാരും ജാതിയിലുയർന്നവരുമെല്ലാം രാഷ്ട്രീയപ്രവർത്തനത്തിന്റെ ഭാഗമായ നേട്ടങ്ങൾ സ്വന്തമാക്കുമ്പോഴും രാഷ്ട്രീയക്കാരൻ എന്ന മോശം പ്രതിഛായ സൃഷ്ടിക്കുന്നുണ്ട്. ഈ ചിന്തയ്ക്കു വൻപ്രചാരം മാധ്യമങ്ങളിലൂടെ ലഭിക്കുന്നുമുണ്ട്.

**പ്രശ്നപരിഹാരത്തിനു സമീപിക്കുന്നത്**

പുറത്തുനിന്നുള്ള ഏതെങ്കിലും ഭീഷണിയോ പരിഹരിക്കേണ്ട ഒരു പ്രധാന പ്രശ്നമോ ഉണ്ടാകുമ്പോൾ കേരളീയർ ആരെയാണ് സമീപിക്കുന്നത്? പഠനത്തിൽ ലഭിച്ച മറുപടികൾ നമുക്ക് സമൂഹത്തിലെ വൈവിധ്യത്തിൽ ഒളിഞ്ഞിരിക്കുന്ന ശക്തി

**പട്ടിക-13**
**പ്രശ്നമുണ്ടാകുമ്പോൾ ആരെ സമീപിക്കുന്നു (ശതമാനം)**

| | രാഷ്ട്രീയ പ്രവർത്തകൻ | അയൽവാസി | ബന്ധുക്കൾ | ട്രേഡ് യൂണിയനുകൾ | മത ജാതി സംഘടന | മറ്റുള്ളവർ | പോലീസ് |
|---|---|---|---|---|---|---|---|
| ആകെ | 30.1 | 35.5 | 13.9 | 1.2 | 2.8 | 11.9 | 4.5 |
| **സാമ്പത്തിക വിഭാഗം** | | | | | | | |
| I | 33.9 | 40.5 | 7.5 | 1.6 | 4.8 | 8.2 | 3.5 |
| II | 35.1 | 36.9 | 12.5 | 1.1 | 2.5 | 8.1 | 3.8 |
| III | 26.9 | 34.9 | 15.5 | 1.1 | 2.5 | 14.4 | 4.7 |
| IV | 21.5 | 30.3 | 19.7 | 2.0 | 1.4 | 18.9 | 6.1 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | | | |
| എൽ.ഡി.ഫ് | 39.0 | 33.7 | 10.0 | 1.8 | 1.8 | 10.0 | 3.8 |
| യു.ഡി.എഫ് | 26.1 | 34.5 | 15.8 | 1.0 | 4.4 | 13.1 | 5.1 |
| ബി.ജെ.പി | 27.8 | 37.1 | 11.3 | 1.3 | 1.1 | 18.5 | 2.9 |
| **മതവിഭാഗം** | | | | | | | |
| ഹിന്ദു | 33.8 | 35.5 | 11.2 | 1.5 | 1.9 | 12.0 | 4.0 |
| മുസ്ലിം | 23.4 | 37.0 | 21.0 | 0.2 | 4.1 | 8.3 | 6.0 |
| ക്രിസ്ത്യൻ | 26.9 | 33.8 | 13.6 | 1.6 | 3.9 | 15.6 | 4.6 |
| **ജാതി** | | | | | | | |
| പിന്നോക്കജാതി | 35.4 | 37.2 | 10.5 | 1.2 | 1.9 | 10.5 | 3.2 |
| മുന്നോക്കജാതി | 27.8 | 34.8 | 14.4 | 1.0 | 0.9 | 15.4 | 5.7 |
| പട്ടികജാതി | 39.1 | 33.0 | 8.8 | 0.9 | 3.3 | 11.6 | 3.3 |
| പട്ടിക വർഗ്ഗം | 30.9 | 34.5 | 3.6 | 3.6 | 10.9 | 10.9 | 5.5 |

യെന്തെന്നു ബോധ്യപ്പെടുത്തുന്നതാണ്. 35.5%വും ആശ്രയിക്കുന്നത് അയൽക്കാരെ യാണ്. എല്ലാ സാമ്പത്തിക വിഭാഗത്തിലും പൊതുവെ മറ്റെല്ലാ താരതമ്യ വിഭാഗത്തിലും ഉയർന്നു നിൽക്കുന്നത് അയൽക്കാർ തന്നെ. തൊട്ടടുത്ത സ്ഥാനത്തുള്ളത് രാഷ്ട്രീയ ക്കാരാണ്(30.1%). അതു കഴിഞ്ഞാൽ ബന്ധുക്കളും(13.9%), പോലീസും(11.9%). മത-ജാതി സംഘടനകളെയും ട്രേഡ് യൂണിയനുകളെയും ഇക്കാര്യങ്ങളിൽ സമീപിക്കു ന്നവർ വളരെ ചെറിയ ന്യൂനപക്ഷം മാത്രമാണ്.

അയൽക്കാരെയും രാഷ്ട്രീയക്കാരെയും പ്രശ്നപരിഹാരത്തിനായി സമീപിക്കുന്ന വരുടെ ശതമാനം സാമ്പത്തിക വിഭാഗം 1 നെ അപേക്ഷിച്ച് 4 ൽ എത്തുമ്പോൾ അനു ക്രമമായി കുറയുന്നുണ്ട്. ബന്ധുക്കളെ സമീപിക്കുന്ന കാര്യത്തിൽ തിരിച്ചുള്ള പ്രവ ണതയും കാണാം. ഉയർന്ന സാമ്പത്തിക നിലയുള്ളവർക്കിടയിലാണ് പ്രശ്നപരിഹാ രത്തിനായി ബന്ധുക്കളെ ആശ്രയിക്കുന്നവർ കൂടുതലുള്ളത്. പോലീസിനെ പ്രയോ ജനപ്പെടുത്തുന്നതിലും പാവങ്ങളെ അപേക്ഷിച്ച് സമ്പത്ത് കൂടുതലുള്ളവർ തന്നെ യാണ് മുന്നിൽ. പട്ടികജാതി വിഭാഗങ്ങൾ ഏറ്റവും കൂടുതൽ സമീപിക്കുന്നത് രാഷ്ട്രീ യക്കാരെയാണ്. ദരിദ്രർ, പിന്നാക്കജാതിക്കാർ എന്നിവരിലും രാഷ്ട്രീയക്കാരെ സമീ പിക്കുന്നവരുടെ തോത് ഉയർന്നു നിൽക്കുന്നു. ബന്ധുക്കളെ കൂടുതലായി പ്രശ്നങ്ങ ളിൽ സമീപിക്കുന്നത് മുസ്ലീം വിഭാഗമാണ്(21%). സമുദായ സംവിധാനത്തിൽ പരി ഹാരം തേടുന്നത് ഏറെയുള്ളത് പട്ടികവർഗവിഭാഗത്തിലാണെന്നും കാണാം.

വിവിധ മത-ജാതി വിഭാഗങ്ങളും വ്യത്യസ്ത രാഷ്ട്രീയ ആശയക്കാരും ഇടകലർന്ന് ജീവിക്കുന്ന പ്രദേശമാണ് കേരളം. ഇന്ത്യയിലെ ഇതര പ്രദേശങ്ങളിൽ നിന്ന് വ്യത്യ സ്തമായ ആവാസ സമ്പ്രദായമാണ് ഇവിടെയുള്ളത്. സാമൂഹ്യബന്ധങ്ങളിലെ വൈവി ധ്യവും സാമൂഹ്യസമരങ്ങളുടെ തുടർച്ചയായ പ്രാദേശിക കൂട്ടായ്മകളും തീർത്തും വേരറ്റുപോയിട്ടില്ല. പുതിയ തരത്തിലുള്ള മത - ജാതി - സ്വത്വ രാഷ്ട്രീയ പ്രവണത കൾ പുതിയ ധ്രുവീകരണങ്ങൾക്ക് കാരണമാകുന്നുണ്ടെങ്കിലും അതിനെയെല്ലാം അതി ലംഘിക്കുന്ന പാരസ്പര്യം ഒരു അന്തർധാരയായി പ്രവർത്തിക്കുന്നുണ്ടെന്നു കാണാം. കച്ചവടവൽക്കരണത്തിന്റെയും വിപണിമൂല്യങ്ങളുടേയും കടന്നുകയറ്റത്തിന്റെ പ്രത്യാ ഘാതങ്ങളെ ലഘൂകരിക്കുന്നതിൽ ഒരു പരിധിവരെയെങ്കിലും ഈ ബന്ധങ്ങൾ കാര ണമാകുന്നുണ്ടെന്നു കരുതേണ്ടിയിരിക്കുന്നു.

**പ്രമുഖ രാഷ്ട്രീയ വിഭാഗങ്ങളുടെ ആപേക്ഷിക ശക്തി ദൗർബല്യങ്ങൾ**

ഇന്ത്യയിലെ മറ്റു പ്രദേശങ്ങളിൽ നിന്ന് പല കാര്യങ്ങളിലും വ്യത്യസ്തമായ രാഷ്ട്രീയ വ്യവസ്ഥയാണ് കേരളത്തിലേത്. ശക്തമായ ഇടതുപക്ഷ സ്വാധീനം, അടി സ്ഥാന ഭരണനടപടികളുടെ പശ്ചാത്തലം, തുടർച്ചയായി മാറി മാറി സംസ്ഥാന ഭരണം പങ്കിടുന്ന ഏറെക്കുറേ തുല്യശക്തിയുള്ള ഇരുമുന്നണികൾ, അവയിലെ മാറിവരുന്ന ചേരുവകൾ, സമ്മർദ്ദ ഗ്രൂപ്പുകളായി പ്രവർത്തിക്കുന്ന മത ജാതി സംഘടനകൾ തുടങ്ങി ഒട്ടേറെ പ്രത്യേകതകൾ ഉൾക്കൊള്ളുന്നതാണിത്.

രാഷ്ട്രീയ മുന്നണികളിലെ ചേരുവകൾ സംബന്ധിച്ച ഈ വിശകലനത്തിൽ കേര ളത്തിലെ വിവിധ വിഭാഗങ്ങൾ ഈ മുന്നണികളിൽ എങ്ങനെ ഉൾച്ചേർന്നിരിക്കുന്നു എന്നു വ്യക്തമാക്കുന്നു. ഓരോ മുന്നണിയുടേയും ശക്തി - ദൗർബല്യങ്ങൾ ചില പ്രത്യേക വിഭാഗങ്ങളെ കേന്ദ്രീകരിച്ചാണെന്ന് ഈ പട്ടികകൾ സാക്ഷ്യപ്പെടുത്തുന്നു. വിശകലനത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഓരോ വിഭാഗവും (സാമ്പത്തികം, മതം, ജാതി, പ്രദേശം തിരിച്ച്) കേരളത്തിലെ ജനസംഖ്യയിൽ എത്ര ഭാഗമാണെന്നും ഇവ വ്യത്യസ്ത മുന്നണികളിൽ ഉൾപ്പെട്ടിരിക്കുന്നതിന്റെ ഏറ്റക്കുറച്ചിലുകളുടെ വ്യത്യാസവും ശതമാ നക്കണക്കിൽ താരതമ്യപ്പെടുത്തിയിരിക്കുന്നു. 2001ലെ നിയമസഭാ തെരഞ്ഞെടുപ്പിൽ

വോട്ടു ചെയ്തതിന്റെ അടിസ്ഥാനത്തിലാണ് രാഷ്ട്രീയ ചായ്വ് രേഖപ്പെടുത്തിയിരിക്കുന്നത്. മുന്നണികൾ തമ്മിൽ നേരിയ തോതിലുള്ള വ്യത്യാസങ്ങൾ പോലും തെരഞ്ഞെടുപ്പുഫലങ്ങളിൽ നിർണ്ണായകമാവുന്ന കേരളത്തിൽ ഈ ചേരുവകൾ സവിശേഷ ശ്രദ്ധയാകർഷിക്കുന്നു.

സാമ്പത്തിക നിലയനുസരിച്ചുള്ള വർഗ്ഗീകരണത്തിൽ ഏറെക്കുറെ സമാനമായ തോതിലാണ് എൽ.ഡി.എഫിലും യു.ഡി.എഫിലും ഈ നാലു വിഭാഗങ്ങളുടേയും ചേരുവ. എന്നാൽ ദരിദ്രവിഭാഗത്തിന്റെ ജനസംഖ്യാപങ്കിന്റെ അനുപാതത്തേക്കാൾ നേരിയ തോതിൽ കൂടുതലുള്ളത് എൽ.ഡി.എഫിലാണ്. യു.ഡി.എഫിൽ കുറവും. മറിച്ച് ഇടത്തരം സമ്പന്ന വിഭാഗങ്ങൾ കുറവുള്ളത് എൽ.ഡി.എഫിലാണ്. യു.ഡി.എഫിൽ ജനസംഖ്യാനുപാതത്തേക്കാൾ അവർ കൂടുതലുണ്ട്. ബി.ജെ.പിയിൽ ദരിദ്രർ ജനസംഖ്യാനുപാതത്തേക്കാൾ കുറവും താഴ്ന്ന ഇടത്തരക്കാർ കൂടുതലുമാണ് (പട്ടിക 14).

**പട്ടിക-14**
**പ്രമുഖ രാഷ്ട്രീയ ശക്തികളുടെ ആപേക്ഷികമായ ചേരുവ**

| വിഭാഗം | ജനസംഖ്യയുടെ എത്ര ഭാഗം | എൽ.ഡി.എഫിന്റെ പിന്തുണ ചേരുവ | | യു.ഡി.എഫിന്റെ പിന്തുണ ചേരുവ | | ബിജെപിയുടെ പിന്തുണ ചേരുവ | |
|---|---|---|---|---|---|---|---|
| സാമ്പത്തിക വിഭാഗമനുസരിച്ച് | % | % | കുറവ്/ കൂടുതൽ | % | കുറവ്/ കൂടുതൽ | % | കുറവ്/ കൂടുതൽ |
| I | 14.0 | 14.9 | 0.9 | 13.1 | −0.9 | 14.3 | 0.3 |
| II | 32.2 | 34.3 | 2.1 | 31.6 | −0.6 | 29.8 | −2.4 |
| III | 43.2 | 42.5 | −0.7 | 43.5 | 0.3 | 46.0 | 2.8 |
| IV | 10.6 | 8.3 | −2.3 | 11.9 | 1.3 | 9.9 | −0.7 |
| **മതം** | | | | | | | |
| ഹിന്ദു | 57.8 | 70.2 | 12.5 | 38.8 | −19.0 | 97.6 | 39.8 |
| മുസ്ലിം | 22.1 | 16.5 | −5.7 | 31.1 | 9.0 | 0.6 | −21.5 |
| ക്രിസ്ത്യൻ | 20.1 | 13.3 | −6.8 | 30.1 | 10.0 | 1.8 | −18.3 |
| **ജാതി** | | | | | | | |
| പിന്നോക്കജാതി | 56.6 | 60.4 | 3.8 | 51.0 | −5.6 | 43.4 | −13.2 |
| മുന്നോക്കജാതി | 24.0 | 19.3 | −4.7 | 30.3 | 6.3 | 42.8 | 18.8 |
| പട്ടികജാതി | 17.3 | 18.7 | 1.4 | 15.5 | −1.8 | 11.0 | −6.3 |
| പട്ടിക വർഗ്ഗം | 2.1 | 1.6 | −0.5 | 3.1 | 1.0 | 2.8 | 0.7 |
| **പ്രദേശം** | | | | | | | |
| മധ്യ കേരളം | 30.0 | 29.6 | −0.5 | 31.1 | 1.1 | 24.7 | −5.3 |
| വടക്കൻ കേരളം | 41.1 | 41.1 | 0.1 | 40.5 | −0.6 | 46.4 | 5.3 |
| തെക്കൻ കേരളം | 28.9 | 29.3 | 0.4 | 28.4 | −0.5 | 28.9 | 00 |
| ഗ്രാമം | 86.7 | 87.0 | 0.3 | 86.4 | −0.3 | 85.5 | −1.2 |
| നഗരം | 13.3 | 13.0 | −0.3 | 13.6 | 0.3 | 14.5 | 1.2 |

ജനസംഖ്യയിൽ ഹിന്ദുക്കൾ 57.8 ശതമാനമാണ്. എന്നാൽ എൽ.ഡി.എഫ് വോട്ടിൽ 70.2 ശതമാനം ഹിന്ദുവിഭാഗത്തിന്റേതാണ്. ജനസംഖ്യാനുപാതികമായ പങ്കിനേക്കാൾ 12.5% കൂടുതലാണിത്. ജനസംഖ്യാനുപാതികമായി നോക്കുമ്പോൾ മുസ്ലീം ക്രിസ്ത്യൻ വിഭാഗങ്ങളിൽ നിന്നായി അത്രയും തന്നെ കുറവ് അനുഭവപ്പെടുന്നു. എൽ.ഡി.എഫിനെ പിന്തുണക്കുന്നവരിൽ പിന്നോക്ക ജാതികൾ കൂടുതലും മുന്നോക്കക്കാർ കുറവുമാണ്. പട്ടികജാതിക്കാർ ജനസംഖ്യാനുപാതത്തേക്കാൾ ഉയർന്ന തോതിൽ പിന്തുണക്കുമ്പോൾ പട്ടികവർഗ്ഗക്കാരുടെ പിന്തുണ താഴ്ന്ന തോതിലാണ്.

ഇതിനു നേർ വിപരീതമായ ചേരുവകളാണ് യു.ഡി.എഫിന്റേത്. ഹിന്ദുവിഭാഗം ജനസംഖ്യയിലുള്ള ശതമാനത്തേക്കാൾ 19% കുറവാണ് ആ വിഭാഗത്തിൽ നിന്ന് യു.ഡി.എഫിന് വോട്ട്. എന്നാൽ ക്രിസ്ത്യൻ, മുസ്ലീം വിഭാഗങ്ങളിൽ നിന്ന് ഉയർന്ന പിന്തുണ ലഭിക്കുന്നു. അതുപോലെ തന്നെ പിന്നോക്കക്കാരെ അപേക്ഷിച്ച് മുന്നോക്കക്കാരാണ് യു.ഡി.എഫിനെ കൂടുതൽ പിന്തുണക്കുന്നത്. പട്ടികജാതിക്കാർ ജനസംഖ്യാനുപാതത്തേക്കാൾ കുറഞ്ഞതോതിലും പട്ടികവർഗ്ഗക്കാർ കൂടിയ തോതിലും യു.ഡി.എഫിന് പിന്തുണ നൽകുന്നു.

ഹിന്ദുക്കൾ മഹാഭൂരിപക്ഷം (97.6%), മുസ്ലീം-ക്രിസ്ത്യൻ വോട്ട് വളരെ നേരിയ തോതിൽ, പിന്നോക്കകാരും പട്ടികജാതിക്കാരും കുറഞ്ഞപിന്തുണ, മുന്നോക്കക്കാരും പട്ടികവർഗ്ഗവും കൂടിയ പിന്തുണ ഇതാണ് ബി.ജെ.പി വോട്ടിന്റെ ചേരുവയുടെ രീതി. പ്രദേശം തിരിച്ചുള്ള ചേരുവയിൽ എൽ.ഡി.എഫ് മൂന്ന് പ്രദേശങ്ങളിലും ഏറെക്കുറേ ഒരേ തോതിലാണ്. യു.ഡി.എഫിന്റേയും ബി.ജെ.പിയുടേയും കാര്യത്തിൽ പ്രാദേശിക വ്യത്യാസങ്ങൾ പ്രസക്തമാകുന്നുണ്ട്. ഗ്രാമ നഗര വ്യത്യാസം നേരിയ തോതിൽ മാത്രമാണ് അനുഭവപ്പെടുന്നത്.

പൊതുവെ 'വോട്ട് ബാങ്ക്' എന്നറിയപ്പെടുന്ന രാഷ്ട്രീയ ചേരുവകകളുടെ കൃത്യമായ ഒരു ചിത്രം തന്നെയാണിതു നൽകുന്നത്. ഈ ചേരുവകകളിലെ വിവിധ വിഭാഗങ്ങളുടെ താൽക്കാലിക പിന്തുണയോടെയാണ് മുന്നണികൾ അധികാരത്തിൽ വരാറുള്ളത്. ഈ ചേരുവ കഴിഞ്ഞ 3-4 ദശകമായി കേരളത്തിൽ വേരുറച്ചു കഴിഞ്ഞിട്ടുള്ളതാണ്. ഈ ചേരുവയിലെ നേരിയ മാറ്റം പോലും തെരഞ്ഞെടുപ്പു ഫലത്തെ കനത്ത തോതിൽ സ്വാധീനിക്കുമെന്ന് ഇക്കഴിഞ്ഞ തെരഞ്ഞെടുപ്പു കാലത്ത് ചർച്ച ചെയ്യപ്പെട്ടിരുന്ന കാര്യം ഓർക്കുക. (Hindu-CSDS poll survey-2006) ഇക്കഴിഞ്ഞ തെരഞ്ഞടുപ്പിൽ ഈ ചേരുവയിൽ ഗണ്യമായ മാറ്റമുണ്ടായിട്ടുണ്ട്. ഇങ്ങനെയുണ്ടാകുന്ന മിക്ക മാറ്റങ്ങളും താല്ക്കാലിക അടിസ്ഥാനത്തിൽ സംഭവിച്ചിട്ടുള്ളവയാണ്.

കേരളത്തിലെ ജനങ്ങൾക്കിടയിൽ ചിന്തകളിലും അഭിപ്രായങ്ങളിലുമൊക്കെയുള്ള വ്യത്യസ്തതകൾ പ്രധാനമായും സാമ്പത്തിക ശ്രേണി അനുസരിച്ചാണെന്ന് നാം കണ്ടു. എന്നാൽ രാഷ്ട്രീയ പിന്തുണയുടെ കാര്യത്തിൽ ജാതിമത വ്യത്യാസങ്ങളാണ് സാമ്പത്തിക സ്ഥിതിയെക്കാൾ ഏറെ ശക്തം. സാമ്പത്തികാടിസ്ഥാനത്തിലുള്ള രാഷ്ട്രീയ വൽക്കരണമാണ് എൽ.ഡി.എഫിന് ഗുണം ചെയ്യുക; യു.ഡി.എഫിന് തിരിച്ചും.

**സമ്മതിദാന സ്ഥിരത**

മുൻ സൂചിപ്പിച്ചതുപോലെ ഇരുമുന്നണികളെ മാറി മാറി അധികാരത്തിലെത്തിക്കുന്ന സമ്മതിദാന മാതൃകയാണ് കേരളത്തിലേത്. ശാക്തിക ചേരുവയിൽ ഒന്നോ രണ്ടോ ശതമാനത്തിന്റെ മാറ്റമാണ് മിക്കപ്പോഴും അനുഭവിക്കാറുള്ളത്. ഇത്തവണ(2006) ഈ ചേരുവയിൽ ഗണ്യമായ മാറ്റമുണ്ടായതായി തെരഞ്ഞെടുപ്പ് പഠനവുമായി ബന്ധപ്പെട്ട വിദഗ്ധർ സൂചിപ്പിച്ചിട്ടുണ്ട്.

| പട്ടിക-15<br>സമ്മതിദാനസ്ഥിരത (ഒരേ മുന്നണിക്കു തന്നെ വോട്ടു ചെയ്യുന്നവരുടെ ശതമാനം) | |
|---|---|
| ആകെ | 66.8 |
| **സാമ്പത്തിക വിഭാഗം** | |
| I | 70.8 |
| II | 71.2 |
| III | 65.4 |
| IV | 54.1 |
| **മതം** | |
| ഹിന്ദു | 69.8 |
| മുസ്ലിം | 62.8 |
| ക്രിസ്ത്യൻ | 63.2 |
| **ജാതി** | |
| പിന്നോക്കജാതി | 72.2 |
| മുന്നോക്കജാതി | 59.2 |
| പട്ടികജാതി | 78.4 |
| പട്ടിക വർഗ്ഗം | 74.6 |
| **രാഷ്ട്രീയ ആഭിമുഖ്യം** | |
| എൽ.ഡി.ഫ് | 83.3 |
| യു.ഡി.എഫ് | 68.6 |
| ബി.ജെ.പി | 57.0 |

ഇത്തരം മാറ്റങ്ങൾക്കിടയിലും ഒരേ മുന്നണിയോട് സ്ഥിരമായി ആഭിമുഖ്യം പുലർത്തുന്ന സ്ഥിരതയുള്ള ഒരു വോട്ടിങ്ങ് സമൂഹം കേരളത്തിലുണ്ട്. മുന്നണികളിലെ ജാതി - മത - സാമ്പത്തിക ചേരുവകകൾ ഇക്കാര്യത്തിൽ പ്രതിഫലിക്കുന്നുണ്ടാകാം.

66.8% പേരാണ് ഒരേ മുന്നണിക്കു തന്നെ വോട്ടു ചെയ്യാറുള്ളതായി പ്രതികരിച്ചിട്ടുള്ളത്. ദരിദ്രരിൽ (71.2%)നിന്ന് ഉയർന്ന ഇടത്തരക്കാരിലേക്ക് (54.1%)വരുമ്പോൾ സ്ഥിരതയുടെ ശതമാനം ഗണ്യമായി കുറയുന്നുണ്ട് (പട്ടിക 15). മധ്യവർഗ്ഗത്തിന്റെ പൊതു നിലപാടുകളുമായി ഈ പ്രവണതക്ക് ബന്ധമുണ്ടാകാം. ക്രിസ്ത്യൻ, മുസ്ലീം വിഭാഗങ്ങൾ ഹിന്ദു വിഭാഗത്തെ അപേക്ഷിച്ചും, മുന്നോക്ക ജാതികൾ പിന്നോക്ക ജാതിക്കാരെ അപേക്ഷിച്ചും കുറഞ്ഞ വോട്ടിങ്ങ് സ്ഥിരത കാണിക്കുന്നു. പട്ടികജാതിക്കാരാണ് (78.4%) ഒരേ മുന്നണിക്ക് തന്നെ വോട്ടു ചെയ്യുന്നവർ കൂടുതലുള്ള വിഭാഗം. വോട്ടിങ്ങിന്റെ അടിസ്ഥാനത്തിലുള്ള രാഷ്ട്രീയാഭിമുഖ്യം പരിഗണിക്കുമ്പോൾ എൽ.ഡി.എഫ് വോട്ടർമാർ ഉയർന്ന സ്ഥിരത പ്രകടിപ്പിക്കുന്നു. വിവിധ വിഭാഗങ്ങളിൽ വെച്ച് ഏറ്റവും കുറഞ്ഞ വോട്ടിങ്ങ് സ്ഥിരത പ്രകടിപ്പിച്ചിട്ടുള്ളത് ബി.ജെ.പി ആഭിമുഖ്യമുള്ളവരാണ് (57%).

### അടിസ്ഥാന ഭരണനടപടികളോടുള്ള മനോഭാവം

സമൂഹത്തിലും ജനജീവിതത്തിലും സ്ഥായിയായ മാറ്റങ്ങൾ സൃഷ്ടിച്ച സുപ്രധാന ഭരണനടപടികൾ കേരളത്തിലുണ്ടായിട്ടുണ്ട്. സാമൂഹ്യ - രാഷ്ട്രീയ സമരങ്ങളുടെ തുടർച്ചയായിരുന്നു ഈ നടപടികൾ. ഭൂപരിഷ്ക്കരണം, സാർവ്വത്രിക പൊതു വിദ്യാഭ്യാസം, പൊതു വിതരണ സമ്പ്രദായത്തിന്റെ വ്യാപനം എന്നിവ കേരള വികസന മാതൃകയിൽ ജീവിതഗുണനിലവാരമുയർത്തിയ ശക്തമായ നടപടികളായി വിലയിരുത്തിയിട്ടുണ്ട്. ഈ മൂന്ന് മേഖലകളും ഇന്ന് കടുത്ത പ്രതിസന്ധി നേരിടുന്നുമുണ്ട്. സർക്കാർ ജോലികളിലെ സംവരണം, ദുർബല ജനവിഭാഗങ്ങളുടെ സാമൂഹ്യ പദവി ഉയർത്തുന്നതിനും ജീവിത ഗുണമേന്മ വർദ്ധിപ്പിക്കുന്നതിനും കാരണമായിട്ടുണ്ടെങ്കിലും ഇന്നും വിവാദ വിഷയമാണ്.

ഈ നടപടികളിൽ നിന്നു വ്യത്യസ്തമായതും താരതമ്യേന പുതിയതുമായ രണ്ടു നടപടികൾ - ചാരായ നിരോധനവും സ്വാശ്രയ വിദ്യാഭ്യാസവും - അടുത്ത കാലത്ത് വ്യാപകമായി ചർച്ച ചെയ്യപ്പെടുകയുണ്ടായി. ഇവയോടെല്ലാമുള്ള ജനങ്ങളുടെ പൊതു സമീപനവും വ്യത്യസ്ത വിഭാഗങ്ങളുടെ സമീപനങ്ങളിലുള്ള വൈരുധ്യവും ഐകരൂപ്യവുമെല്ലാം പഠനാർഹമായ നിരവധി സൂചകങ്ങൾ ഉൾക്കൊള്ളുന്നു.

**പട്ടിക-16**
**സുപ്രധാന രാഷ്ട്രീയ-ഭരണ നയങ്ങളുടെ വിലയിരുത്തൽ**
**(അംഗീകാരത്തിന്റെയും അംഗീകാരമില്ലായ്മയുടെയും അനുപാതം)**

| | ഭൂപരിഷ്കരണം | പൊതുവിതരണം (റേഷൻ) | ജാതി സംവരണം | ചാരായ നിരോധനം | സ്വാശ്രയ വിദ്യാഭ്യാസം |
|---|---|---|---|---|---|
| ആകെ | 15.5 | 28.0 | 1.4 | 2.2 | 0.3 |
| **സാമ്പത്തിക വിഭാഗം** | | | | | |
| I | 19.3 | 17.3 | 2.0 | 2.7 | 0.2 |
| II | 21.8 | 28.0 | 1.6 | 2.3 | 0.3 |
| III | 15.2 | 22.0 | 1.2 | 2.1 | 0.4 |
| IV | 7.5 | 15.2 | 1.1 | 2.2 | 0.6 |
| **മതം** | | | | | |
| ഹിന്ദു | 14.8 | 23.3 | 1.4 | 1.8 | 0.3 |
| മുസ്ലിം | 21.9 | 35.2 | 2.6 | 4.3 | 0.4 |
| ക്രിസ്ത്യൻ | 14.0 | 17.9 | 0.9 | 2.4 | 0.5 |
| **ജാതി** | | | | | |
| പിന്നോക്കജാതി | 18.9 | 21.9 | 1.5 | 1.7 | 0.2 |
| മുന്നോക്കജാതി | 8.8 | 14.5 | 0.5 | 1.9 | 0.3 |
| പട്ടികജാതി | 36.2 | 15.0 | 7.3 | 1.9 | 0.2 |
| പട്ടിക വർഗ്ഗം | 12.7 | 3.3 | 7.8 | 3.7 | 0.1 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | |
| എൽ.ഡി.ഫ് | 22.4 | 26.0 | 1.6 | 1.6 | 0.2 |
| യു.ഡി.എഫ് | 14.4 | 29.4 | 1.3 | 3.2 | 0.5 |
| ബി.ജെ.പി | 8.4 | 6.6 | 0.7 | 2.1 | 0.4 |

ഈ ഓരോ നടപടിയും സമൂഹത്തിന് ഗുണകരമോ ദോഷമോ സ്വന്തം കുടുംബത്തിന് ഗുണമോ ദോഷമോ എന്ന കാര്യമാണ് പ്രതികരണത്തിലുൾപ്പെടുത്തിയിരിക്കുന്നത്. സമൂഹത്തിലെ ഗുണദോഷങ്ങളെക്കുറിച്ചുള്ള അഭിപ്രായങ്ങളാണ് ഇവിടെ വിശകലനവിധേയമാക്കുന്നത്. ഗുണം, ദോഷം എന്നീ പ്രതികരണങ്ങളുടെ അനുപാതമാണ് നല്കിയിരിക്കുന്നത്.

ഭൂപരിഷ്ക്കരണം ദോഷം ചെയ്തു എന്നു കരുതുന്നവരെ അപേക്ഷിച്ച് 15.5 മടങ്ങ് പേരാണ് അത് ഗുണമായി എന്നു വിശ്വസിക്കുന്നത്. പൊതുവിതരണത്തിന്റെ കാര്യത്തിൽ (28 മടങ്ങ്) വളരെ വിപുലമായ അംഗീകാരമാണുള്ളത്. എന്നാൽ സർക്കാർ ജോലികളിലെ ജാതിസംവരണ കാര്യത്തിൽ വളരെ നേരിയ വ്യത്യാസമേ പ്രതികരണങ്ങളിൽ ഉയർന്നു വന്നിട്ടുള്ളു (പട്ടിക 16).

കഴിഞ്ഞ ദശകത്തിലുണ്ടായ ചാരായ നിരോധനത്തെക്കുറിച്ചും ദുർബലമായ അനുകൂല പ്രതികരണമേയുള്ളു. സ്വാശ്രയ വിദ്യാഭ്യാസം സമൂഹത്തിന് ദോഷകരമാണ്

എന്ന് വിശ്വസിക്കുന്നവരാണ് ഭൂരിപക്ഷം. (അനുപാതം 0.3) ജനങ്ങളുടെ പ്രതികരണം ഇങ്ങനെയാണെങ്കിലും ജനങ്ങളുടെ മൊത്തം സമ്മതി ലഭിച്ച കാര്യങ്ങളെന്ന നിലയിലാണ് നമ്മുടെ നാട്ടിൽ ഇക്കാര്യങ്ങൾ പലപ്പോഴും ചർച്ചചെയ്യാറുള്ളതെന്ന് കാണാം.

സാമൂഹ്യ – സാമ്പത്തിക ശ്രേണിയനുസരിച്ചും ജാതി – മത – രാഷ്ട്രീയ വിഭാഗങ്ങൾക്കിടയിലും ശക്തമായ വീക്ഷണ വ്യത്യാസങ്ങൾ ഇക്കാര്യത്തിൽ ദൃശ്യമാണ്. ഭൂപരിഷ്ക്കരണത്തിന്റെ കാര്യത്തിൽ പൊതു പ്രതികരണത്തിൽ നിന്ന് വളരെ കുറഞ്ഞ അനുപാതത്തിലുള്ള അനുകൂല പ്രതികരണമാണ് ഉയർന്ന ഇടത്തരക്കാരിൽ നിന്നും മുന്നോക്ക ജാതിക്കാരിൽ നിന്നും ബി.ജെ.പി അനുഭാവമുള്ളവരിൽ നിന്നുമുണ്ടായത്. എന്നാൽ അടിസ്ഥാന വിഭാഗങ്ങൾ ഭൂപരിഷ്ക്കരണത്തെ ശക്തമായി അനുകൂലിക്കുന്നു. പട്ടികജാതിക്കാരുടേയും പട്ടികവർഗ്ഗക്കാരുടേയും പ്രതികരണത്തിലെ അന്തരം ശ്രദ്ധേയമാണ്. ഭൂപരിഷ്ക്കരണം കൊണ്ട് ഗുണം ലഭിക്കാത്തവരാണ് ആദിവാസികൾ.

പൊതുവിതരണത്തിന് അനുകൂലമായി ശക്തമായി പ്രതികരിക്കുന്നത് ദരിദ്രവിഭാഗങ്ങളാണ്. ശരാശരിയിലും വളരെ ഉയർന്ന പ്രതികരണം മുസ്ലീങ്ങളുടേതാണെന്ന് കാണാം. (അനുപാതം 35.2) പൊതുവിതരണ സമ്പ്രദായത്തിന്റെ തകർച്ചയാലും വരുമാനക്കുറവിനാലും പ്രയാസങ്ങളനുഭവിക്കുന്ന പരമദരിദ്ര വിഭാഗത്തിന്റെ പ്രതികരണം കുറഞ്ഞ തോതിലാണ്.

ഭൂപരിഷ്ക്കരണത്തിന്റേയും പൊതുവിതരണത്തിന്റേയും സംവരണത്തിന്റേയും കാര്യത്തിൽ ഏറ്റവും കുറഞ്ഞ ഗുണദോഷ അനുപാതത്തിൽ പ്രതികരിക്കുന്ന ഉയർന്ന മധ്യവർഗ്ഗം (EG IV) സ്വാശ്രയ കോളേജിന്റെ കാര്യത്തിൽ താരതമ്യേന ഉയർന്ന അനുപാതത്തിൽ പ്രതികരിക്കുന്നുണ്ട്. സ്വാശ്രയ വിദ്യാഭ്യാസത്തിന്റെ കാര്യത്തിൽ താരതമ്യേന ഉയർന്ന അനുകൂല മനോഭാവമുള്ളവർ യു.ഡി.എഫ് – ക്രിസ്ത്യൻ – മുന്നാക്ക – സമ്പന്ന വിഭാഗങ്ങളിൽ ഉൾപ്പെടുന്നവരാണ്. ചാരായ നിരോധന കാര്യത്തിൽ ഏറെക്കുറെ ഒരേപോലെ പ്രതികരണം കണ്ടെങ്കിലും സ്വാശ്രയ അനുകൂലമായ പ്രതികരണങ്ങൾ പരമദരിദ്രർ മുതൽ ഉയർന്ന ഇടത്തരക്കാർ വരെയുള്ളവരിൽ അനുക്രമമായി ഉയരുന്നതുകാണാം. ഭൂപരിഷ്ക്കരണം, പൊതുവിതരണം, സംവരണം, മദ്യനിരോധനം എന്നീ കാര്യങ്ങളിലെല്ലാം മുസ്ലീം വിഭാഗത്തിന്റെ അനുകൂല പ്രതികരണം ശക്തമായ തോതിൽ ഉയർന്നു നിൽക്കുന്നു.

ജാതിസംവരണത്തിനോടുള്ള പിന്നോക്ക വിഭാഗങ്ങളുടെ പ്രതികരണം പ്രത്യേകം ശ്രദ്ധയാകർഷിക്കുന്നു. ജാതി സംവരണത്തെക്കുറിച്ചുള്ള പ്രതികരണത്തിൽ ഉയർന്ന ഇടത്തരക്കാർ, ക്രിസ്ത്യൻ, മുന്നോക്ക ജാതി, ബി.ജെ.പി വോട്ടർമാർ എന്നിവർ പൊതുവെ താഴ്ന്ന അനുപാതത്തിൽ പ്രതികരിക്കുമ്പോൾ പിന്നോക്ക ജാതിക്കാരുടെ പ്രതികരണത്തിലും (1.5) വലിയ വ്യത്യാസമില്ലെന്നത് വിസ്മയകരമാണ്. അതേസമയം പട്ടികജാതി/വർഗ്ഗ വിഭാഗങ്ങളുടെ പ്രതികരണത്തിൽ സംവരണത്തെ ശക്തമായി പിന്തുണക്കുന്നുണ്ട്.

ദരിദ്ര പക്ഷപാതത്തോടുകൂടിയ അടിസ്ഥാന നയങ്ങൾക്ക് കേരളത്തിൽ ജനങ്ങളുടെ അംഗീകാരമുണ്ട്. വരേണ്യവിഭാഗങ്ങൾക്കനുകൂലമായ പരിഹാരങ്ങൾക്കു പിന്നിലാകട്ടെ എണ്ണത്തിൽ കുറവെങ്കിലും ശക്തമായ സ്വാധീനമുള്ള വിഭാഗങ്ങളാണുള്ളത്. ജാതിസംവരണം പോലുള്ള കാര്യങ്ങളിൽ പുനരന്വേഷണങ്ങളും പുനഃക്രമീകരണങ്ങളും ആവശ്യമായിരിക്കുന്നു. അസമത്വവും അരക്ഷിതത്വവും കൂടി വരുന്ന സാഹചര്യത്തിൽ സാമൂഹ്യ നീതിയിലധിഷ്ഠിതമായ വിദ്യാഭ്യാസത്തിനും പൊതുവിതരണ

ത്തിനും പ്രാധാന്യം നല്കേണ്ടതുണ്ട്. ഉല്പാദന വർദ്ധനവിനായി കാർഷിക മേഖലയെ ശക്തിപ്പെടുത്തുന്ന പ്രക്രിയയിൽ ഭൂപരിഷ്ക്കരണത്തിന്റെ വ്യാപ്തിയും ഫലപ്രാപ്തിയും വർദ്ധിപ്പിക്കുകയും ആദിവാസികൾക്ക് ഭൂമി ലഭ്യമാക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകതയിലേക്കാണ് ഈ പ്രതികരണങ്ങൾ കൈചൂണ്ടുന്നത്.

**സേവനമേഖലയുടെ സ്വകാര്യവൽക്കരണം**

പൊതുസേവനങ്ങളുടെ സ്വകാര്യവൽക്കരണത്തെക്കുറിച്ചുള്ള അഭിപ്രായങ്ങളുടെ യഥാർത്ഥ നിലയും സാമാന്യവൽകൃത ധാരണകളും തമ്മിലുള്ള അന്തരവും പ്രത്യേക പരാമർശമർഹിക്കുന്നു. വൈദ്യുതി, ഗതാഗതം, കുടിവെള്ളം, തപാൽ, റെയിൽവെ, ബാങ്കിങ് എന്നിവയെല്ലാം പൊതുമേഖലയിൽ തന്നെയാവണമെന്ന് ജനങ്ങളിൽ മഹാഭൂരിപക്ഷം കരുതുന്നു. പൊതുജനവികാരം തിരിച്ചാണെന്ന തോന്നലാണ് നാട്ടിലാകെ പ്രചരിച്ചുകൊണ്ടിരിക്കുന്നത്. ജനങ്ങൾ എന്ന പേരിൽ അഭിപ്രായങ്ങൾ നിർമ്മിക്കുന്നവർ ഒരു ചെറു ന്യൂനപക്ഷം മാത്രമാണ്. മഹാഭൂരിപക്ഷം ജനങ്ങളുടേയും ആഗ്രഹാ

**പട്ടിക-17**
**പൊതുസേവനങ്ങളുടെ സ്വകാര്യവൽക്കരണത്തെ അനുകൂലിക്കുന്നവരുടെ ശതമാനം**

| വിഭാഗം | വൈദ്യുതി | ഗതാഗതം | കുടിവെള്ളം | ടെലികോം | പോസ്റ്റൽ | റെയിൽവെ | ബാങ്കിങ് |
|---|---|---|---|---|---|---|---|
| ആകെ | 12.4 | 14.8 | 9.9 | 10.3 | 7.0 | 6.4 | 7.8 |
| **രാഷ്ട്രീയ ആഭിമുഖ്യം** | | | | | | | |
| എൽ.ഡി.ഫ് | 8.9 | 11.6 | 7.4 | 7.7 | 5.5 | 5.0 | 6.0 |
| യു.ഡി.എഫ് | 13.8 | 16.3 | 11.2 | 11.6 | 7.1 | 6.8 | 8.5 |
| ബി.ജെ.പി | 25.8 | 25.8 | 18.8 | 21.0 | 11.7 | 8.8 | 16.9 |
| **സാമ്പത്തിക വിഭാഗം** | | | | | | | |
| I | 6.6 | 9.6 | 5.4 | 5.2 | 4.2 | 3.6 | 4.8 |
| II | 8.7 | 12.2 | 7.0 | 6.8 | 4.6 | 4.6 | 4.8 |
| III | 14.1 | 15.9 | 11.3 | 12.5 | 8.0 | 7.2 | 8.8 |
| IV | 24.6 | 25.2 | 19.1 | 19.0 | 14.1 | 11.9 | 17.0 |

ഭിലാഷങ്ങൾക്ക് വിരുദ്ധമാണ് ഇന്നത്തെ സ്വകാര്യവൽക്കരണ നടപടികൾ.

സ്വകാര്യവൽക്കരണത്തെ അനുകൂലിക്കുന്നവരുടെ സാമ്പത്തിക രാഷ്ട്രീയ ചേരുവകൾ പരിശോധിച്ചാൽ ഈ പ്രചരണത്തിന്റെ വേരുകൾ കണ്ടെത്താൻ കഴിയും.

അടിസ്ഥാന സേവനങ്ങളുടെ സ്വകാര്യവൽക്കരണത്തെ അനുകൂലിക്കുന്നവർ വളരെ കുറവാണ്. (പട്ടിക 17) റെയിൽവെ, പോസ്റ്റൽ മേഖലകളിലെ സ്വകാര്യവൽക്കരണത്തെയാണ് പഠനത്തിൽ പങ്കെടുത്തവർ തീരെ അനുകൂലിക്കാത്തത്. ഗതാഗതമേഖലയെ സംബന്ധിച്ചാണ് കുറഞ്ഞ തോതിൽ അനുകൂല പ്രതികരണമുണ്ടായത് (14.8%).

രാഷ്ട്രീയ ആഭിമുഖ്യത്തിന്റെ അടിസ്ഥാനത്തിൽ വിലയിരുത്തുമ്പോൾ എൽ.ഡി.എഫ് - യു.ഡി.എഫ്. - ബി.ജെ.പി ക്രമത്തിൽ സ്വകാര്യവൽക്കരണ അനുകൂല അഭിപ്രായങ്ങൾ വർദ്ധിച്ചുവരുന്നുണ്ട് (8.9% -25.8%). എല്ലാ മേഖലകളുടെയും കാര്യത്തിൽ സ്വകാര്യവൽക്കരണത്തിനു വേണ്ടി ഉയർന്ന തോതിൽ വാദിക്കുന്നത് ബി.ജെ.പി വോട്ടർമാരാണ്.

സാമ്പത്തിക നിലവാരമനുസരിച്ചും ഇതേ മാതൃകയിലുള്ള അഭിപ്രായ രൂപീകരണ രീതി മാറുന്നതായി കാണാം. അതായത്, സ്വകാര്യവൽക്കരണ അനുകൂല മനോഭാവം സാമ്പത്തിക സ്ഥിതിക്ക് അനുസൃതമായി പടിപടിയായി ഉയരുന്നു.

പൊതുസേവന മേഖലകളുടെ പരിമിതികൾക്കും പരാതികൾക്കുമിടയിലും ജനങ്ങൾ അവയെ അനുകൂലിക്കുന്നത് എന്തുകൊണ്ടാണെന്ന് ഭരണാധികാരികൾ മനസ്സിലാക്കുകയും അവയെ ജനോപകാരപ്രദമായി പുന:സംഘടിപ്പിക്കുകയുമാണ് വേണ്ടത്.

**ആചാര-വിശ്വാസങ്ങൾ**

ജാതകം നോക്കൽ, മന്ത്രവാദം, രോഗശാന്തി ശുശ്രൂഷ, മനുഷ്യ-ദൈവങ്ങൾ എന്നിവയിലൊക്കെയുള്ള വിശ്വാസം വിവിധ വിഭാഗങ്ങളിൽ എങ്ങനെയാണെന്ന് പട്ടിക 18 ൽ നൽകിയിരിക്കുന്നു. ഹിന്ദുക്കളിൽ 60% ത്തിനും ജാതകത്തിൽ വിശ്വാസമുണ്ട്. വിദ്യാഭ്യാസം കൂടുതലുള്ള ഉയർന്ന ഗ്രൂപ്പുകളിൽ ഇത് കുറയുന്നില്ല. പക്ഷെ പട്ടികജാതി-വർഗ്ഗക്കാരിൽ മറ്റുള്ളവരെ അപേക്ഷിച്ച് കുറവാണ്. അതുപോലെ എൽ ഡി എഫ് വോട്ടർമാരിൽ ബി ജെ പി വോട്ടർമാരുടേതിനേക്കാൾ വളരെ കുറഞ്ഞ തോതിൽ മാത്രമേ ഇതിലുള്ള വിശ്വാസം നിലനിൽക്കുന്നുള്ളു. (യു ഡി എഫ് വോട്ടർമാരിൽ ജാതകവിശ്വാസം മൊത്തത്തിൽ കുറവാണെങ്കിലും യു ഡി എഫ് ചായ്‌വുള്ള ഹിന്ദുക്കളിൽ എൽ ഡി എഫ് ചായ്‌വുള്ള ഹിന്ദുക്കളേക്കാൾ കൂടുതലാണ്). മന്ത്രവാദത്തിലുള്ള വിശ്വാസം സാമ്പത്തിക സ്ഥിതിയുമായി ബന്ധപ്പെട്ടതുതന്നെയാണ്. സാമ്പത്തിക ശ്രേണി കൂടുന്നതിനനുസരിച്ച് അതു കുറയുന്നുണ്ട്. പട്ടികവർഗ്ഗക്കാരിലാണ് ഏറ്റവും

**പട്ടിക 18**
**ആചാര-വിശ്വാസങ്ങൾ (%)**

| വിഭാഗം | ജാതകം നോക്കൽ | മന്ത്രവാദം | രോഗശാന്തി ശുശ്രൂഷ | ആൾ ദൈവങ്ങൾ |
|---|---|---|---|---|
| ആകെ | 36.6 | 7.3 | 10.6 | 6.3 |
| സാമ്പത്തിക ഗ്രൂപ്പ്: | | | | |
| I | 33.5 | 11.8 | 10.7 | 7.1 |
| II | 35.8 | 8.8 | 10.8 | 6.7 |
| III | 38.0 | 6.1 | 10.8 | 5.9 |
| IV | 37.6 | 1.7 | 10.1 | 5.9 |
| മതം | | | | |
| ഹിന്ദു | 60.0 | 7.6 | 2.8 | 9.6 |
| മുസ്ലീം | 4.5 | 12.6 | 7.3 | 2.6 |
| ക്രൃസ്ത്യൻ | 3.9 | 1.1 | 36.3 | 1.0 |
| ജാതി | | | | |
| പിന്നോക്കം | 60.4 | 6.8 | 2.6 | 10.3 |
| മുന്നോക്കം | 69.0 | 6.2 | 1.5 | 9.0 |
| എസ് സി | 44.8 | 10.5 | 4.8 | 7.6 |
| എസ് റ്റി | 35.0 | 21.7 | 6.7 | 10.0 |
| രാഷ്ട്രീയ ചായ്‌വ് | | | | |
| എൽ ഡി എഫ് | 38.9 | 6.3 | 7.3 | 4.9 |
| യു ഡി എഫ് | 28.1 | 8.8 | 16.6 | 7.3 |
| ബി ജെ പി | 69.8 | 8.0 | 1.2 | 16.7 |

അധികം. പിന്നെ പട്ടിക ജാതിക്കാരിലും മുസ്ലീങ്ങളിലും. ക്രിസ്ത്യാനികളിൽ മൂന്നിലൊന്നും രോഗശാന്തി ശുശ്രൂഷയിൽ വിശ്വാസമുള്ളവരാണ്. ഇതും എൽ ഡി എഫ് ക്രിസ്ത്യാനികളിൽ യു ഡി എഫ് ക്രിസ്ത്യാനികളെ അപേക്ഷിച്ച് കുറവാണ്. ആൾദൈവങ്ങളിലുള്ള വിശ്വാസം പത്തിലൊന്നോളം ഹിന്ദുക്കൾക്കാണുള്ളത്. ബി ജെ പി വോട്ടർമാരിലാണ് ഏറ്റവുമധികം. ഈ ആചാര-വിശ്വാസങ്ങൾ സമൂഹത്തിൽ കൂടി വരുന്നുണ്ടോ അതോ കുറയുകയാണോ എന്ന് ഒരു പഠനത്തിൽ നിന്ന് പറയാനാവില്ല. എങ്കിലും ഭാവി പഠനങ്ങൾക്ക് താരതമ്യം ചെയ്യാൻ അത് ഉപയോഗപ്രദമായിരിക്കും.

ജനങ്ങൾ എങ്ങനെ ചിന്തിക്കുന്നു എന്ന പഠനഭാഗത്തിലെ പ്രധാനപ്പെട്ട ചില വിശകലനങ്ങളാണ് ഇവിടെ ഉൾപ്പെടുത്തിയിരിക്കുന്നത്. പ്രസക്തമായ മറ്റ് ഒട്ടേറെ വിവരങ്ങളുമുണ്ടെന്ന് ചോദ്യാവലിയിൽ നിന്ന് മനസ്സിലാക്കാം. ഇവയെല്ലാം പല കോണുകളിൽ നിന്ന്, പല താരതമ്യ വിഷയങ്ങളുമായി ബന്ധപ്പെടുത്തി വിശകലനം ചെയ്യാവുന്നതാണ്. സാമൂഹ്യ രാഷ്ട്രീയ പ്രാധാന്യമുണ്ടെന്നു തോന്നിയ ഏതാനും വിഷയങ്ങൾ ചർച്ചക്കായി അവതരിപ്പിക്കാനാണ് ഇവിടെ ഉദ്യമിച്ചിട്ടുള്ളത്.

ഒരു പ്രത്യേക രീതിയിലുള്ള താരതമ്യ മാതൃക മിക്ക വിഷയങ്ങളിലും പ്രയോഗിച്ചിട്ടുള്ളത് ആവർത്തനമായി അനുഭവപ്പെടാം. പക്ഷേ ഒട്ടെല്ലാ കാര്യങ്ങളിലും പഠന അഭിപ്രായങ്ങൾ ഒരേ തരത്തിലുള്ള ചില മാതൃകകൾ രൂപപ്പെടുത്തുന്നുണ്ടെന്നു ബോധ്യപ്പെടുവാൻ ഇതു സഹായിക്കുന്നുണ്ട്. സമൂഹത്തിൽ സാമാന്യവൽകൃതമായ പല ധാരണകളും പൊളിച്ചടുക്കി പരിശോധിക്കുമ്പോൾ വ്യത്യസ്ത മാനങ്ങളുള്ളതായി അനുഭവപ്പെടുന്നു. അവക്കെല്ലാം കാരണമായ സാമൂഹ്യ-സാമ്പത്തിക കാരണങ്ങൾ അന്വേഷിക്കുന്നതിനാണ് പ്രാധാന്യം നൽകേണ്ടത്.

മാധ്യമവൽകൃതമായ ഇന്നത്തെ ലോകത്തിൽ യഥാർത്ഥത്തിൽ നടക്കേണ്ടത് ഇത്തരം പ്രക്രിയകളാണ്. സുതാര്യതയുടെയും അന്വേഷണപരതയുടെയും വലിയ സാധ്യതകളാണ് ഇന്ന് പ്രയോജനപ്പെടാതെ പോകുന്നത്. പൊതുധാരണകളുടെ ഉള്ളിലേക്ക് ഇത്തരം അന്വേഷണങ്ങൾ നടത്തുന്നതിന് സാമൂഹ്യശാസ്ത്രജ്ഞരും മാധ്യമ പ്രവർത്തകരും ഒരു പുതിയ കൂട്ടായ്മ രൂപപ്പെടുത്തേണ്ടതുണ്ടെന്ന് ഈ വിശകലനങ്ങൾ സൂചിപ്പിക്കുന്നു. ഈ പഠനത്തിൽ പലയിടത്തും വെളിപ്പെടുന്നതുപോലെ മഹാഭൂരിപക്ഷത്തിന്റെ അഭിപ്രായങ്ങൾ തമസ്ക്കരിക്കപ്പെടുകയും ഒരു ചെറു ന്യൂനപക്ഷത്തിന്റെ അഭിപ്രായങ്ങൾ പൊതു അഭിപ്രായമായി വ്യവഹരിക്കപ്പെടുകയും ചെയ്യുന്ന സമ്പ്രദായങ്ങൾ പുനരാലോചനയ്ക്ക് വിധേയമാക്കാനും വ്യത്യസ്ത മാനത്തിൽ ചർച്ച ചെയ്യാനും ഈ കുറിപ്പുകൾ സഹായകമാകുമെന്നാണ് പ്രതീക്ഷ.

## അദ്ധ്യായം 13

# വികസനം ആർക്കുവേണ്ടി



സമകാലീന കേരള സമൂഹത്തെ മനസ്സിലാക്കാനുള്ള ശാസ്ത്രസാഹിത്യ പരിഷത്തിന്റെ കൂട്ടായ അന്വേഷണമായിരുന്നു കേരളപഠനം. കേരള പഠനത്തിലെ കണ്ടെത്തലുകളിൽ ചിലവ നമ്മുടെ മുൻ ധാരണകൾക്ക് ശാസ്ത്രീയമായ സാധുത നൽകുന്നവയാണെങ്കിൽ, മറ്റു ചിലവ പൊതു സമ്മിതിയാർജ്ജിച്ച ചില ധാരണകളെ തിരുത്തുന്നവയാണ്. തുറന്ന മനസ്സോടെ നടത്തിയ ഈ അന്വേഷണത്തിൽ അവലംബിച്ച മുഖ്യ വിശകലനരീതി വിവിധ സാമ്പത്തിക വിഭാഗങ്ങൾ തമ്മിലുള്ള താരതമ്യമാണ്. ജീവിതസാഹചര്യങ്ങളിലുള്ള അന്തരം, വിവിധ സാമൂഹ്യ പ്രശ്നങ്ങളിലുള്ള നിലപാടുകളിലെ അന്തരം എന്നീ കാര്യങ്ങളെ മുഖ്യമായി കേന്ദ്രീകരിച്ചു കൊണ്ടാണ് ഈ താരതമ്യം നടത്തിയിട്ടുള്ളത്. കേരളപഠനത്തിൽ ഉപയോഗിച്ച സാമ്പത്തിക ഗ്രൂപ്പുകളെ ലളിതവും ആവർത്തനഭദ്രവും പരസ്പരവൈരുദ്ധ്യങ്ങളില്ലാത്തതുമായ ഒരു വിശകലന ഉപകരണമായി (Analytical tool) മാത്രമേ കാണേണ്ടതുള്ളു. അതിനപ്പുറമുള്ള ആപ്രമാദിത്വമൊന്നും ഞങ്ങൾ അവകാശപ്പെടുന്നില്ല.

വരുമാനത്തിന്റേയോ ചെലവിന്റേയോ കാര്യത്തിൽ ജനങ്ങളെ താഴെ നിന്ന് മുകളിലോട്ട് പത്തു ശതമാനം വീതമായി വിഭജിച്ച പത്തു ഗ്രൂപ്പുകൾ (deciles) അല്ലെങ്കിൽ ഇരുപതു ശതമാനം വീതമുള്ള അഞ്ചു ഗ്രൂപ്പുകൾ (quintiles), ഇരുപത്തിയഞ്ചു ശതമാനം വീതമുള്ള നാലു ഗ്രൂപ്പുകൾ (quartiles) എന്നിങ്ങനെയൊക്കെയുള്ള വർഗ്ഗീകരണം സാമ്പത്തികാടിസ്ഥാനത്തിലുള്ള വിശകലനത്തിന് സാധാരണയായി ഉപയോഗിക്കാറുണ്ട്. അസമത്വം അളക്കാനും സാമ്പത്തിക ഗ്രൂപ്പുകൾ നിർണയിക്കാനുള്ള കണക്കുകൾക്കും ഞങ്ങളും ഈ രീതി ഉപയോഗിച്ചിരിക്കുന്നു. വരവുചെലവുകളുടെ താൽക്കാലിക സ്വഭാവമാണ് ഈ വിശകലനരീതിയുടെ ഒരു പ്രശ്നം. ഒരു കുടുംബം എന്തെങ്കിലും കാരണത്താൽ ഒരു മാസം സാധാരണയിൽ കവിഞ്ഞ് കൂടുതൽ പണം ചെലവാക്കിയാലും മറിച്ചായാലും ഇത്തരം വർഗ്ഗീകരണം തെറ്റാനുള്ള സാധ്യതയുണ്ട്. അതിനാലാണ്, സാമ്പത്തിക ഗ്രൂപ്പുകൾ നിർണ്ണയിക്കാൻ കേരളപഠനത്തിൽ ഒന്നിലധികം മാനദണ്ഡങ്ങൾ ഉപയോഗിച്ചത്. വരവിനേക്കാൾ പ്രാധാന്യം ചെലവിന് നൽകി. കൂടാതെ വീടിന്റെ ഗുണവിശേഷങ്ങളും ദീർഘകാല ഉപഭോക്തൃ ഉൽപന്നങ്ങളുടെ ഉട

മസ്ഥതയും കണക്കിലെടുത്തു. ദീർഘകാലാടിസ്ഥാനത്തിൽ പരിശോധിക്കുമ്പോൾ സാമ്പത്തിക സ്ഥിതിയെക്കുറിച്ച് മനസ്സിലാക്കാൻ ഇവ വരവു-ചെലവിനേക്കാൾ കൂടുതൽ സ്ഥായിയായ സൂചകങ്ങളാണ്.

ഒരു സമൂഹത്തെ വിശകലനം ചെയ്യുമ്പോൾ സാമൂഹ്യമായി ഏറ്റവും പ്രസക്തമായ വർഗ്ഗീകരണ രീതി ഉപയോഗിക്കേണ്ടി വരും. ഇന്ത്യയിൽ ജാതി മത വിഭജനങ്ങൾക്ക് സാമൂഹിക തലത്തിൽ ഇന്നും പ്രസക്തിയുണ്ട്. എന്നാൽ ഈ പ്രസക്തി പണ്ടത്തേതിനെ അപേക്ഷിച്ച് കുറഞ്ഞുകൊണ്ടിരിക്കയാണ്. വികസിത രാജ്യങ്ങളിൽ ഉപയോഗിക്കുന്ന തൊഴിലിനെ ആസ്പദമാക്കിയുള്ള സാമൂഹിക വർഗ്ഗ വിഭജനം ഇവിടെ രീതിശാസ്ത്രപരമായ പല പ്രശ്നങ്ങളുമുയർത്തുന്നു. അതുകൊണ്ടാണ് സാമ്പത്തിക ഘടകങ്ങളെ അടിസ്ഥാനമാക്കിയുള്ള ഒരു വർഗ്ഗീകരണ രീതി കേരള പഠനത്തിൽ ഞങ്ങൾ സ്വീകരിച്ചത്. ഇതനുസരിച്ച് ജനങ്ങളെ അതിദരിദ്രർ, ദരിദ്രർ, താഴ്ന്ന മധ്യവർഗ്ഗം, ഉയർന്ന മധ്യവർഗ്ഗം എന്നിങ്ങനെയുള്ള വിശാലമായ ഒരു വർഗ്ഗീകരണമാണ് നടത്തിയത്. ഇതിനും മുകളിൽ അതിസമ്പന്നർ എന്ന ഒരു വിഭാഗമുണ്ടെന്ന കാര്യം ഞങ്ങൾ അംഗീകരിക്കുന്നു. പക്ഷെ എണ്ണത്തിൽ വളരെ കുറവുള്ള ഈ വിഭാഗത്തെ ഇതു പോലുള്ള ഒരു സാമ്പിൾ സർവേയിലൂടെ പഠിക്കാൻ ബുദ്ധിമുട്ടാണ്.

നാലു സാമ്പത്തിക ഗ്രൂപ്പുകളെ നിർണ്ണയിച്ചപ്പോൾ അവയിലുൾപ്പെടുന്ന കുടുംബങ്ങളുടെ ജീവിതനിലവാരത്തെ പറ്റി ഞങ്ങൾക്ക് ചില മുൻധാരണകൾ ഉണ്ടായിരുന്നു. ഇത്തരം ഒരു അനുമാനം ഒഴിവാക്കാൻ കഴിയാത്തതുമായിരുന്നു. ഈ ധാരണകളെ അടിസ്ഥാനപ്പെടുത്തിയാണ് ഗ്രൂപ്പുകളെ തമ്മിൽ വേർതിരിക്കാനുള്ള കട്ട്-ഓഫ് സ്കോറുകൾ നിശ്ചയിച്ചത്. ഈ കട്ട്-ഓഫ് സ്കോറുകളെ പറ്റി അഭിപ്രായവ്യത്യാസങ്ങൾ ഉണ്ടായേക്കാം. ഇവ മാറുന്നതിനനുസരിച്ച് ഓരോ ഗ്രൂപ്പിന്റേയും വലുപ്പത്തിൽ ചെറിയ മാറ്റമുണ്ടായേക്കാം. എങ്കിലും ഇവ മൊത്തം ചിത്രത്തേയോ വിശകലനഫലങ്ങളെയോ സാരമായി ബാധിക്കുന്നില്ല. ബി പി എൽ കുടുംബങ്ങളെ പ്രത്യേകം നിർണയിക്കുന്നത് പോലുള്ള ഉദ്ദേശങ്ങളൊന്നും ഈ വർഗ്ഗീകരണത്തിന് ഇല്ലാത്തതിനാൽ ഇത് ഒരു വിവാദമാകേണ്ടതില്ല.

മാർക്സിയൻ അർത്ഥതലത്തിലുള്ള വർഗ്ഗങ്ങളല്ല കേരളപഠനത്തിലെ സാമ്പത്തിക ഗ്രൂപ്പുകൾ. എന്നാൽ കായികാദ്ധ്വാനം ചെയ്യുന്ന തൊഴിലാളികൾ മിക്കവരും ഗ്രൂപ്പ് ഒന്നിലും രണ്ടിലുമാണ് ഉണ്ടായിരിക്കാൻ സാദ്ധ്യത; വലിയ വ്യവസായികളും വ്യാപാരികളുമൊക്കെ ഗ്രൂപ്പ് നാലിലും. കുടുംബമാണ് ഈ പഠനത്തിലെ സാമ്പത്തിക വർഗ്ഗീകരണത്തിന് അടിസ്ഥാനമെന്നതിനാൽ നല്ല വേതനമുള്ള ഫാക്ടറി തൊഴിലാളികൾ ഒന്നിലേറെ ഉള്ള ഒരു കുടുംബം ഗ്രൂപ്പ് മൂന്നിലോ കുടുംബത്തിൽ ഗൾഫിൽ ജോലിയെടുക്കുന്ന ഒരാൾ കൂടിയുണ്ടെങ്കിൽ ചിലപ്പോൾ ഗ്രൂപ്പ് നാലിലോ ഒക്കെ ആവാനുള്ള സാദ്ധ്യതകളും ഉണ്ട്.

ഒരു വർഗ്ഗീകരണ പദ്ധതിയുടെ ഗുണ-ദോഷം അതിന് ഗ്രൂപ്പുകൾക്കിടയിലെ വ്യത്യസ്തതകൾ പ്രകടമാക്കാൻ കഴിയുന്നുണ്ടോ എന്നതിനെ ആശ്രയിച്ചിരിക്കും. സമൂഹപ്രതിഭാസങ്ങളുടെ വിശദീകരണ ശേഷിയുടെ കാര്യത്തിൽ ഈ സാമ്പത്തിക വർഗീകരണം ഫലപ്രദമാണെന്നാണ് ഞങ്ങളുടെ വിലയിരുത്തൽ.

ഇതിന് ഉപോത്ബലകമായ മറ്റൊരു കാര്യം, ഡാറ്റയുടെ ആന്തരിക പരസ്പരാനുയുക്തത (internal consistency) യാണ്. ഈ പുസ്തകത്തിൽ ഉടനീളം നൽകിയിരിക്കുന്ന പട്ടികകളിൽ ഇതു കാണാവുന്നതാണ്. ഏതാണ്ടെല്ലാ കണക്കുകളും ഗ്രൂപ്പ് ഒന്നിൽ നിന്ന് ഗ്രൂപ്പ് നാലിലേക്ക് പടിപടിയായി കൂടുകയോ കുറയുകയോ ചെയ്യുന്നു. സാമ്പത്തിക ശ്രേണികളെ അനാവരണം ചെയ്യുന്നതിലെ ഫലപ്രാപ്തിയാണിതു കാണിക്കുന്നത്.

**ദാരിദ്ര്യവും അസമത്വവും**

ദാരിദ്ര്യമെന്നത് ഒരു ആപേക്ഷിക സങ്കൽപമാണ്. അമേരിക്കയിൽ ദരിദ്രനായി കണക്കാക്കപ്പെടുന്നവർ ഇന്ത്യയിൽ അങ്ങനെയാകണമെന്നില്ല. ഓരോ സമൂഹത്തിലും ജീവിതത്തിന് അത്യാവശ്യമെന്നു കരുതുന്ന ഉപാധികൾ നേടിയെടുക്കാൻ സാമ്പത്തികമായും സാമൂഹ്യമായും കഴിവില്ലാത്തവരാണ് ദരിദ്രർ. ഈ അർത്ഥത്തിലാണ് ഞങ്ങൾ കേരള പഠനത്തിലെ ഒന്നും രണ്ടും ഗ്രൂപ്പുകളെ മൊത്തത്തിൽ ദരിദ്രരായി കണക്കാക്കുന്നത്. ഇതിൽ ഗ്രൂപ്പ് ഒന്നിനെപ്പറ്റി രണ്ടഭിപ്രായം ഉണ്ടാകാനിടയില്ല. എന്നാൽ ഗ്രൂപ്പ് രണ്ടിലുള്ളവരെ ദരിദ്രരായി പരിഗണിക്കുന്നതിനെ അംഗീകരിക്കാത്തവരുണ്ടാകാം. ഈ ഗ്രൂപ്പിൽ പെടുന്ന ഒരു ശരാശരി കുടുംബത്തിന്റെ ചിത്രം ഞങ്ങളുടെ പഠനത്തിൽ തെളിഞ്ഞു വരുന്നത് ഈ വിധമാണ്.

*'അഞ്ചോ ആറോ പേർ അടങ്ങിയ ഒരു കർഷക തൊഴിലാളി കുടുംബം. എല്ലാ ദിവസവും തൊഴിലില്ല. മാസവരുമാനം 3700 രൂപ. ഏതാണ്ടത്ര തന്നെ ചെലവ്. ചെലവിന്റെ 56 ശതമാനവും ഭക്ഷണത്തിനായി നീക്കിവെക്കണം. മിച്ചം വെക്കാൻ ഒന്നുമില്ല. സമൂഹ്യ സുരക്ഷ ഒന്നും തന്നെയില്ല. ഓടിട്ട സിമെന്റ് തറയുള്ള വീട് റേഡിയോ അല്ലാതെ മറ്റൊന്നുമില്ല. ടി വി വാങ്ങണമെന്ന് ആഗ്രഹമുണ്ട്. ആരെങ്കിലും ആശുപത്രിയിൽ കിടക്കേണ്ടി വന്നാൽ ഉയർന്ന പലിശക്ക് കടമെടുക്കണം. മൂത്ത പെൺകുട്ടിയുടെ വിവാഹത്തിന് പണം കണ്ടെത്താൻ പുരയിടത്തിന്റെ ഒരു ഭാഗം വിൽക്കുന്നതിനെ പറ്റി ആലോചിക്കുന്നു.'*

മേൽ വിവരിച്ച കുടുംബം ഇന്ന് ഔദ്യോഗികമായി ബി പി എൽ പട്ടികയിൽ വരുന്നില്ല. എന്നാൽ ഇന്നത്തെ കേരള സാഹചര്യങ്ങളിൽ ഇവരെ ദരിദ്രരായി കണക്കാക്കണമോ വേണ്ടയോ എന്നതിൽ മൂല്യവിവേചനത്തിന്റെ (Value judgement) പങ്ക് വലുതാണ്. ഇത്തരം കുടുംബങ്ങളെ ഉൾപ്പെടുത്താത്ത ദാരിദ്ര്യ നിർമ്മാർജ്ജന പദ്ധതികൾക്ക് വലിയ അർത്ഥമില്ല എന്നാണ് ഞങ്ങളുടെ പക്ഷം.

ദാരിദ്ര്യ രേഖ വരച്ച് അതിനു താഴെയുള്ളവരെ മാത്രം ദരിദ്രരായി കണക്കാക്കുന്ന രീതിയാണ് ഇന്ത്യയിൽ നിലവിലുള്ളത്. ബീഹാറിലും ഒറീസയിലും കേരളത്തിലുമൊക്കെ ഒരേ രേഖയാണോ ഉപയോഗിക്കേണ്ടതെന്നത് പ്രസക്തമായ ചോദ്യമാണ്. ദാരിദ്ര്യ രേഖ വേർതിരിക്കുന്നത് ആരെയാണ് എന്നതും പരമപ്രധാനമാണ്. ഇന്നുള്ള ദാരിദ്ര്യരേഖ നിലവിൽ വരുന്നത് 1970കളിലാണ്. വിലസൂചിക അനുസരിച്ച് കാലാകാലങ്ങളിൽ പുതുക്കി നിർണയിക്കുക മാത്രമാണ് പിന്നീട് ചെയ്തിട്ടുള്ളത്. കേവല ദാരിദ്ര്യം അളക്കാൻ ഉപയോഗിക്കുന്ന ഈ രേഖ യഥാർത്ഥത്തിൽ കഠിനമായ ഇല്ലായ്മ (extreme deprivation) ഉള്ളവരെ മാത്രമേ കണ്ടെത്തുന്നുള്ളൂ. ഇന്നു നിലവിലുള്ള ദാരിദ്ര്യ നിർമ്മാർജ്ജന പരിപാടികളാകട്ടെ. നല്ല രീതിയിൽ പ്രവർത്തിച്ചാൽ പോലും അതിദരിദ്രരെ 'വെറും ദരിദ്രർ' ആക്കി മാറ്റുക മാത്രമേ ലക്ഷ്യമിടുന്നുള്ളു. അതിനാൽ ഇന്നത്തെ ദാരിദ്ര്യ നിർണ്ണയ രീതി പുനഃപരിശോധിക്കേണ്ടതുണ്ടെന്നാണ് ഞങ്ങളുടെ അഭിപ്രായം.

അതിദരിദ്രരെ (ബി പി എൽ ദരിദ്രർ) മാത്രം ലക്ഷ്യമിടുന്ന നയങ്ങളും എല്ലാ ദരിദ്രരെയും കര കയറ്റാൻ വേണ്ട നയങ്ങളും വ്യത്യസ്തമാണ്. ആദ്യത്തേതിന് സമൂഹത്തിന്റെ മൊത്തം മിച്ചത്തിൽ തുഛമായ ഒരു പങ്ക് താഴോട്ട് പല തരം പരിപാടികളിലൂടെ ഇട്ടുകൊടുത്താൽ മതി. മധ്യ–ഉപരി വർഗ്ഗങ്ങളുടെ നടപ്പ് ജീവിതരീതിയിൽ ഒരു മാറ്റവും വരുത്തേണ്ടതില്ല. രണ്ടാമത്തേതിനാകട്ടെ, സമ്പത്തിന്റെ പുനർ വിതരണത്തിൽ ചെറിയ തോതിലെങ്കിലും ഊന്നൽ കൊടുക്കുന്ന നയങ്ങൾ നടപ്പാക്കിയേ തീരു. സമൂഹത്തിൽ നില നിൽക്കുന്ന അസമത്വങ്ങൾ കുറച്ചു കൊണ്ടുവരുന്നതിന് ഉതകുന്ന നയങ്ങളായിരിക്കണം ഇവ.

ക്ഷേമ-പെൻഷനുകളും കുടുംബശ്രീ പോലുള്ള പദ്ധതികളും കൊണ്ടു മാത്രം ദാരിദ്ര്യം ഇല്ലാതാക്കാൻ കഴിയില്ല. ദരിദ്രകുടുംബങ്ങൾക്ക് മാന്യമായ ജീവിതം നയിക്കാനും കുറച്ചൊക്കെ മിച്ചം വെക്കാനും കഴിയും വിധം അവരുടെ യാഥാർത്ഥ വരുമാനം ഉയരണം, രണ്ട് വിധത്തിൽ ഈ പ്രശ്നത്തെ നേരിടാം.

1. സാമൂഹ്യ സുരക്ഷ ഉറപ്പു വരുത്തുക. മാനുഷിക ശേഷികൾ പരമാവധി വളർത്തിയെടുക്കും വിധം ഗുണനിലവാരവും മൂല്യവുമുള്ള സൗജന്യ വിദ്യാഭ്യാസവും ആരോഗ്യരക്ഷയും നൽകുക. മിതമായ വിലയ്ക്ക് അവശ്യസാധനങ്ങൾ ലഭ്യമാക്കുക. ചിലവുകൾ കുറയുക വഴി യഥാർത്ഥ വരുമാനം വർദ്ധിപ്പിക്കാൻ ഇതു സഹായകമാവുന്നു. ഒപ്പം തൊഴിൽ സേനയുടെ ഗുണനിലവാരം ഉയരുന്നു.

2.ദരിദ്ര ജനവിഭാഗങ്ങൾ പണിയെടുക്കുന്ന തൊഴിൽ മേഖലകളിൽ കാലോചിതവും ഭാവനാപൂർണ്ണവുമായ മാറ്റങ്ങൾ വരുത്തി തൊഴിലിൽ നിന്നുള്ള വരുമാനം വർദ്ധിപ്പിക്കുക.

ചെലവിന്റെ അസമത്വം ഏറ്റവും കൂടുതലുള്ള സംസ്ഥാനങ്ങളിലൊന്നാണ് കേരളമെന്ന് ദേശീയ സാമ്പിൾ സർവേ കണക്കുകൾ കാണിക്കുന്നു. 1990ന് ശേഷമാണ് ഇത് കൂടുതൽ പ്രകടമാകുന്നത്. കേരളപഠനത്തിലെ കണക്കുകൾ പ്രകാരവും ചെലവിന്റെ അസമത്വം ഉയർന്ന തോതിലാണ് (ഗിനി സൂചിക 0.41). ഇതിനേക്കാൾ കൂടുതലാണ് വരുമാനത്തിലെ അസമത്വം (ഗിനി സൂചിക 0.502).

അസമത്വ സൂചികകൾ ഇത്തരത്തിൽ ഉയർന്നിരിക്കാനുള്ള കാരണം മുകളിലുള്ള പത്തു ശതമാനം ജനങ്ങളുടെ ഉയർന്ന വരുമാനവും ഉപഭോഗവുമാണ്. ആകെ വരുമാനത്തിന്റെ 41.2 ശതമാനം ഇവരുടേതാണ്. മറിച്ച് താഴെയുള്ള പത്തു ശതമാനത്തിന് 1.3 ശതമാനം മാത്രമേയുള്ളൂ. സമ്പത്തിന്റെ ഗിനി സൂചിക കണക്കാക്കുകയാണെങ്കിൽ ഇതിലും അധികമായിരിക്കും അന്തരം. കഴിഞ്ഞ ഇരുപതു വർഷങ്ങളായി അഖിലേന്ത്യാ ശരാശരിയേക്കാൾ ഉയർന്ന തോതിലായിരുന്നു കേരളത്തിന്റെ സാമ്പത്തിക വളർച്ചാനിരക്ക്. വർദ്ധിച്ച പുറംവരുമാനവും അനുകൂലമായ ജനസംഖ്യാഘടനയും മൂലം യഥാർത്ഥ വരുമാനം ഇതിലും കൂടുതലായിരുന്നു. എന്നാൽ ഈ വളർച്ചയുടെ സിംഹഭാഗവും ഉയർന്ന പത്തുശതമാനത്തിന്റെ കൈകളിലാണ് എത്തിയത് എന്നു വേണം കരുതുവാൻ. ഏറെക്കുറേ ഞങ്ങളുടെ വർഗ്ഗീകരണം അനുസരിച്ചുള്ള ഉയർന്ന മധ്യവർഗ്ഗം (ഗ്രൂപ്പ് 4) ആണിവർ. അവരാണ് വസ്തു വാങ്ങിക്കൂട്ടുന്നത്. അവരാണ്, യോഗ്യത മാനദണ്ഡമാകാതെ പോലും ഉന്നത വിദ്യാഭ്യാസവും പ്രൊഫഷണൽ ബിരുദങ്ങളും നേടി സമൂഹത്തിന്റെ മേൽത്തലങ്ങളിൽ പിടി മുറുക്കുന്നത്. അതേ സമയം ജനസംഖ്യയുടെ 15% വരുന്ന പരമദരിദ്രർക്കും 35% വരുന്ന ദരിദ്രർക്കും ഈ അവസരങ്ങൾ നിഷേധിക്കുന്നതരത്തിലുള്ള മാറ്റങ്ങളാണ് വിദ്യാഭ്യാസ രംഗത്തുണ്ടായിക്കൊണ്ടിരിക്കുന്നത്. പൊതു ആരോഗ്യ സേവനത്തിന്റെ ശോചനീയാവസ്ഥ, ചികിത്സാച്ചെലവുകൾ അമിതമായി വർദ്ധിക്കാൻ കാരണമായിരിക്കുന്നു. കടബാദ്ധ്യതയുടെ ഏറ്റവും പ്രധാനപ്പെട്ട രണ്ടു കാരണങ്ങളിലൊന്ന് ചികിത്സാചെലവാണ്. ഇതെല്ലാം കാണിക്കുന്നത് മേൽസൂചിപ്പിച്ച അസമത്വം ഇനിയും വർദ്ധിക്കാനാണു സാധ്യത എന്നാണ്.

1957ൽ അധികാരത്തിൽവന്ന കമ്മ്യൂണിസ്റ്റു മന്ത്രിസഭ തുടങ്ങി വെച്ച നയപരിപാടികൾ ഇന്ത്യയിൽ ഏറ്റവും മെച്ചപ്പെട്ട വിദ്യാഭ്യാസവും ആരോഗ്യവുമുള്ള ഒരു ജനതയ്ക്കു രൂപം നൽകി. എൺപതുകളിലെ ആഭ്യന്തര വളർച്ചക്കും പുറം വരുമാനത്തിനും അനുകൂല ജനസംഖ്യാ ഘടനയ്ക്കുമൊക്കെ വഴി തെളിയിച്ചതിൽ പ്രസ്തുത സാമൂഹ്യ മാറ്റങ്ങൾ വഹിച്ച പങ്ക് നിഷേധിക്കാനാവാത്തതാണ്. സാമൂഹിക ചലനാത്മകതയെ ത്വരിതപ്പെടുത്തിയ ഈ മാറ്റങ്ങളുടെ ഗുണഭോക്താക്കളാണ് ഇന്നത്തെ മധ്യവർഗ്ഗം.

ഇന്ന് കേരള സമൂഹത്തിൽ അധികാരം കൈയാളുന്നതും അഭിപ്രായങ്ങൾ നിർമ്മിക്കുന്നതും നയങ്ങൾ രൂപപ്പെടുത്തുന്നതുമൊക്കെ ഇവരാണ്.

ജാതി-മത-പ്രാദേശിക ഏറ്റക്കുറച്ചിലുകൾ ഉണ്ടെങ്കിലും എല്ലാ വിഭാഗങ്ങൾക്കും ഈ ഗ്രൂപ്പിൽ പ്രാതിനിധ്യമുണ്ട്. കേരളത്തിലെ പൊതുവിദ്യാഭ്യാസ ശൃംഖലയേയും ഏതാണ്ട് സൗജന്യമായി ലഭിക്കുമായിരുന്ന ഉന്നത വിദ്യാഭ്യാസത്തേയും പൊതുജനാരോഗ്യ സംവിധാനങ്ങളേയുമൊക്കെ പരമാവധി ഉപയോഗിച്ച് വളർന്നു വന്ന ഈ വിഭാഗം സമൂഹത്തിന് എന്തു തിരിച്ചു നൽകി എന്ന കാര്യം ചിന്തിക്കേണ്ടിയിരിക്കുന്നു.

ആധുനിക കേരളത്തിനെ പുരോഗതിയിലേക്ക് നയിച്ച പൊതുസ്ഥാപനങ്ങളിൽ നിന്ന് പുതിയ മധ്യവർഗ്ഗം അകന്നു പോയി. സാമ്പത്തിക ഗ്രൂപ്പ് 4 ലെ 9.2% മാത്രമാണ് സർക്കാർ ആശുപത്രികളിൽ പോകുന്നത്. 14.2% മാത്രമെ കുട്ടികളെ സർക്കാർ സ്കൂളുകളിൽ പഠിപ്പിക്കുന്നുള്ളു. നയരൂപീകരണത്തിൽ ഏറ്റവും സ്വാധീനമുള്ള ഈ വിഭാഗം പിൻവലിയുന്നത് പൊതുമേഖലയെ തളർത്തുന്നു. അവിടെ കാലത്തിനൊത്ത മാറ്റങ്ങൾ വരുത്താനുള്ള നിക്ഷേപം ഉണ്ടാകുന്നില്ല. അങ്ങനെ രണ്ടുതരം വിദ്യാഭ്യാസവും ചികിത്സയും നിലവിൽ വരുന്നു. ഉന്നത വിദ്യാഭ്യാസ മേഖല കൂടുതൽ കൂടുതൽ സ്വകാര്യവൽക്കരിക്കപ്പെടുന്നു. പണമുള്ളവർക്ക് മാത്രമായുള്ള സ്വാശ്രയ വിദ്യാഭ്യാസം അരങ്ങു തകർക്കുന്നു. ഭാവിയിലെ ഡോക്ടറും എൻജിനീയറും മാനേജറും പ്രൊഫസറുമൊക്കെ മധ്യവർഗ്ഗത്തിൽ നിന്നു മാത്രമായിരിക്കും എന്ന് ഉറപ്പു വരുത്തും വിധം താഴെയുള്ളവർക്ക് അവസര സമത്വം നിഷേധിക്കപ്പെടുന്നു. സാമൂഹിക ചലനാത്മകത ഏറെക്കുറെ ഈ വരേണ്യ വർഗ്ഗത്തിൽ മാത്രം ഒതുങ്ങുന്നു. സമൂഹത്തിലെ അസമത്വം വർദ്ധിക്കുന്നു. ഐക്യകേരളപ്പിറവിക്കു ശേഷമുള്ള ദശകങ്ങളിലും അസമത്വം ഉണ്ടായിരുന്നു. എന്നാൽ അവസരസമത്വ നയങ്ങളിലൂടെ ഇതു കുറയ്ക്കുവാനുള്ള ശ്രമങ്ങളും ഇക്കാലത്തുണ്ടായിരുന്നു. എന്നാൽ ഇന്നത്തേത് പാവപ്പെട്ടവന് അവസരങ്ങൾ നിഷേധിച്ചുകൊണ്ടുള്ള അസമത്വമാണ്.

അതിവേഗം വളരുന്ന ഒരു സമ്പദ്‌വ്യവസ്ഥയിൽ അസമത്വം അനിവാര്യമാണെന്ന വാദമുണ്ട്. വളർച്ചയുടെ ഒരു നിശ്ചിത തലത്തിൽ എത്തിക്കഴിഞ്ഞാൽ അവിടന്നങ്ങോട്ടുള്ള നേട്ടങ്ങൾ തുല്യമായി വിതരണം ചെയ്യണമെന്നില്ലെന്ന് ഇത്തരം വാദക്കാർ അഭിപ്രായപ്പെടുന്നു. പ്രസിദ്ധമായ കുസ്നെറ്റ്സ് വക്രവും (Kuznets curve) സമാന വാദങ്ങളുമാണ് ഇതിനു പിൻബലമായി ചൂണ്ടിക്കാണിക്കാറുള്ളത്. സൈമൺ കുസ്നെറ്റ്സ് എന്ന ധനശാസ്ത്രജ്ഞൻ 1955ൽ അഭിപ്രായപ്പെട്ടത്, ആധുനിക ലോകത്തിൽ സമ്പദ്‌വ്യവസ്ഥകൾ വളരുന്നതിനനുസരിച്ച് ആദ്യം അസമത്വം വർദ്ധിക്കുകയും ഒരു ഘട്ടത്തിലെത്തി പിന്നീട് കുറയുമെന്നുമാണ്. ഇത് ചിത്രീകരിക്കുന്ന തല തിരിഞ്ഞ U ആകൃതിയിലുള്ള ഗ്രാഫാണ് കുസ്നെറ്റ്സ് വക്രം. പത്തൊമ്പതാം നൂറ്റാണ്ടു മുതലുള്ള പല യൂറോപ്യൻ രാജ്യങ്ങളുടേയും അമേരിക്കയുടേയും അനുഭവം ക്രോഡീകരിച്ചാണ് ഈ നിയമം രൂപപ്പെടുന്നത്. കാർഷിക മേഖലയിൽ നിന്ന് ഒട്ടേറെ പേർ കൂടുതൽ വരുമാനമുള്ള ദ്വിതീയ-തൃതീയ മേഖലകളിലേക്ക് മാറുമ്പോൾ അസമത്വം വർദ്ധിക്കുകയും പിന്നീട് പ്രാഥമിക മേഖലയിൽ വളരെ കുറച്ചുപേർ മാത്രം അവശേഷിക്കുമ്പോൾ അതു കുറയുമെന്നുമാണ് ഈ പ്രതിഭാസത്തിന് നൽകിയ വിശദീകരണം. ഭൗതിക മൂലധനത്തേക്കാൾ മാനുഷിക മൂലധനത്തിന് പ്രാധാന്യം കൈവരിക്കുന്ന അവസ്ഥയിലാണ് വക്രം താഴോട്ടുള്ള പോക്ക് തുടങ്ങുന്നത്.

കുസ്നെറ്റ്സ് വക്രവും സമാനവാദങ്ങളും ചരിത്രത്തിലെ അനിവാര്യത പോലെ അവതരിപ്പിക്കപ്പെടുന്നത് അത് ഇന്നത്തെ വലതുപക്ഷ സാമ്പത്തികശാസ്ത്രത്തിന് സാധൂകരണം നൽകുന്നതു കൊണ്ടാണ്. ഇത് ചരിത്രത്തിന്റെ അനിവാര്യതയല്ല എന്നാണ്

അനുഭവം. നോർവേ, സ്വീഡൻ പോലുള്ള സ്കാൻഡിനേവിയൻ രാജ്യങ്ങളിലും ജപ്പാനിലും കിഴക്കൻ ഏഷ്യയിലെ രാജ്യങ്ങളിലും അസമത്വം വർദ്ധിക്കുന്ന അനുഭവം ഉണ്ടായിട്ടില്ല. പത്തൊമ്പതാം നൂറ്റാണ്ടിലെ ഇംഗ്ലണ്ട്, ഫ്രാൻസ് തുടങ്ങിയ യൂറോപ്യൻ രാജ്യങ്ങളിലേയോ ഇന്നത്തെ തെക്കേ അമേരിക്കൻ രാജ്യങ്ങളിലേയോ സ്ഥിതി ആവർത്തിച്ചാൽ മാത്രമേ വളർച്ച നേടാനാവു എന്ന വാദത്തിൽ കഴമ്പില്ല. മാത്രമല്ല, വിവരസാങ്കേതികവിദ്യയുടേതായ ഈ യുഗത്തിൽ മാനുഷിക മൂലധനം വർദ്ധിപ്പിക്കുന്നതുതന്നെയാണ് സാമ്പത്തിക വളർച്ചക്കുള്ള ഏറ്റവും നല്ല തന്ത്രം. അസമത്വം കുറയ്ക്കുകയെന്നത് വികസനമന്ത്രമായിരിക്കേണ്ട കാലമാണിന്നത്തേത്.

**കേരളപഠനത്തിൽ നിന്ന് കേരള വികസനത്തിലേക്ക്**

കേരള സമൂഹത്തിൽ പകുതി പേർ ദരിദ്രരാണ്. മനുഷ്യസഹജമായ തങ്ങളുടെ കഴിവുകൾ ഫലപ്രദമായി ഉപയോഗിക്കാനും അതുവഴി അല്ലലില്ലാതെ ജീവിതം നയിക്കാനും അവർക്ക് കഴിയുന്നില്ല. ജനസംഖ്യയുടെ പകുതിയിലേറെ സ്ത്രീകളാണ്. സാമ്പത്തിക ഗ്രൂപ്പ് ഭേദമന്യേ സ്തീകളുടെ കഴിവുകൾ പൂർണ്ണമായി ഉപയോഗിക്കപ്പെടാതെ പോകുന്നു. നമ്മുടെ വികസന നയങ്ങൾ ലക്ഷ്യമിടേണ്ടത് പ്രധാനമായും ദരിദ്രരേയും സ്ത്രീകളേയുമാണ്. വികസനത്തിന് സാമ്പത്തിക വളർച്ച അനിവാര്യമാണെങ്കിലും വിതരണ നീതിയില്ലാത്ത വളർച്ച കൊണ്ട് എല്ലാവർക്കും ഗുണമുണ്ടാകുമെന്ന വാദം സ്വപ്നം മാത്രമാണ്. എല്ലാവരേയും ഉൾക്കൊള്ളുന്നതായിരിക്കണം വികസന പ്രക്രിയ.

വികസനത്തെപ്പറ്റി നീതിയുക്തമായ ഒരു കാഴ്ചപ്പാട് രൂപീകരിക്കുന്നതിലും ഈ ഉൾക്കാഴ്ച പ്രധാനമാണ്. പല വികസന പരിപാടികളും രൂപീകരിക്കപ്പെടുന്നത് സമൂഹത്തിലെ മുകൾപ്പാതിയിലുള്ളവർക്ക് (EG III, IV) നേരിട്ട് ഗുണം കിട്ടുന്ന രീതിയിലാണ്. അവരിലൂടെ ഇതിന്റെ ഗുണഫലങ്ങൾ കീഴ്പ്പാതിയിലേക്കും കിനിഞ്ഞിറങ്ങുമെന്നാണ് നവലിബറൽ സാമ്പത്തിക സിദ്ധാന്തങ്ങൾ പഠിപ്പിക്കുന്നത്. എന്നാൽ, അനുഭവത്തിൽ ഇത് നടക്കാറില്ല. നടക്കുകയാണെങ്കിൽ തന്നെ, വളരെ മന്ദഗതിയിലാവും നടക്കുക. നിലവിലുള്ള അസമത്വങ്ങൾ മൂർഛിക്കുക എന്നതായിരിക്കും അതിന്റെ പരിണിത ഫലം.

ഇവിടെ ഞങ്ങൾക്ക് വികസനത്തെക്കുറിച്ച് വ്യത്യസ്തമായ ഒരു നിലപാടാണ് അവതരിപ്പിക്കാനുള്ളത്. ദരിദ്ര പക്ഷത്തിന്റെ ഉന്നമനത്തിലൂന്നിക്കൊണ്ടുള്ള സമഗ്ര വികസനത്തിനു വേണ്ടിയാണ് ശാസ്ത്രസാഹിത്യ പരിഷത്ത് നിലകൊള്ളുന്നത്. ഇത്തരം ഒരു വികസന സമീപനത്തിന്റെ അടിത്തറ നമ്മുടെ ഉത്പാദന മേഖലകളുടെ ശക്തമായ വളർച്ചയാണ്. മേലേത്തട്ടിലുള്ള കുറച്ചുപേരുടെ സാമ്പത്തിക പ്രവർത്തനങ്ങൾ സൃഷ്ടിക്കുന്ന വളർച്ചകൊണ്ട് സ്ഥായിയായ വികസനം സാധ്യമല്ല. ദരിദ്ര വിഭാഗങ്ങൾ മുഖ്യമായി പണിയെടുക്കുന്ന കാർഷിക വ്യാവസായിക മേഖലകളിലെ വരുമാനം വർദ്ധിപ്പിച്ചുകൊണ്ടു മാത്രമേ അസമത്വവും തൊഴിലില്ലായ്മയും അതിൽനിന്നുണ്ടാകുന്ന സാമൂഹ്യ സംഘർഷങ്ങളും ഇല്ലാതാക്കാൻ കഴിയൂ. ഈ അർത്ഥത്തിൽ വികസനം ഉത്പാദനാധിഷ്ഠിതമാകേണ്ടതുണ്ട്. ഇന്നത്തെ രീതി ഉപഭോഗാധിഷ്ഠിതമാണ്. എവിടെയെങ്കിലും ഉത്പാദിപ്പിച്ച് കേരളത്തിൽ വിൽക്കുക എന്നതിൽ നിന്നും വ്യത്യസ്തമായി ഇവിടുത്തെ വിഭവങ്ങളേയും അദ്ധ്വാനത്തെയും ഉപയോഗിച്ച് ഉണ്ടാക്കാവുന്നത് ഇവിടെ ഉണ്ടാക്കണം. സംസ്ഥാനത്തെ ഉത്പാദനപ്രവർത്തനങ്ങളുടെ മുഖ്യ സംഘാടകൻ പ്രാദേശികതലം മുതൽ മേലോട്ടുള്ള സർക്കാർ ആയിരിക്കണം. ഉത്പാദന പ്രക്രിയ പ്രകൃതിക്ക് കോട്ടം തട്ടാത്തതും ആസൂത്രിതവും ജനപങ്കാളിത്തമുള്ളതും

കഴിയാവുന്നത്ര വികേന്ദ്രീകൃതവുമായിരിക്കണം. വിതരണപ്രക്രിയ സാമൂഹ്യ നീതി യിൽ അധിഷ്ഠിതമായിരിക്കണം. ഉത്പാദന-വിതരണ പ്രക്രിയകളുടെ ലക്ഷ്യം സാധാ രണ ജനങ്ങളുടെ അതിജീവനത്തിനുള്ള സർവ്വതോന്മുഖമായ വളർച്ചയാകണം. എങ്കിൽ മാത്രമേ കേരളപഠനത്തിലൂടെ ദൃശ്യമായ, ജനങ്ങളിൽ പകുതിവരുന്ന ദരിദ്രരുടെ പ്രശ്ന ങ്ങൾ പരിഹരിക്കാൻ കഴിയൂ.

ഇങ്ങനെ ചിന്തിക്കുമ്പോൾ പുതിയ ഒരു തലത്തിൽ നിന്നു കൊണ്ടുള്ള ഉടച്ചു വാർക്കൽ കേരളത്തിലെ പ്രധാനപ്പെട്ട എല്ലാ മേഖലകളിലും ആവശ്യമായി വരുന്നു. പ്രായോഗികവും യാഥാർത്ഥ്യബോധത്തിലധിഷ്ഠിതവുമായ നിർദ്ദേശങ്ങളുടെ ഒരു സഞ്ചയം ഏതു മേഖലയിലും ഉരുത്തിരിച്ചെടുക്കാൻ ഇന്നു പ്രയാസമില്ല. വിട്ടുവീഴ്ച യില്ലാത്ത നിർബന്ധം ചില കാര്യങ്ങളിൽ വേണ്ടതുമുണ്ട്. ഈ നിർദ്ദേശങ്ങൾ നവലി ബറൽ അജണ്ടക്ക് ഒരു തരത്തിലും പ്രോത്സാഹനമാകരുത്, മറിച്ച് അതിനോടുള്ള പോരാട്ടമാകണം. രണ്ടാമതായി നേരത്തെ സൂചിപ്പിച്ചപോലെ, അവ അനിവാര്യമായും അസമത്വം കുറയ്ക്കുന്നതിനും അധ:സ്ഥിതരുടെ ജീവിത പ്രശ്നങ്ങൾ പരിഹരിക്കു ന്നതിനുമുള്ള നടപടികളാവണം. ഇങ്ങനെയുള്ള ഒരു കൂട്ടം നടപടികൾ തീർച്ചയായും വളരെ കൂടുതൽ പരസ്പരബന്ധിതമാകാതെ നിവൃത്തിയില്ല.

ജനസംഖ്യയിൽ വലിയൊരു വിഭാഗത്തിന്റെ-പ്രത്യേകിച്ചും ദരിദ്രരുടെ മുഖ്യ ഉപ ജീവനമേഖല ഇന്നും കൃഷിയാണ് എന്ന ഒറ്റക്കാര്യം തന്നെ ആ മേഖലയെ സമഗ്ര മായി പരിഷ്ക്കരിക്കുന്നതിനും പിന്തുണയ്ക്കുന്നതിനും സാധൂകരണം നല്കുന്നു. ഭൂപ രിഷ്ക്കരണത്തിന്റെ പോരായ്മകൾ തൊട്ട് പുതിയ വ്യാപാരക്കരാറിലെ വ്യവസ്ഥകൾ വരെ പുന:പരിശോധിച്ചുകൊണ്ടുള്ള നയരൂപീകരണവും അതിന്റെയടിസ്ഥാനത്തിൽ നെല്ല്, തെങ്ങ്, ഇടവിളകൾ, നാണ്യവിളകൾ, മത്സ്യം-മൃഗസമ്പത്ത് എന്നിവയിലെല്ലാം ഉല്പാദന വളർച്ചയും സുസ്ഥിരതയും സാധിതമാക്കുന്ന സാങ്കേതിക നവീകരണങ്ങളും സംഘടനാ സംവിധാനങ്ങളുമാണ് ഇവിടെ വിവക്ഷിക്കുന്നത്. വൈവിധ്യവൽക്കരണ ത്തിന്റേയും ആധുനീകരണത്തിന്റേയും പ്രശ്നങ്ങൾ നേരിടുന്ന പരമ്പരാഗത മേഖല കൾ, അസംസ്കൃത വസ്തു ദൗർലഭ്യമനുഭവിക്കുന്ന കയർ-കശുവണ്ടി മേഖലകൾ തുടങ്ങിയവയിലും പുതിയ പോംവഴി നിർദ്ദേശങ്ങൾ ഉരുത്തിരിഞ്ഞുവരുന്നുണ്ട്. ഈ മേഖലകളിൽ പണിയെടുക്കുന്നവരിൽ ഭൂരിപക്ഷവും സമൂഹത്തിന്റെ ഏറ്റവും താഴെ ക്കിടയിലുള്ളവരും ദുരിതമനുഭവിക്കുന്നവരുമാണെന്നത് നവീകരണത്തിന്റെ മുൻഗണനക്ക് പ്രേരകമായിരിക്കണം.

കാർഷികാനുബന്ധ, മൂല്യവർദ്ധിത ഉല്പന്നങ്ങളുടെ വൻശൃംഖലയുടെ സാധ്യത കൾ, സഹകരണ മേഖലയുടെ വിപുലമായ സംഘടനാശേഷി, ഇവയ്ക്കെല്ലാം അനു യോജ്യമായ പാശ്ചാത്തലസൗകര്യങ്ങളുടെ സൃഷ്ടി തുടങ്ങിയ കാര്യങ്ങളിലും ചാരം മൂടിക്കിടക്കുന്ന കേരളീയ സാധ്യതകൾ ഈയടുത്ത കാലത്ത് വികസന ചർച്ചകളിൽ ധാരാളമായി ഉയർന്നു വന്നിട്ടുണ്ട്.

പുത്തൻ സാങ്കേതിക വിദ്യാമേഖലകളായ ഐ ടി, ബി ടി രംഗങ്ങളിൽ നമ്മുടെ വിഭവശേഷിയുടെ വിലകുറഞ്ഞ വാടക ഉപയോഗമല്ല, മറിച്ച് വിലകൂട്ടുന്ന ഉപയോഗ മാണ് കേരളം ലക്ഷ്യമിടേണ്ടത്. ആ വഴിക്കുള്ള സാധ്യതകൾ കുറവല്ല എന്നതിന് സമീപകാല അനുഭവങ്ങൾ ധാരാളമുണ്ട്. ഈ ദിശയിലുള്ള മുന്നേറ്റങ്ങൾക്ക് അനു യോജ്യമായ ശാസ്ത്രസാങ്കേതിക നയങ്ങളും രൂപപ്പെടുത്തണം. ആഭ്യന്തര വിഭവ സമാ ഹരണത്തിലും പൊതുസംവിധാനങ്ങൾ പുന:സംവിധാനം ചെയ്യുന്നതിലും സാമൂഹ്യ സുരക്ഷാ നടപടികളിലുമെല്ലാം ഉയർന്നുവരുന്ന പുത്തൻ തലമുറ പ്രശ്നങ്ങൾ മുൻകാ ലത്ത് സ്വീകരിച്ചതും മാതൃകാപരമായി തീർന്നതുമായ മനുഷ്യത്വപരമായ നിലപാടു

കൾ തരിമ്പും കൈവിടാതെ തന്നെ നേരിടുക എന്നതാണ് കേരളത്തിന്റെ മുന്നിലുള്ള സമകാലിക വെല്ലുവിളി.

ഇക്കാര്യത്തിൽ സവിശേഷമായ ദീർഘകാല മാറ്റങ്ങൾക്ക് നേതൃത്വം നല്കേണ്ടത് മാനവശേഷി വികസനവുമായി ബന്ധപ്പെട്ട തൊഴിൽ-വിദ്യാഭ്യാസ മേഖലകളാണ്.

പന്ത്രണ്ടുവർഷത്തെ സ്കൂൾ വിദ്യാഭ്യാസം കഴിഞ്ഞ്, 18 വയസ്സാകുന്ന ഒരു യുവാവിന്/യുവതിക്ക് സമൂഹത്തിനു ഗുണകരമായ ഏതെങ്കിലും തൊഴിലെടുത്തു ജീവിക്കാനുതകുന്ന അറിവും കഴിവും ആത്മവിശ്വാസവും കിട്ടണം. അതു നൽകുകയായിരിക്കണം സ്കൂൾ വിദ്യാഭ്യാസത്തിന്റെ ധർമ്മം. അതേ സമയം, ഒരു വിഭാഗം യുവാക്കളെ ദീർഘകാലം നീണ്ടു നിൽക്കുന്ന ഉപരിപഠനത്തിനും പുതിയ അറിവിന്റെ നിർമ്മാണത്തിനും പ്രയോഗത്തിനും പ്രാപ്തരാക്കുന്ന തരത്തിൽ ധൈഷണികമായും മാനസികമായും തയ്യാറാക്കുകയും വേണം. ഇതു രണ്ടും വേണ്ടവിധത്തിൽ ഇന്നു നടക്കുന്നില്ല എന്നതാണ് അഭ്യസ്ത വിദ്യരുടെ ഇടയിലെ രൂക്ഷമായ തൊഴിലില്ലായ്മ തെളിയിക്കുന്നത്.

സ്കൂൾ തലത്തിൽ തൊഴിലാഭിമുഖ്യം വളർത്തുകയും പന്ത്രണ്ടാം ക്ലാസ് കഴിയുമ്പോഴേക്കും ഭൂരിഭാഗം പേർക്കും തൊഴിൽ വൈദഗ്ധ്യം നൽകുകയും ചെയ്യുന്ന പാഠ്യപദ്ധതി പരിഷ്ക്കരണം അടിയന്തിരമായി നടപ്പാക്കേണ്ടിയിരിക്കുന്നു. സമൂഹത്തിനാവശ്യമായ എല്ലാ തൊഴിൽ മേഖലകളും വ്യവസ്ഥാപിത പരിശീലന സംവിധാനത്തിൻ കീഴിൽ വരണം. ഇതിലൂടെയാണ് നമ്മുടെ പരമ്പരാഗത തൊഴിൽ മേഖലകളുടെ ആധുനികവത്ക്കരണം നടക്കേണ്ടത്; അവയുടെ ജാതീയമായ കെട്ടുപാടുകൾ പൊട്ടിച്ചുമാറ്റേണ്ടത്; എല്ലാ തൊഴിലുകൾക്കും മാന്യതയും ന്യായമായ വേതനവും കിട്ടേണ്ടത്; എല്ലാവർക്കും അവരവരുടെ കഴിവും വാസനയും അനുസരിച്ചുള്ള ഏതു തൊഴിലും ചെയ്തു തൃപ്തികരമായി ജീവിക്കാനുള്ള അവസരം ഉണ്ടാകേണ്ടത്. ഉത്പാദനാധിഷ്ഠിത വികസനം എന്ന ലക്ഷ്യത്തിന് അനുപേക്ഷണീയമായ മുന്നുപാധിയാണിത്.

ഉന്നതവിദ്യാഭ്യാസരംഗത്തും കാതലായ മാറ്റങ്ങൾ ഉണ്ടാകേണ്ടിയിരിക്കുന്നു. ഇന്നത്തെ അവസ്ഥയിൽ അത് സമൂഹത്തിലെ ദുർബല വിഭാഗങ്ങൾക്കെതിരായി ശക്തമായ വിവേചനത്തിനുള്ള ഉപാധിയായിത്തീർന്നിരിക്കുന്നു എന്ന് കേരള പഠനം വ്യക്തമാക്കുന്നു. സവർണ ഹൈന്ദവ ക്രിസ്തീയ വിഭാഗങ്ങൾക്ക് അമിതമായ മുൻതൂക്കം കിട്ടുന്ന ഒരു മേഖലയാണത്. കാമ്യമായ പദവികളും ഉദ്യോഗങ്ങളും ഉന്നത വിദ്യാഭ്യാസം ലഭിച്ചവരുടെ അവകാശമായിരിക്കുന്ന ഒരു സമൂഹത്തിൽ ഈ സ്ഥിതി വിശേഷം നിലവിലിരിക്കുന്ന ഉച്ചനീചത്വങ്ങളെ ഊട്ടി ഉറപ്പിക്കാനാണ് ഇടവരുത്തുക എന്ന് വ്യക്തമാണ്.

ഇതു തിരുത്തണമെങ്കിൽ സ്കൂൾ തലത്തിലെ പൊതു വിദ്യാഭ്യാസം മെച്ചപ്പെടുത്തിക്കൊണ്ടേ പറ്റൂ. വീട്ടിലെ കോച്ചിങ്ങും പ്രത്യേക ട്യൂഷനും ഒന്നും കൂടാതെ ക്ലാസിലെ പഠിപ്പുകൊണ്ടു മാത്രം സ്വന്തം കഴിവുകളെ വികസിപ്പിക്കാൻ ഓരോ കുട്ടിക്കും കഴിയണം. അതിനനുസരിച്ച് പൊതു വിദ്യാലയങ്ങളെയും അദ്ധ്യാപകരെയും ശക്തിപ്പെടുത്തണം.

ഉന്നത വിദ്യാഭ്യാസത്തിൽ നിന്നു സമൂഹത്തിനു കിട്ടേണ്ടതായ പ്രയോജനങ്ങൾ നേടിയെടുക്കാൻ നമുക്കു കഴിയുന്നില്ല എന്നാണ് ബിരുദധാരികൾക്കിടയിലെ ഉയർന്ന തൊഴിലില്ലായ്മ(25%) സൂചിപ്പിക്കുന്നത്. നിലവിലുള്ള അറിവിനെ വിമർശനപരമായി ഉൾക്കൊള്ളാനും പ്രയോഗിക്കാനും, പുതിയ അറിവു നിർമ്മിക്കാനും ഉള്ള കഴിവ് വളർത്താനുതകും വിധം ഉന്നത വിദ്യാഭ്യാസം പരിഷ്ക്കരിച്ചാൽ മാത്രമേ ബിരുദധാരികൾ തൊഴിൽ തേടുന്നവരിൽ നിന്ന് തൊഴിൽ സൃഷ്ടിക്കുന്നവരായി മാറൂ.

വിദ്യാഭ്യാസത്തിന്റെ എല്ലാ മേഖലകളിലും ആൺകുട്ടികൾക്കൊപ്പമോ ഒരുപടി

മുന്നിലോ ആണ് പെൺകുട്ടികൾ. എന്നാൽ തൊഴിൽ രംഗത്തെത്തുമ്പോൾ അവർ പിന്നിലാകുന്നു എന്ന് കേരള പഠനം കാണിക്കുന്നു. 'വീട്ടമ്മ' എന്നു സ്വയം ലേബലൊട്ടിച്ചിരിക്കുന്നവരിൽ ബഹുഭൂരിപക്ഷവും പത്താം ക്ലാസ്-പ്ലസ് ടൂ കഴിഞ്ഞവരാണ്. സ്കൂൾ വിദ്യാഭ്യാസത്തിന്റെ അപര്യാപ്തതയും ലക്ഷ്യബോധമില്ലായ്മയുമാണ് ഒരു പരിധിവരെ ഇതിനു കാരണം. തീർച്ചയായും, സമൂഹത്തിൽ നിലവിലിരിക്കുന്ന ലിംഗപരമായ അസമത്വം ഇതിനെ കൂടുതൽ രൂക്ഷമാക്കുന്നു. വിവാഹം തൊഴിൽ ജീവിതത്തിനു തടസ്സമാകുന്നത് എല്ലായ്പ്പോഴും സ്ത്രീക്കുമാത്രമാണ്, ഒരിക്കലും പുരുഷനല്ല എന്നതും ഒരു വസ്തുതയാണ്.

വിദ്യാഭ്യാസവും സാമൂഹ്യനീതിയോടു കൂടിയ വികസനവും തമ്മിലുള്ള ബന്ധം അഭേദ്യമാണ്. സെക്കണ്ടറി തലം മുതൽ അദ്ധ്വാനാഭിമുഖ്യം വളർത്തുന്നന്നതിന് പ്രാമുഖ്യം നൽകണം. ബഹുഭൂരിപക്ഷത്തിനും എന്തെങ്കിലും ഒരു തൊഴിലിൽ പ്രായോഗിക പരിശീലനവും അനുഭവവും നൽകുക എന്നത് ഹയർ സെക്കണ്ടറി വിദ്യാഭ്യാസത്തിന്റെ പൊതുലക്ഷ്യമാകണം. ഉന്നത വിദ്യാഭ്യാസത്തിന്റെ ലക്ഷ്യം സമൂഹത്തിന് വ്യത്യസ്തമേഖലകളിൽ ആവശ്യമുള്ള വൈദഗ്ദ്ധ്യത്തിന്റെ സൃഷ്ടിയാണ്. അതിനോടൊപ്പം സ്വന്തം സമൂഹത്തിന്റെ വളർച്ചക്കു വേണ്ടി ജോലി ചെയ്യാനുള്ള സന്നദ്ധതയും പുതിയ ജ്ഞാനോല്പാദനത്തിനുള്ള കഴിവും ഉന്നത വിദ്യാഭ്യാസത്തിനു നൽകാൻ കഴിയണം. ചുരുക്കത്തിൽ, +2 തലം വരെ സാർവത്രികവും സൗജന്യവും നിർബന്ധിതവുമായ വിദ്യാഭ്യാസം നൽകുകയും അതിന്റെ അന്ത്യഘട്ടത്തിൽ സമൂഹത്തിന് ആവശ്യമുള്ള ഏതെങ്കിലും തൊഴിലിൽ ഏർപ്പെട്ട് ഉപജീവനം നേടുന്നതിന്നുള്ള പ്രായോഗിക അറിവും തൊഴിൽ പരിചയവും ആത്മവിശ്വാസവും ഉള്ളവരാക്കി അവരെ മാറ്റുകയും ഉന്നത വിദ്യാഭ്യാസത്തിന് വേണ്ട ധൈഷണികമായ ശേഷിയും സന്നദ്ധതയും നേടുന്നതിനുള്ള അടിത്തറ പാകുകയും ചെയ്യാൻ വികസനോന്മുഖ വിദ്യാഭ്യാസത്തിന് കഴിയണം.

തുല്യ പ്രാധാന്യമുള്ള മറ്റൊരു മേഖല സാമൂഹ്യ സുരക്ഷയുടേതാണ്.

സൗജന്യവും ഗുണനിലവാരമുള്ളതുമായ പൊതുവിദ്യാഭ്യാസം, ആരോഗ്യസംരക്ഷണം, മിതമായ വിലയ്ക്ക് അവശ്യസാധനങ്ങൾ ലഭ്യമാക്കൽ എന്നിവയാണ് ഇതിൽ പ്രധാനം. ദരിദ്രകുടുംബങ്ങളുടെ ചെലവു കുറയ്ക്കുക വഴി യഥാർത്ഥ വരുമാനം വർദ്ധിപ്പിക്കാനും അതോടൊപ്പം മെച്ചപ്പെട്ട തൊഴിൽ സേനയെ സൃഷ്ടിക്കാനും ഇതു വഴി കഴിയും. ഇതിനുള്ള പണം കണ്ടെത്തുന്നതെങ്ങനെ എന്നതാണ് മുഖ്യ പ്രശ്നം. പൊതുസംവിധാനങ്ങളിൽ നിന്ന് അകന്നുപോയ മധ്യവർഗ്ഗത്തിന് ഇതിന്റെ ബാധ്യതയിൽ നിന്ന് മാറിനിൽക്കാനാവില്ല. എല്ലാ ക്ഷേമരാഷ്ട്രങ്ങളിലും ഉള്ളതുപോലെ വരുമാനത്തിന് അനുസൃതമായി സാമൂഹ്യസേവനങ്ങൾക്ക് വേണ്ടി നികുതി ഏർപ്പെടുത്തുന്നതിനെക്കുറിച്ച് ഗൗരവപൂർവ്വം ആലോചിക്കേണ്ട സമയമായിരിക്കുന്നു.

**കേരളത്തിന്റെ ഭാവി**

ഇന്നത്തെ വികസന പ്രക്രിയയെ മാറ്റിമറിക്കുന്നതിലൂടെ മാത്രമേ ഒരു ജനപക്ഷ വികസന സമീപനം രൂപപ്പെടുത്താൻ കഴിയൂ എന്ന് ബോധ്യപ്പെടുത്തുന്നതാണ് കേരളപഠനത്തിന്റെ കണ്ടെത്തലുകൾ. ഉപഭോഗ കേന്ദ്രീകൃതവും സേവനമേഖലയിലൂന്നിയതുമായ ഇന്നത്തെ വികസന സമീപനത്തിനു പകരം കേരളത്തിന് അനുയോജ്യമായ കൃഷിയിലും വ്യവസായവളർച്ചയിലും ഊന്നുന്നതും സാമൂഹ്യ നീതി ഉറപ്പാക്കുന്നതുമായ പുതിയൊരു വികസന പാത വളർത്തിയെടുക്കുക്കയാവും ഭാവികേരളത്തിന്റെ മുന്നിലുള്ള വഴി.

ഇന്നത്തെ ഉപഭോഗാധിഷ്ഠിത വികസനരീതിയിൽ നിന്ന് ഉത്പാദനാധിഷ്ഠിത സമീ

പനത്തിലേക്കുള്ള മാറ്റം എളുപ്പമാണെന്ന് ഞങ്ങൾ കരുതുന്നില്ല. ആഗോള ഫൈനാൻസ് മൂലധന താത്പര്യത്തിന് കീഴ്പ്പെട്ടിരിക്കുന്ന ഇന്നത്തെ ഇന്ത്യൻ സാഹചര്യത്തിൽ കേരളത്തിന്റേതായൊരു വികസന പാത സാധ്യമാണോ എന്ന ചോദ്യമുണ്ട്. ഉപഭോഗാർത്തി പൂണ്ട ഒരു സമൂഹത്തിലാണ് നാം ജീവിക്കുന്നത്. അത്തരമൊരു സമൂഹം ഉപഭോഗത്തെ പരിമിതപ്പെടുത്താനുള്ള സാധ്യതയും കുറവാണ്. ഇത്തരം പരിമിതികൾ നിലനില്ക്കുമ്പോഴും പ്രായോഗികമായി ചിലതൊക്കെ ചെയ്യാൻ കഴിഞ്ഞാൽ മാത്രമേ ജനങ്ങളുടെ ശുഭാപ്തിവിശ്വാസം വീണ്ടെടുക്കാൻ കഴിയൂ എന്നു ഞങ്ങൾ കരുതുന്നു. അതൊരു അനിവാര്യതയാണെന്നും ഞങ്ങൾ വിശ്വസിക്കുന്നു. ഈ പശ്ചാത്തലത്തിൽ പ്രശ്നങ്ങളെ നിർദ്ധരിക്കാനും ജനജീവിതത്തിന്റെ പ്രായോഗിക തലങ്ങളിൽ അവയുടെ വിജയ-പരാജയങ്ങൾ പരിശോധിക്കാനും കഴിയേണ്ടതുണ്ട്. അതിനാകട്ടെ ഉത്പാദനത്തിന്റെ ഓരോ രംഗവും പ്രത്യേകമായെടുത്ത് പരിശോധിക്കേണ്ടതുണ്ട്. അത്തരം പരിശോധനകളിൽ ചിലതിനെങ്കിലും ഒരു നിലപാടുതറയായി ഈ പഠനത്തിലെ വിവരങ്ങൾ പ്രയോജനപ്പെടുന്നുവെങ്കിൽ ഞങ്ങളുടെ ഉദ്യമം സാർത്ഥകമായി.

## അനുബന്ധം 1

# ഡയറിക്കുറിപ്പുകളിൽ നിന്ന്



**അടുത്ത വീട്ടിൽ ആരാ താമസിക്കുന്നത്?**

"അവിടെ മാപ്ലാരാ"

കൊട്ടനെയ്ത് ഉപജീവനം നടത്തുന്ന ദരിദ്ര കുടുംബം. ഒരു കൊട്ട മെടഞ്ഞാൽ കിട്ടുന്നത് 1 രൂപ 80 പൈസ. അഞ്ചംഗങ്ങളുള്ള അവരുടെ കുടുംബത്തിന് ഒരു ദിവസം ഭക്ഷണം കഴിക്കാൻ മാത്രം എത്ര കുട്ട മെടയണം! അടുത്തവീട്ടുകാരെക്കുറിച്ചുള്ള അവരുടെ പ്രതികരണമാണ് മുകളിൽ കൊടുത്തത്.

**അങ്ങനെ... അങ്ങനെ........**

സർവേക്കായി പഠനസംഘം എത്തുമ്പോൾ വീട്ടുകാർ ഏറെ സമയമായി കാത്തിരിക്കുകയാണ്. വീട്ടിലാകെ മൂന്നു പേർ. മുമ്പ് കേട്ടിട്ടേയുള്ളു. ഒരു യഥാർത്ഥ വൃദ്ധഭവനം. ഏറ്റവും പ്രായം കുറഞ്ഞയാൾക്ക് പ്രായം 72. അദ്ദേഹത്തിന്റെ സഹോദരനും ഭാര്യയുമാണ് മറ്റുള്ളവർ. മൂന്നുപേരും പെൻഷനർമാർ, സമ്പന്നർ. നല്ല റോമൻ കാത്തലിക്ക് വിശ്വാസികൾ. മീനച്ചിൽ നസ്രാണിയുടെ തനിമ. എന്തിലും വ്യക്തമായ അഭിപ്രായം. സ്വാശ്രയ സ്ഥാപനങ്ങൾ നല്ലതാണ്. പാവങ്ങളെ പഠിപ്പിക്കേണ്ട ഉത്തരവാദിത്വം സർക്കാരിനാണ്. മതം രാഷ്ട്രീയത്തിൽ ഇടപെടുന്നതിൽ തെറ്റില്ല. ജാതി സംവരണം വേണ്ട. അങ്ങനെ.. അങ്ങനെ........

**കൂട്ടിനു റേഡിയോ മാത്രം**

"റേഡിയോ ചീത്തയായിപ്പോയി മൂന്നാഴ്ചയായി നാടകം കേൾക്കാതെ"

പത്രം വായിക്കാത്ത ലോകകാര്യങ്ങൾ 'ബാധിക്കാത്ത വീട്ടമ്മ–രമണി. ഫലവൃക്ഷങ്ങളോ മറ്റു വരുമാന മാർഗ്ഗങ്ങളോ ഇല്ല. രണ്ട് സെന്റിൽ താൽക്കാലിക കൂര. മകൻ പെയിന്റ് പണിക്ക് പോകുന്നു. വായനയില്ല. ജലസ്രോതസ്സ് ഇല്ല. വിനോദോപാധി റേഡിയോ മാത്രം. ഇത്തരം നിരവധി കുടുംബങ്ങൾ നമ്മുടെ നാട്ടിലുണ്ടല്ലോ.

**കടംപേടിച്ച്....**

കുന്നംകുളത്ത് അടുപ്പൂട്ടി കുന്നിന്റെ താഴ്‌വാരം. ഒരു കോളനി. ഞങ്ങൾ സർവ്വേക്ക് പോകുന്നു. ബാങ്ക് ഉദ്യോഗസ്ഥന്മാരാണെന്ന് കരുതി ഗൃഹനാഥൻ ഒളിച്ചുകളഞ്ഞു. പരിചയക്കാരനായ ഒരാൾ കൂടെ ഉണ്ടായത് ഭാഗ്യം അദ്ദേഹം ഇടപെട്ട് ഗൃഹനാഥനെ

പുറത്തെത്തിച്ചു. ഈ കുടുംബത്തിന് ഒരു ലക്ഷം രൂപ കടമുണ്ട്. മകളുടെ കല്യാണത്തിനു വാങ്ങിയ കടം.

**പട്ടിണി കിടന്നാൽ കിട്ടിയ തൊഴിലെടുക്കും**

ലോറി ഡ്രൈവറായിരുന്നു ഹസ്സനാർ. 11 പേരടങ്ങുന്ന കുടുംബത്തിന്റെ നാഥൻ സർക്കാർ സ്കൂളുകളാണ് മികച്ചതെന്നദ്ദേഹം പറയുന്നു. കാരണം യോഗ്യതയുള്ള അധ്യാപകരാണവിടെ. പക്ഷേ 'അച്ചടക്കം' കുറവാണ്. ഗുരുതരമായ അസുഖം വന്നാൽ, ജീവിക്കണമെന്നുണ്ടെങ്കിൽ സർക്കാർ അശുപത്രിയിൽ പോകില്ലെന്നും തെറ്റായ ഭക്ഷണരീതി ശുദ്ധജലത്തിന്റെ അപര്യാപ്തത, മലിനമാക്കപ്പെട്ട വായു എന്നിവയാണ് ആരോഗ്യരംഗത്തെ മുഖ്യ പ്രശ്നങ്ങളെന്നുമാണ് അദ്ദേഹത്തിന്റെ അഭിപ്രായം.

തൊഴിലില്ലായ്മ നിലനിൽക്കുന്നത് പട്ടിണിയില്ലാത്തതുകൊണ്ടാണെന്നും പട്ടിണി കിടക്കേണ്ടിവന്നാൽ കിട്ടിയ തൊഴിലെടുക്കുമെന്നും അദ്ദേഹം ഉറപ്പിച്ചുപറയുന്നു.

**കോട്ടെരുമയും ഡെങ്കിപ്പനിയും**

വെങ്കിടേശ്വരൻ: തമിഴ് ബ്രാഹ്മണൻ, കുടുംബനാഥൻ, കൃത്യമായ ആസൂത്രണം ചെയ്ത ജീവിത ക്രമങ്ങളും രീതികളും. കുടുംബത്തിലെ എല്ലാ അംഗങ്ങളും സംഭാഷണങ്ങളിൽ പങ്കെടുത്തു.

"നമ്മള് കഴിക്കിണത് മുഴുവൻ വെഷാ... പിന്നെങ്ങനെ രോഗങ്ങള് വരാതിരിക്കും"

"ഡെങ്കിപ്പനി ഒരു വിദേശ രോഗമാണ്. ഈ രോഗം ഉണ്ടാക്കുന്നത് ഈ അടുത്ത കാലത്ത് പ്രത്യക്ഷപ്പെട്ട കോട്ടെരുമ എന്ന ജീവി കാരണമാണെന്നും കോട്ടെരുമയാണ് ഡെങ്കിപ്പനി പരത്തുന്നതെന്നും ശ്രീ. വെങ്കിടേശ്വരൻ വിശ്വസിക്കുന്നു.

**സഹിഷ്ണുത!**

വീട്ടിലെ ജോലികൾ പുരുഷന്മാർ ചെയ്യേണ്ടതുണ്ടോ?

ഭാര്യ : "കുടുംബ ജോലികൾ സ്ത്രീപുരുഷന്മാർ പങ്കുവെയ്ക്കേണ്ടതാണെന്നാണ് എന്റെ അഭിപ്രായം"

ഭർത്താവ് : (ദേഷ്യത്തോടെ) "ചെയ്യേണ്ടതുണ്ടോ? എന്നു ചോദിച്ചാൽ ചെയ്യേണ്ടതുണ്ട് എന്നുത്തരം കൊടുത്താൽ മതി." ഇവിടെ അങ്ങനെ നടക്കുന്നില്ലെന്ന കാര്യം മറ്റുള്ളവർ അറിയുന്നത് മോശമല്ലേ.

**യാഥാർത്ഥ്യം**

ഗൾഫിൽ സൂപ്പർമാർക്കറ്റിലാണ് കുടുംബാംഗത്തിനു ജോലി.

വീടുറിപ്പയർ നടന്നതെപ്പോഴാണെന്ന് ചോദ്യം

'വീടുപണി പൂർത്തിയായിട്ടു വേണ്ടേ റിപ്പയർ നടത്താൻ?' എന്നു മറുപടി.

'ഏറ്റവും കൂടുതൽ ഇഷ്ടപ്പെടുന്ന ചാനൽ ഏതാണ്?'

ടി വി യോ റേഡിയോയോ അവിടെ ഇല്ല എന്ന കാര്യം സർവ്വേ പ്രവർത്തകർക്കറിയില്ലായിരുന്നു. ഗൾഫുകാരുടെ കൂട്ടത്തിൽ ഇവരും പെടുമോ?

**കരിമീൻ**

മധ്യകേരളത്തിൽ ഒരു സമ്പന്ന ഭവനം. രണ്ട് ആൺമക്കൾ ഡോക്ടർമാർ. ഒരാൾ അമേരിക്കയിൽ, മറ്റൊരാൾ ഇംഗ്ലണ്ടിൽ. പാരമ്പര്യമായി സമ്പന്ന കുടുംബം. റിട്ടയേർഡ് മിലിട്ടറി ഉദ്യോഗസ്ഥനാണ് കുടുംബനാഥൻ. വരുമാനം പറയാൻ വല്ലാത്ത മടി. വിദേശത്ത് നിന്നും മക്കൾ പണമൊന്നും അയക്കുന്നില്ല. "അതെന്താ?" "ഞങ്ങൾക്ക് അവ

രുടെ പണമൊന്നും ആവശ്യമില്ല, അതുതന്നെ." ചെലവുകൾ ഓരോന്നായി പറഞ്ഞു. ആഹാരത്തിന്റെ കണക്കെടുത്തപ്പോൾ മത്സ്യത്തിന് വലിയ തുക. ഗൃഹനാഥൻ കാരണം പറഞ്ഞു. "ഞങ്ങൾക്ക് എല്ലാ ദിവസവും കരിമീൻ കൂടാതെ കഴിയില്ല."

**സർവ്വെക്കിടയിൽ മാഷോട്**

നഫീസ : മാഷേ, ന്റെ മോൾടെ പേരിൽ സ്കൂളിലെ സഞ്ചയികയിൽ കൊറച്ച് പൈസണ്ടായിനു. അതിപ്പൊ കിട്ട്വോ?

മാഷ് : എന്തിനാ നെഫീസേ ആ ചുരുങ്ങ്യ പൈസ ഇപ്പം എട്ക്കണത്? ഓള് ഏഴാം ക്ലാസിലെത്തി സ്കൂള്ന്ന് പോകുമ്പം എടുത്താ പോരെ അത്. അപ്പം കുറച്ചൂടി പൈസ ണ്ടാവൂല്ലേ?

നഫീസ : അല്ല മാഷേ, നിക്ക് ചെലവിനു പൈസല്ല്യായ്റ്റ. മൂപ്പര്ക്ക് ദുബായില് അത്ര വല്യ പണ്യൊന്നുല്ലാ. ഓര് ഒന്നും രണ്ടും മാസം കൂടുമ്പം ആയിരം റുപ്പിക അയച്ചുതരും അത് ഒരു മാസത്തേക്കൊന്നെ തെകയൂലാ.

**ഓണം കേറാമൂല**

ഇടുക്കിയിലെ ദുർഗമ മേഖലയിലെ പഞ്ചായത്തിൽ ഞങ്ങൾ സർവേ ചെയ്ത മൂന്ന് വീടുകളിൽ എത്തിപ്പെടാൻ ബുദ്ധിമുട്ടാണ്. മലനിരകളിലാണ് കൃഷി. കുടിവെള്ളത്തിനും ബുദ്ധിമുട്ട്. ഈ മൂന്നു വീടുകളിലും ടെലിവിഷനോ പത്രമോ ഇല്ലായിരുന്നു. മൂന്നു വീട്ടുകാരും വർഷങ്ങളായി ഒരു വിനോദ പരിപാടിക്കും പോയിട്ടില്ല. പതിവായി പോകാൻ ആരാധനാലയങ്ങൾ പോലും അടുത്തില്ല. നാല് അംഗങ്ങളുള്ള രവീന്ദ്രന്റെ കുടുംബം കേരള പഠനവുമായി നന്നായി സഹകരിച്ചു. കേരളത്തിൽ നടക്കുന്ന പല കാര്യങ്ങളെക്കുറിച്ചും അവർക്ക് കേട്ടറിവുപോലുമില്ല. എസ്റ്റേറ്റ് ലായത്തിനപ്പുറം അവർക്കൊരു ലോകമില്ല. സ്ഥലമില്ല, വീടും.

**അണുകുടുംബം**

മധ്യകേരളത്തിലെ ഒരു പ്രമുഖ പട്ടണത്തിലെ വീട്. അതിസമ്പന്നനായ വീട്ടുടമ. വിനയാന്വിതൻ. ഏതു കാര്യത്തിനും തുറന്ന അഭിപ്രായം. അമ്പത് വർഷത്തിന് മുമ്പ് പണിത വീട്. വീട്ടിൽ മുപ്പതിലധികം മുറികൾ. രണ്ടാം നിലയിൽ കാർപോർച്ച്. താമസിക്കുന്നത് ഒരു ചെറിയ അണുകുടുംബവും.

**വിദ്യാധനം**

കൂലിപ്പണിക്കാരനാണ് ജോസഫ്. ജനകീയാസൂത്രണത്തിൽ ലഭിച്ച ചെറിയ പുരയിടവും വീടും. പണികൾ തീർന്നിട്ടില്ല. എല്ലുമുറിയെ പണിയെടുക്കുന്ന സ്വഭാവം. വീട്ടിൽ മിനിമം സൗകര്യങ്ങളില്ല. കാരണം ചോദിച്ചപ്പോൾ ജോസഫ് പറഞ്ഞു: "ഞാൻ കഠിനാധ്വാനം ചെയ്യുന്നത് കുട്ടികളുടെ വിദ്യാഭ്യാസ പുരോഗതിക്കുവേണ്ടിയാണ്. ബാക്കിയൊക്കെ അതു കഴിഞ്ഞിട്ടു മതി." വീട്ടിലെ ഭൗതിക സൗകര്യങ്ങൾ അവഗണിക്കുന്നതിന് അദ്ദേഹത്തിന്റെ ന്യായീകരണം ശക്തമായിരുന്നു.

**പാരസ്പര്യം**

മലപ്പുറം ജില്ലയിലെ പടിഞ്ഞാറൻ മേഖലയിലെ ഒരു പഞ്ചായത്ത്. അതൊരു 'യത്തീം' കുടുംബമാണ്. അവരുടെ ദൈനംദിന ചെലവുകൾക്കാവശ്യമായ മിക്ക സാധനങ്ങളും പള്ളിയുടെയും ഗൾഫുകാരടക്കമുള്ള ഉദാരമതികളുടെയും സഹായത്താലാണ് ലഭിച്ചു പോരുന്നത്. ഉപഭോക്തൃ ചെലവ് കൃത്യമായി എഴുതാൻ സാധിച്ചില്ല. ഈ വീട്ടിൽ നടന്ന വിവാഹത്തിന്റെ മുഴുവൻ ചെലവും പള്ളിക്കമ്മിറ്റിയാണ് നടത്തിയത്.

